# സ്വപ്നകുമാരി.

ഗ്രന്ഥകൎത്താ

ബി. [illegible]




പ്രകാശകൻ;

കെ. ജി. പരമേശ്വരൻപിള്ള.

---

# സ്വൎണ്ണകുമാരി.

——:o:——

ഗ്രന്ഥകൎത്താ,

ബി. ജി. കുറുപ്പ്.




—:o:—

പ്രകാശകൻ,

കെ. ജി. പരമേശ്വരൻപിള്ള,

പ്രൊപ്രൈറ്റർ,

"ശ്രീരാമവിലാസം" പ്രസ്സ്,

കൊല്ലം.

—

൧൧൦൨.

വില അണ 12

---

# അവതാരിക.

---

വിസ്തൃതമായ സാഹിത്യസാമ്രാജ്യത്തിലെ വിവിധവിഷയങ്ങളിൽ കഥകൾക്കുള്ളതുപോലെ വിശ്വജനീനമായ ഒരാകർഷണശക്തി ഇതരഗ്രന്ഥങ്ങൾക്കില്ലെന്നുള്ളതു് സർവസമ്മതമായ ഒരു പരമാർത്ഥമാണ്. രസമുള്ള കഥകൾ വായിക്കുമ്പോൾ ഏതുവയസ്സിൽ ഏതുസ്ഥിതിയിൽ ഇരിക്കുന്ന മനുഷ്യർക്കും അന്യാദൃശമായ ഒരാനന്ദം ഉണ്ടാകുന്നതിൽ ആശ്ചര്യമില്ല. താരാട്ടുകാട്ടുന്ന ശിശുക്കളെ തള്ളമാർ ഉറക്കുന്നതു് കഥപറഞ്ഞുകേൾപ്പിച്ചാണു; ദീനപ്പായിൽ കിടക്കുന്ന വൃദ്ധന്മാരെ ബന്ധുക്കൾ ആശ്വസിപ്പിക്കുന്നതും കഥപറഞ്ഞു കേൾപ്പിച്ചുതന്നെയാകുന്നു; യൌവനം, ധനസമ്പത്തി, പ്രഭുത്വം, അവിവേകിത, ഈ നാലു് അനർത്ഥകാരണങ്ങളും തികഞ്ഞിരുന്ന പാടലിപുത്രത്തിലേ സുദർശനകുമാരന്മാരെ വിഷ്ണുശർമ്മാവു് ആറുമാസംകൊണ്ടു് വിദ്വാന്മാരാക്കിയതു കഥപറഞ്ഞാണ്; രാജ്യഭ്രഷ്ടനായ ധർമ്മപുത്രരുടെ നൈരാശ്യത്തെ മഹർഷിമാർ ഉന്മൂലനംചെയ്തതും കഥ പറഞ്ഞുതന്നെയാണ്. ഭൂമിയുടെ ശൈശവത്തിൽതന്നെ പ്രതിഷ്ഠാപിതമായ കാഥികപദ്ധതിക്കു് ഇപ്പോഴും ക്രമേണ അഭിവൃദ്ധി ഉണ്ടായിക്കൊണ്ടുതന്നെയാണിരിക്കുന്നതു്. ഇംഗ്ലീഷുമുതലായ പാശ്ചാത്യഭാഷകളിൽ വൻതരത്തിൽ നോവലുകളായും കുട്ടിത്തരത്തിൽ ചെറുകഥകളായും പ്രതിദിനം ഓരോ മുദ്രണാലയത്തിൽനിന്നും പ്രവഹിക്കുന്ന സാഹിതീനദികൾക്കു കൈയും കണക്കുമില്ല. തെലുങ്കു്, തമിഴ് മുതലായ ദ്രാവിഡഭാഷകളിൽപോലും കുറഞ്ഞൊരുകാലമായി ഇവയ്ക്കുണ്ടായിട്ടുള്ള പ്രശസ്തിയും പ്രചാരവും ഗണനീയമായ്ത്തന്നേയിരിക്കുന്നു.

"നൈവവ്യാകരണജ്ഞമേതിപിതരം നഭ്രാതരംതാർക്കികം;
ദൂരാൽ സങ്കുചിതേവ ഗച്ഛതിപുനശ്ചണ്ഡാലവച്ഛാന്ദസാൽ;
മീമാംസാനിപുണം നപുംസകമിതി ജ്ഞാത്വാനിരസ്താദരാ
കാവ്യാലങ്കരണജ്ഞമേവകവിതാ കാണാവൃണീതേസ്വയം"

എന്നുള്ള പുരാതന കവിവാക്യത്തിൽനിന്നു് കാവ്യാലങ്കാരജ്ഞനായ ഒരു കവിയുടെ സ്പൃഹണീയമായ പദവിയെന്തെന്നു വ്യക്തമാകുന്നുണ്ടു്. കാന്തയെപ്പോലെ സരസമായി ഉപദേശിക്കുന്നതിനുള്ള സാമർത്ഥ്യം കവിതയ്ക്കുമാത്രമേയുള്ളു. കവിത പദ്യത്തിലോ, ഗദ്യത്തിലോ ആവാം. വൃത്തലക്ഷണസമ്പൂർണ്ണമായ എത്രയോ നാലുകാലികൾ കാവ്യപദാരോഹണത്തിനു് അനർഹങ്ങളെന്നതുപോലെ വൃത്തബന്ധോത്ഝിതങ്ങളായ എത്രയോ സൂക്തികൾ ആ ബ്രഹ്മതിക്കു വി

ശേഷ യോഗ്യതയുള്ളവയാണ്. പദ്യരൂപമായ കാവ്യത്താൽ ഹൃദയം വിസ്തൃതിയെ പ്രാപിക്കണമെങ്കിൽ അതിനു ജന്മസിദ്ധമായ വാസനയും കർമ്മസിദ്ധമായ പാണ്ഡിത്യവും ഒന്നുപോലെ ആവശ്യകമാണ്. ഗദ്യകാവ്യത്തിൽ സാമാന്യമായി രസിക്കുന്നതിന് അത്രമാത്രം മനസ്സംസ്കാരം വേണ്ടിവരുന്നില്ല. ഇതാണ് കാവ്യശാഖയിൽതന്നെ പദ്യത്തേക്കാൾ ഗദ്യത്തോട് സാമാന്യജനങ്ങളുടെ ഹൃദയം അനുരഞ്ജിക്കുന്നതിനുള്ള മുഖ്യ കാരണം. ഏതു വായനശാലയിൽ പോയി നോക്കിയാലും ലോകത്തിനു കഥാപുസ്തകങ്ങളുടെ നേർക്കുള്ള കൌതുകം അന്യഗ്രന്ഥങ്ങളുടെ നേർക്കില്ലെന്നു കാണാം. ഓരോ കഥാപുസ്തകത്തിൻേറയും ഒന്നിലധികം പ്രതി അവിടെ ശേഖരിച്ചുവെച്ചേ മതിയാകൂ; ഓരോ പ്രതിയും ഒന്നിലധികം പ്രാവശ്യം "ബൈൻഡു" ചെയ്യേണ്ടതും ആവശ്യകമാണ്. സി. വി. രാമൻപിള്ള, ചന്തുമേനോൻ മുതലായ മഹാരഥന്മാരെപ്പോലെയല്ലെങ്കിലും സാമാന്യകഥകൾ രചിക്കുന്ന സാഹിത്യകുശലന്മാരെ കേരളീയർ സശിരഃകമ്പം ബഹുമാനിക്കുകതന്നെ ചെയ്യുന്നു. നല്ല ഒരു കഥയെഴുതി ധനത്തിലോ മാനത്തിലോ നഷ്ടമെയ്യുന്നതായി പിന്തിരിയേണ്ടിവന്നിട്ടുള്ള യാതൊരു ഭാഷാഗ്രന്ഥകാരനേയും ഞാനറിയുന്നില്ല.

"അനന്തപാരം കില ശബ്ദശാസ്ത്രം;
സ്വല്പം തഥായുർബ്ബഹവശ്ച വിഘ്നാഃ;
സാരം തതോഗ്രാഹ്യ മപാസ്യഫൽഗു-
ഹംസൈര്യഥാ ക്ഷീരമിവാംബു മദ്ധ്യാൽ".

എന്നു നമ്മെ ഉപദേശിക്കുന്ന പഞ്ചതന്ത്രംതന്നെ ഉത്തരക്ഷണത്തിൽ ആ സാരം കഥകളിൽ മാത്രമേ കാണുമാനുള്ളു എന്നല്ലയോ പറയുന്നത്? ആസ്ഥിതിക്കു നല്ല കഥകൾ ഭാഷയിൽ ഉണ്ടാകുന്നതും അവയുടെ പാരായണത്തിൽ കേരളിയർ അഭിരുചി പ്രദർശിപ്പിക്കുന്നതും ഈ നാട്ടിൻേറ ആധുനിക ശുഭലക്ഷണങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നൊന്നത്രേ ഞാൻ കരുതുന്നത്.

കാഥികന്മാർ അവരുടെ ഉദ്ദേശസാധകങ്ങളായി മംഗലപര്യവസായി എന്നും അമംഗലപര്യവസായി എന്നും രണ്ടു മാർഗ്ഗങ്ങൾ അവലംബിക്കുന്നുണ്ട്. അവയിൽ മുൻചൊന്നത് പൌരസ്ത്യന്മാർക്കും രണ്ടാമത്തേത് പാശ്ചാത്യന്മാർക്കും പ്രിയതമമായിട്ടുള്ളതാകുന്നു. എന്നാൽ രസചക്രവർത്തിയായ ശൃംഗാരത്തെ സംഭോഗം, വിപ്രലംഭം ഇങ്ങനെ രണ്ടായി വിഭജിക്കുകയും കരുണത്തെ നവരസങ്ങളിൽ മൂന്നാമത്തതായി പരിഗണിക്കുകയും ചെയ്തിട്ടുള്ള നമ്മുടെ പ്രപിതാമഹ

ന്മാക്കു ശോകത്തിൽ സിദ്ധിക്കുന്ന സുഖം കാമ്മഫലത്തിൽനിന്നു ലഭിക്കുന്ന വഷംപോലെ സുപരിചിതമായിരുന്നു എന്നുള്ളതിനു സംശയമില്ല. ലോകവ്യവഹാരത്തിൻെറ മറുകര കണ്ട ഭവഭൂതിമഹാകവി ഉത്തരരാമചരിതത്തിൽ,

"ഏകോരസഃ കരുണ ഏവ നിമിത്തഭേദാദ്–
ഭിന്നം പൃഥക് പൃഥഗിവാശ്രയതേ വിവത്താൻ;
ആവത്തബുദ് ബുദതരങ്ഗ മയാൻ വികാരാ–
നംഭോ യഥാ സലിലമേവ ഹിതൽ സമസ്തം".

എന്നു സമത്ഥിച്ചിരിക്കുന്നതിലും സ്ഥായിയായ തത്വമുണ്ട്. അവിഭാവ്യമായ പ്രപഞ്ചഗതിയിൽ സുഖാന്തങ്ങളും ദുഃഖാന്തങ്ങളുമായ സംഭവങ്ങൾ ഉണ്ടാകുന്നതനുസരിച്ച് അവയുടെ സരസമായ പ്രതിഫലനത്തിനായി ഉദ്യോഗിക്കുന്ന കാഥികനു' ആ രണ്ടു പദ്ധതികളേയും ഒന്നുപോലെ സ്വീകരിക്കേണ്ടിവരുന്നു. അവയിൽ ഒന്നു മറ്റൊന്നിനു മേലേയാണെന്നു പറവാൻ പാടുള്ളതുമല്ല. ശൃംഗാരാന്തമായാലും കരുണാന്തമായാലും വായനക്കാരുടെ ഹൃദയത്തെ യാതൊന്നു ചമൽകരിപ്പിക്കുകയും ദ്രവീകരിക്കുകയും ചെയ്യുന്നുവോ അതുതന്നെയാകുന്നു കഥ; മററുള്ളതു കഥയില്ലായ്കയുടെ പരിണാമമാണെന്നല്ലാതെ വേറിട്ടെന്താണു് പറവാനുള്ളതു്?

മിസ്റ്റർ ബി. ജി. കുറുപ്പ് രചിച്ചിട്ടുള്ള "പ്രേമധാമം, അഥവാ, സുവർണ്ണകുമാരി" എന്ന പ്രസ്തുത കഥ ഞാൻ ഒരാവത്തി സാവധാനമായി വായിച്ചു. മിസ്റ്റർ കുറുപ്പ് ഏകദേശം പതിനഞ്ചുകൊല്ലമായി ഭാഷാദേവിയെ നാനാപ്രകാരേണ ആരാധിച്ചുകൊണ്ടിരിക്കുന്ന ഒരു ഉത്ഭിഷ്ണമാനനായ സാഹിത്യരസികനാണ്. 1085-ാമാണ്ടു മുതല്ക്കു തന്നെ ഞാൻ അദ്ദേഹത്തെ നല്ലപോലെ അറിയും. ഒരു ഗ്രന്ഥകാരൻേറയും, മാസികാലേഖകൻേറയും നിലയിൽ എനിക്കു' അദ്ദേഹത്തെപ്പററി വളരെ നല്ല അഭിപ്രായമാണുള്ളതു്. പ്രസ്തുത കൃതി മിസ്ററർ കുറുപ്പു എട്ടുപത്തു കൊല്ലങ്ങൾക്കുമുമ്പു് എഴുതിട്ടുള്ളതാണെന്നും പല കാരണങ്ങളാലും അതിൻെറ പ്രസിദ്ധീകരണത്തിന് ഇപ്പോൾമാത്രമെ സൌകര്യം സിദ്ധിച്ചുള്ളുവെന്നും എനിക്കു സൂക്ഷ്മമായറിയാം. ഏതു ഗ്രന്ഥകാരന്മാക്കും തങ്ങൾ പിന്നിടു എത്ര വളരെ ഗ്രന്ഥങ്ങളെഴുതിയാലും അവയ്ക്കു് ഏതുമാതിരിയുള്ള ബഹുമതിയെല്ലാം സിദ്ധിച്ചാലും തങ്ങളുടെ പ്രഥമസാഹിത്യസന്താനത്തോടുണ്ടാകുന്ന പ്രേമബന്ധത്തിൻെറ സ്വാദുത അന്യാദൃശമായ്ത്തന്നേയിരിക്കും. ഒരു കഥാകാരൻ എന്ന നിലയിൽ സാഹിതീക്ഷേത്രത്തിൽ മിസ്റ്റർ കുറുപ്പിനു ലഭിച്ച പ്രഥമസന്താനമാണു് ഈ കൃതി.

“സുവൎണ്ണകുമാരി” രചിക്കുന്നതിൽ ഗ്രന്ഥകാരനുണ്ടായിരുന്ന ഉദ്ദേശത്തെ അദ്ദേഹംതന്നെ കഥാവസാനത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. “കുമാരികുമാരന്മാരുടെ ജീവചരിത്രങ്ങൾ പല സന്മാൎഗ്ഗപാഠങ്ങളും നമുക്കു പ്രദാനംചെയ്യുന്നു. ഇതുപോലെതന്നെ രുദ്രസേനൻ, സരളാംഗി, കുമാരസേനൻ, കാമവല്ലി, കമല, മുതലായവരുടെ ജീവിതഗതികളിലും പല തത്വങ്ങളും അന്തർല്ലീനങ്ങളായിട്ടുണ്ട്. ഈ തത്വങ്ങൾ ലോകംമുഴുവൻ പ്രചരിച്ചു് മനുഷ്യജീവിതത്തെ പരിശുദ്ധമാക്കമെന്നു് ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ” എന്നത്രേ ആ ഘട്ടത്തിൽ അദ്ദേഹം പ്രസ്താവിക്കുന്നതു്. ഈ ഉദ്ദേശസിദ്ധിക്കു ഗ്രന്ഥം ഏററവും പൎയ്യാപ്തമായിട്ടുണ്ടെന്നുതന്നെയാണ് എന്റെ പൂൎണ്ണമായ വിശ്വാസം. ലോകരംഗത്തിൽ ധൎമ്മവും അധൎമ്മവും തമ്മിൽ നടക്കുന്ന യുദ്ധത്തിൽ ധൎമ്മം ജയിക്കുകയും അധൎമ്മം തോല്ക്കുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല. ഏതാനും കൊല്ലങ്ങൾക്കുമുമ്പു ഭൂമി കുലുക്കിയ ജൎമ്മൻയുദ്ധം തന്നെ ഈ മഹത്തായ ആദൎശത്തെ ഇളക്കിവച്ചുറപ്പിക്കുകയല്ലയോ ചെയ്തതു്?

“വ്രതമിദമിഹ ശസ്ത്രദേവതാനാം
ദൃഢമധുനാപി കലൌ നിരങ്കുശേസ്മിൻ;
അവിനയപഥവർത്തിനാം യദേതാഃ
പ്രബലമപി പ്രധനേഷു വഞ്ചയന്തി”

എന്ന ബിൽഹണകവിയുടെ ആ മധുരമായ വാക്യം എത്ര യഥാൎത്ഥമാണ്! അധൎമ്മത്തിന്റെ പരിച്ഛിന്നമായ അധഃപതനത്തേയും ധൎമ്മത്തിന്റെ സൎവ്വാധീനമായ വിജയത്തേയും ഈ ഗ്രന്ഥം വേണ്ടപോലെ പ്രകടീകരിക്കുന്നുണ്ട്. എന്നാൽ അതു് ഒരു ഉദ്ധതനായ ആചാൎയ്യന്റെ നിലയിലല്ല; പ്രത്യുത ഒരു സരസനായ സുഹൃത്തിന്റെ സമ്പ്രദായത്തിൽ മാത്രമാണ്. അതാണല്ലൊ ഒരു കഥയ്ക്കു് എല്ലാത്തിലും ഉപരിയായി ഉണ്ടായിരിക്കേണ്ട ഗുണം.

ഈ ഗ്രന്ഥത്തിലേ കഥാഗുംഭനത്തിനാകട്ടെ വാക്യഘടനയ്ക്കാകട്ടെ അനാവശ്യവും അസ്വാരസ്യവുമായ യാതൊരു വളച്ചുകെട്ടുമില്ല. അവിടവിടെ പ്രകൃതിവീക്ഷകനായ ഒരു കവിയുടേയും വിചാരകുശലനായ ഒരു തത്വജ്ഞന്റേയും നിലകൂടി ഇദ്ദേഹം അംഗീകരിച്ചിരിക്കുന്നതു് ഗ്രന്ഥത്തിന്റെ ഗുണപൌഷ്കല്യത്തിന് പോഷകമായ്ത്തന്നെയിരിക്കുന്നു. രുദ്രസേനൻ, സരളാംഗി ഇവരുടെ അപഥസഞ്ചാരത്തിന്റെ ഫലം അവർ ഒടുവിൽ അനുഭവിക്കുന്നു. കഥാനായകനായ മോഹനകുമാരനു തന്റെ ഇതരമനോരഥങ്ങൾ എല്ലാം ദൈവ

ക്രൂരയാലും കമ്മകുശലതയാലും ലഭിക്കുന്നുണ്ടെങ്കിലും തന്റെ പ്രേമഭാജനമായ സുവർണ്ണകുമാരിയെ പട്ടമഹിഷീപദത്തിൽ അധിരോഹണം ചെയ്യുവാൻ സാധിക്കുന്നില്ല. ആ രാജകന്യക തന്റെ ചിററമ്മയായ സരളാംഗിയുടെ തലയണമന്ത്രത്തിനാടിപ്പെട്ടുപോയ പിതാവായ രുദ്രസേനന്റെ ദുശ്ശാസനങ്ങൾക്കു വശംവദയാകാതെ ആത്മഹത്യചെയ്തു തന്റെ ചാരിത്രത്തെ പരിരക്ഷിക്കുന്നതു് ഈ കഥയുടെ ഒരു പ്രധാനഘട്ടമാണ്. നമ്മുടെ കഥാനായികയ്ക്കു് ഏററവും യോജിച്ച ഗുണവതിയും സമത്ഥയുമായ ഒരു സഖിയാണ് കമല. പുഷ്പപങ്ക്തിയിൽ നാരെന്നപോലെ ഈ ഗ്രന്ഥത്തിലേ പലഅദ്ധ്യായങ്ങളുടേയുമിടയിൽ കൂടിയുള്ള കമലയുടെ ലോകയാത്ര സൂക്ഷിച്ചുനോക്കുവാൻ വായനക്കാക്കുപ്രത്യേകം കൌതുകമുണ്ടാകുന്നതാണ്. നായകൻ തന്റെ പിതാവായ സുരേന്ദ്രന്റെ മരണത്തിനു ഹേതുഭൂതനായ രുദ്രസേനന്റെ പുത്രിയുടെ ഭത്താവായി വിജയനഗരം പരിപാലിക്കുവാൻ ഇടവരാത്തതു് ഇതിലേ കഥാഘടനയുടെ ഔചിത്യത്തിന് ഒരു ഉത്തമദൃഷ്ടാന്തമാണ്. "ഈലോകത്തിൽ സുഖമസുഖവും മിശ്രമായ്ത്താനിരിക്കും" എന്നുള്ള തത്വമനുസരിച്ചു് ദുഃഖാന്തത്തിന്റേയും സുഖാന്തത്തിന്റേയും സമ്മിശ്രമായ ഒരു ഇതിവൃത്തംരൂപീകരിച്ച ഗ്രന്ഥകാരൻ വായനക്കാരുടെ പ്രത്യേകമായ അഭിനന്ദനത്തിനു പാത്രീഭവിക്കാതെയിരിക്കുന്നതല്ല. ആകെക്കൂടി മിസ്റ്റർ കുറുപ്പിന്റെ ഏതദ്വിഷയകമായ വ്യവസായം സഫലമായിട്ടുണ്ടെന്നുള്ള എന്റെഅഭിപ്രായത്തെ നിമ്മത്സരന്മാരായസഹൃദയന്മാർ പിൻതാങ്ങുമെന്ന് എനിക്കു നല്ലഉറപ്പുണ്ടു്. സൌന്ദയ്യവണ്ണനാദിഘട്ടങ്ങളിൽ ഏതാനും വാക്യങ്ങൾ സ്വല്പംകൂടിവ്യംഗ്യപ്രധാനങ്ങളാകേണ്ടിയിരുന്നു; ആ ന്യൂനത അടുത്തപതിപ്പിൽ അനായാസേന പരിഹരിക്കാവുന്നതാണ്. ഇപ്പോഴത്തെപ്പതിപ്പിൽ എവിടെനിന്നോ കൂട്ടമായി പറഞ്ഞുകേറി സ്ഥലംപിടിച്ചിട്ടുള്ളഅച്ചുപിശാചുക്കളെ ഉച്ചാടനംചെയ്യുന്നതിനും ഇനി അത്തനേയാണല്ലോ ശുഭമുഹൂത്തം.

എന്റെ ഒരു ഉത്തമസ്നേഹിതനായഗ്രന്ഥകാരന് സവ്വമംഗളങ്ങളേയും ഹൃദയംഗമമായി ആശംസിച്ചുകൊണ്ടു് ഈ അവതാരിക ഇവിടെ സമാപിപ്പിച്ചുകൊള്ളുന്നു.

ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ.

തിരുവനന്തപുരം,<br>൧൦൯-൯-൨൪.

# ശുദ്ധിപത്രം.

| പേജ്. | വരി | അബദ്ധം. | സുബദ്ധം |
|---|---|---|---|
| 3 | 31 | ദംഷ്ട്രങ്ങൾക്കും | ദംഷ്ട്രങ്ങൾക്ക് |
| 6 | 22 | സ്മശ്രു (ടായി | ശ്മശ്രു |
| 11 | 23 | ഏതാണ്ട് ഒരു 'കുററിക്കാ'- | കുററിക്കാടായി. |
| 14 | 16 | സൃഷ്ടിസ്ഥിതിക്ഷേയേശാ- | സൃഷ്ടിസ്ഥിതിക്ഷയേശാ |
| 16 | 23 | ഭൂരിദുമ്മന്ത്രാം (ശയ | ദൂരം, ദുമ്മന്ത്രാ. (ശയ |
| 18 | 9 | അനിതരവഹിതം സാധാര | അനിതരസാധാരണമായ |
| | 15 | പ്പാടീരാമോദവല്ലി (ണമായ | പ്പാടീരാമോദവല്ലി |
| | 16 | രുമില്ലെന്നാവണ്ണം | രുമില്ലെന്നിവണ്ണം |
| | 17 | പാടീടുന്നാ | പാടീടുന്നു. |
| | 25 | ചുമപ്പി | ചുവപ്പി |
| 19 | 22 | ഷരഹിതമായ | ഷരഹിതങ്ങളായ |
| 20 | 12 | നിവൎത്തി | നിവൃത്തി |
| 21 | 28 | ആയവേഗത്തിൽ | വായുവേഗത്തിൽ |
| 22 | 2 | മില്ലെയെന്നാൽ | മില്ലെയെന്നാ |
| | 3 | അത്യന്തമീ | ലത്യന്തമീ |
| 23 | 16 | തൊടാൻ | കാണ്മാൻ |
| 24 | 7 | എന്നിൽ ആ പരമാത്മാ | എന്നിൽനിന്നു പരമാത്മം |
| | 31 | അവിവാദിതയായ | അവിവാഹിതയായ. |
| 27 | 3 | ഭ്രാഹത്താൽ | ദ്രാഘത്താൽ |
| | 11 | വിശേഷത | വിശേഷതഃ |
| | 26 | തന്മന്മൂലം | തന്മൂലം |
| | 29 | ക്കുന്നു | രിക്കുന്നു. |
| 28 | 17 | ജിവിച്ചിരിക്കുന്നതുവരെ | ജീവിച്ചിരിക്കുന്നാവരെ |
| 30 | 20 | യവ്വനം ഗ്ഗുണഭ്രയിഷ്ഠമായി | യൌവനംഗ്ഗുണഭ്രയിഷ്ഠ |
| | 30 | ഭൂതാവേശങ്ങളിൽ | ഭ്രുതാവേശങ്ങളിൽ (മായി |
| | 34 | പ്രവൎത്തികാം | പ്രവൃത്തികൾ |
| 31 | 7 | വിവ | വിപ |
| | 9 | ന്നും | ന്ന് |
| | 18 | കാമ്മഖത്തിന്റെ | കാമ്മാലത്തിന്റെ |

| പേജ് | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 31 | 25 | സ്വഭാവത്തെക്കുറിച്ച് | സ്വഭാവത്തെ |
| 33 | 17 | സംഭാഷണങ്ങളിൽ | സംഭവങ്ങളിൽ |
| 34 | 1 | പൌൎണ്ണമിചന്ദ്രൻ | പൂൎണ്ണചന്ദ്രൻ |
| | 35 | യൌവ്വനരാംഭ | യൌവനാരംഭ |
| 36 | 26 | ആഭാസനാക്കു | ആഭാസനാകു |
| 38 | 17 | തരത്തിൽ ഉള്ള | തന്നിൽഉള്ള |
| | 35 | കൊണ്ടും | കൊണ്ടു് |
| | 37 | ക്കാൻ | രിക്കാൻ |
| 40 | 23 | ഒച്ച്വസ | ഉച്ച്വസ |
| 42 | 17 | വിചാരങ്ങളെ | അഭിപ്രായങ്ങളെ |
| 43 | 17 | സ്ത്രീക്കു | ആ സ്ത്രീക്കു |
| 47 | 6 | വനത്തിനു | നദിക്കു. |
| 48 | 7 | തഴിഞ്ഞ | കഴിഞ്ഞ |
| 49 | 11 | അറിയിക്കുന്നതിനായി | അറിയിക്കുന്നതിനായുള്ള |
| 50 | 10 | ഏവന്മൂല | എവന്മൂല |
| | 22 | അഞ്ചുമണിക്കു | നാലുമണിക്കു |
| 51 | 3 | ഗ്ലവിത | ഗ്ലപിത |
| | 4 | ഭൃഷ്ടിപ്രിയ | ദൃഷ്ടിപ്രിയ |
| 52 | 7 | വെട്ടിയിട്ടുള്ള | വെട്ടിയിട്ടിട്ടുള്ള |
| 54 | 21 | നാം അവരും ആലോചിച്ചു | നാം ആലോചിച്ചു |
| | 25 | ജ്ജകളുമായ | ജ്ഞകളുമായ |
| 55 | 14 | ദയധീയ | ദയനീയ |
| | 24 | പഠിച്ച കള്ളി | സൂത്രശാലിനി |
| 58 | 4 | സൂക്ഷോദ്ഭിഷൻ | സൂക്ഷ്മാന്മിഷൽ |
| 59 | 17 | സ്തംഭഃസ്വേദോധരോമാഞ്ചഃ | സ്തംഭഃസ്വേദോഥരോമാഞ്ചഃ |
| | | സ്വരഭംഗോഥവേപഥു | സ്വരഭംഗോഥവേപഥുഃ |
| 60 | 2 | പൊട്ടുന്നനവേ | പൊട്ടുന്നനെ |
| | 27 | ഉതകക്രിയ | ഉദകക്രിയ |
| | 29 | സ്വാദാമൃതബിന്ദു | സ്വേദബിന്ദു |
| 62 | 3 | കുന്നോടൊക്കുന്ന | കുന്നോടൊക്കുന്ന |
| | 4 | വന്നൊളംപോലെവായും | വന്നോളംപോലെപായും |
| 63 | 12 | ആരാലെങ്കിലും | ആരിലെങ്കിലും |
| | | ജതേന്ദ്രി | ജിതേന്ദ്രി |
| 66 | 7 | പാലുകൊടുത്ത | പാലുകൊടുത്തതിന്നു |
| | 8 | കടിക്കുവതുണ്ടിവക | കടിക്കുവതുജീവക |
| 66 | 27 | ആനയിക്കപ്പെട്ടു് | ആനയിക്കയെപ്പട്ടു; |
| 72 | 3 | ഢേ! | ങ്ഢേ! |

| പേജ് | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 75 | 32 | അശ്രുബിന്തുക്കൾ | അശ്രുബിന്ദുക്കൾ |
| 77 | 24 | നടക്കാൻ | നടത്താൻ |
| | 29 | ഒന്നിച്ചുണ്ടായിരുന്നെന്നും | ഒന്നിച്ചായിരുന്നെന്നും |
| | 32 | ആയിരിക്കുന്നെന്ന് | ആയിരിക്കുമെന്ന് |
| 78 | 29 | ഭദ്രകാളി | ഭദ്രകാളി |
| 85 | 23 | ഭൃത്യനെ | ഒരു ഭൃത്യനെ |
| 91 | 18 | ചൂടുകളി | ചൂതുകളി |
| 92 | 17 | ആശ്രയിച്ചായിരിക്കും | ആശ്രയിച്ചിരിക്കും |
| 97 | 8 | സവ്വസാചി | സവ്യസാചി |
| 99 | 2 | ജീവിച്ചിരിക്കുന്നു. വിവരം | ജീവിച്ചിരിക്കുന്നവിവരം |
| 100 | 9 | മക്ഷരഗണാ | മക്ഷരഗണം |
| | 21 | ഭൃത്യൻെറനേരേ തിരിഞ്ഞ് | ഭൃത്യനെ വിളിച്ച് |
| 104 | 23 | അവൻ | അവർ |
| | 26 | യിൽ | യാൽ |
| | 27 | അവൻ | അവർ |
| 113 | 16 | വിട്ട് | വിട്ടു |
| 115 | 23 | പുററിനമുക്കു പിന്തുടരാം | നമുക്കു പിന്തുടരാം |
| 116 | 31 | ആക്രമിക്കാം | ആക്രമിക്കും |
| 120 | 20 | ലഹളയിൽപെട്ട് | ലഹളയിൽ |
| | 29 | എഴുന്നേററിരുന്നു. | എഴുന്നേററു |
| 121 | 21 | എൻെറ തെററിനും | എൻെറ ഹിതത്തിനും |
| 122 | 12 | വരിക്കാരിൽ | വരിക്കാൻ |
| 123 | 12 | രവീഭ്രസേനനേ | രവീന്ദ്രസേനനേ |
| | 14 | അവളുടെ | ഇവളുടെ |
| | 15 | പലപ്പോഴും സങ്കടപ്പെടുത്തി | പലപ്പോഴും അവളെസങ്കട- |
| | 27 | അവരുടെ (യിട്ടുണ്ട് | അവളുടെ(പ്പെടുത്തിയിട്ടുണ്ട് |
| | 28 | അവരുടെ | അവളുടെ |
| 124 | 21 | അന്ദേശപത്രം | സന്ദേശപത്രം |
| 126 | 34 | ആത്യലേഖനത്തിൽ | അന്ത്യലേഖനത്തിൽ |
| 127 | 29 | സാന്തന | സാന്ത്വന |
| 128 | 12 | കഴിക്കയാൽ | കഴിച്ചു |
| | 14 | പ്രേമഭാജനത്തിനെ | പ്രേമഭാജനത്തിനെക്കൊ- |
| | 34 | അവൻ | അവർ ണ്ടു |
| | 35 | കഴിഞ്ഞു | നിർത്തി |
| 129 | 12 | മധുസൂദനദസ്സിൻെറ | വിജയസിംഹൻെറ |
| | 22 | പരിശ്രമിച്ചു | പരിഭ്രമിച്ചു |
| 132 | 3 | രുദ്രസേനൻ | രുദ്രസേനൻ |

# സമർപ്പണം.

സുപ്രസിദ്ധപണ്ഡിതനും,
മഹാകവിയും, സഹൃദയാഗ്രേസരനുമായ
ശ്രീമാൻ,

## ഉള്ളൂർ. എസ്സ്. പരമേശ്വരയ്യർ

അവർകൾ
(എം. ഏ; ബി. എൽ; എം. ആർ. ഏ. എസ്സ്.
കവിതിലകൻ)

നഷ്ടപ്രായങ്ങളായി കിടക്കുന്ന പ്രാചീനഗ്രന്ഥരത്നങ്ങളെ ആരാഞ്ഞെടുത്തു ശാണനാലക്ഷണംചെയ്തും, നവീനങ്ങളായി ഒട്ടധികം കാവ്യരത്നങ്ങൾ സൃഷ്ടിച്ചും ഭാഷാസാഹിത്യ ഭണ്ഡാഗാരത്തെ പുഷ്ടിപ്പെടുത്താൻ ചെയ്തുപോരുന്ന സ്തുത്യർഹമായ നിരന്തരോദ്യമത്തെക്കുറിച്ച് ഗ്രന്ഥകർത്താവിനുള്ള നിഷ്കളങ്കമായബഹുമാനത്തിന്റെ സൂചകമായി ഈ ഗ്രന്ഥത്തെ സാദരം, സാനുവാദം

**സമർപ്പിച്ചുകൊള്ളുന്നു.**

എന്ന്,
വിനീതനായ, ഗ്രന്ഥകർത്താ.

# പ്രേമധാമം

അഥവാ

# സുവർണ്ണകുമാരി.



## അദ്ധ്യായം ൧.

---

“രാവാശുപോം വരുമുഷസ്സുദ ഭാസ്കരൻതാ—
നാവിർഭവിക്കുമുടനേവിടരുംസരോജം
ഏവംനിനച്ചുമധുപം മുകുളത്തിൽവാഴ്കെ
ഹാ! വമ്പനാംകരി സരോജിനിയെത്തകർത്തു”



വിശ്രുതമായ വിജയനഗരത്തിലെ ഒരു വിപിനത്തിലേക്കാണു് വായനക്കാരുടെ ശ്രദ്ധയെ ആദ്യമായി ആകർഷിക്കുന്നതു്. ആകാശത്തെ അതിലംഘിക്കുന്ന അനോകഹങ്ങളും, അവയിൽ ചുററിപ്പററി വളർന്നു പടർന്നു് തഴച്ചുകൊഴുത്തുകിടക്കുന്ന വല്ലികളും അവയുടെ നിസർഗ്ഗസിദ്ധമായ രമണീയകത്തെ ശതഗുണീഭവിപ്പിക്കുമാറു് ശ്വേതശോണകൃഷ്ണ പീതവർണ്ണങ്ങളിൽ പരിലസിക്കുന്ന സുമസഞ്ചയങ്ങളും, മധുപാനാസക്തിയോടുകൂടി വിടപങ്ങളിൽനിന്നു പറന്നെത്തുന്ന മധുലിട്ടുകളുടെ ധ്വാങ്കൃതികളും, കപോതകോകിലാദിവിഹഗങ്ങളുടെ കളാലാപങ്ങളും മററുംകൊണ്ടു് അവിടം മനോഹരമായിരുന്നു. എന്നാൽ സിംഹം, ആന, കടുവാ, കരടി, കലമാൻ മുതലായ ഹിംസ്രമൃഗങ്ങളുടെ ഘോരരവങ്ങളും, “കോടാലിസ്സ്പർശമേല്ക്കാത്ത നായ്” എന്നു തെറ്റെന്നുപോലെ അങ്ങുമിങ്ങും കാണപ്പെട്ട വൻപാറകളും, മരങ്ങൾ ചക്രവാതത്തിനാൽ ഒടിഞ്ഞുതകർന്നു ചിന്നിച്ചിതറി വൻപാറകളിൽ വീണുകിടന്നു താറുമാറായിക്കിടക്കുന്ന ഒററയടിപ്പാതകളും, അന്ധകാരപൂർണ്ണങ്ങളും അഗാധങ്ങളുമായ വനവാപികളും, അദ്രിതടങ്ങളിൽനിന്നു് ഉത്ഭവിച്ചു് അശ്മതലങ്ങളിൽ തല്ലിത്തകർന്നു് നുരയും പതയുമായി പായുന്ന വനവാഹിനികളും മററുംകൊണ്ടു് അവിടം ഭയാനകവുമായിരുന്നു.

മാർത്താണ്ഡദേവൻ ആകാശമാർഗ്ഗത്തിന്റെ മദ്ധ്യമൂലസ്ഥാനത്തിൽ എത്തി തന്റെ തീവ്രശിഖകളെ ഈ വനമദ്ധ്യത്തിൽ പ്രസരിപ്പിക്കാൻ പ്രയോജനശൂന്യമായ പ്രയത്നം ചെയ്യുന്ന

ഈ അവസരത്തിൽ വിജയനഗരത്തെ രാജാവായ രുദ്രസേനനും പുത്രിയും, ഒരു ചെറിയ അനുചരസംഘവുമായി, വനാന്തർഭാഗത്തിൽ സ്ഥിതി ചെയ്യുന്ന കാളീക്ഷേത്രത്തിൽനിന്ന്, താല്ക്കാലികാവശ്യത്തിനായി നിർമ്മിക്കപ്പെട്ട ഒറ്റയടിപ്പാതയിൽക്കൂടി യാത്രയാരംഭിച്ചു. ആകാശത്തിൽ ഉയൎന്നുനിന്നിരുന്ന വൃക്ഷശിഖരങ്ങളിൽ നിർബ്ബാധജീവിതം അനുഭവിച്ചുവന്ന ദ്വിജകുലങ്ങളെ വിവിധവൎണ്ണങ്ങളിലുള്ള കഞ്ചുകങ്ങളും, പതാകകളും, ആയുധോദ്വാഹകന്മാരുടെ ഉച്ചൈസ്സ്വരഗാനങ്ങളും, അശ്വങ്ങളുടെ ഖുരധ്വനിഘോഷങ്ങളും സംഭ്രമിപ്പിച്ചതിനാൽ അവ ചിറകടിശബ്ദങ്ങളാകുന്ന വിഭ്രാന്തിഗീതങ്ങൾകൊണ്ട് വനതലത്തിന്റെ ഉപരിഭാഗത്തെ മുഖരിപ്പിച്ചു. സ്വൈരവിഹാരം ചെയ്തുകൊണ്ടിരുന്ന ചെറുമൃഗങ്ങൾ പാത മുറിച്ചും കാട്ടിതെറിച്ചും അങ്ങോട്ടുമിങ്ങോട്ടും ഓടി രാജകുമാരിയെ അത്യധികം സന്തോഷിപ്പിച്ചു.

പേഷ്വായിൽനിന്നു ഓടിച്ചപ്പോന്ന് ഒറീസ്സായുടെ രാജാധികാരസ്ഥാനം ഉറപ്പിച്ചു പ്രജാമർദ്ദനം ചെയ്തുവന്ന ഒരു സ്നേഹിതന്റെ ക്ഷണം സ്വീകരിച്ചു രുദ്രസേനൻ ആ പ്രദേശങ്ങളിൽ സഞ്ചരിച്ചിട്ടു തിരിച്ചുവരികയായിരുന്നു. കമുദിനീവനത്തോട് അടുത്തപ്പോൾ കാളീക്ഷേത്രവും അതിന്റെ പ്രാന്തങ്ങളും സന്ദർശിക്കണമെന്നു പുത്രിയിൽനിന്നുണ്ടായ അപേക്ഷയെ അനുസരിച്ചു അദ്ദേഹം തന്റെ സൈന്യത്തെ വിജയനഗരത്തിലേക്ക് അയച്ചശേഷം ഒരു ചെറിയ അനുചരസംഘവുമായി കമുദിനീവനത്തിൽ പ്രവേശിച്ചതാണ്. ദുഷ്ടമൃഗങ്ങളെക്കുറിച്ച് അദ്ദേഹത്തിനു ഭയമുണ്ടായിരുന്നെങ്കിലും, ആ പ്രദേശങ്ങളിലെല്ലാം ക്രൂരക്കളുടെ നായാട്ടുനടത്തി അവയെ നശിപ്പിക്കാൻ നിയുക്തനായിരുന്ന സേനാനായകനിൽനിന്നും ലഭിച്ച വാർത്ത അദ്ദേഹത്തിനെ ധൈര്യപ്പെടുത്തി. അതിനാൽ അംഗരക്ഷകന്മാരുടെ ശ്രദ്ധയെ സ്വരക്ഷയ്ക്കായി കരുതണമെന്നുള്ള വിചാരംപോലുംകൂടാതെ പുത്രിയുടെ പല്ലക്കിനെ അടുത്തുവരുത്തി അവളുമായി വനത്തിലെ വിശേഷകാഴ്ചകളെപ്പറ്റി സംഭാഷണം തുടങ്ങി. എന്നാൽ അവരുടെ സംഭാഷണത്തെ ഒരു ജലപ്രവാഹരവം വിരമിപ്പിച്ചു. രാജകുമാരി അത്യുത്സാഹത്തോടുകൂടി നാലുപാടും നോക്കിയപ്പോൾ മാർഗ്ഗത്തിന്റെ ഒരുഭാഗത്തു് നിന്ന് അതിവിശേഷമായ ഒരു വെള്ളച്ചാട്ടം കാണാറായി. അത്യുന്നതമായ ഒരു ശിലാകൂടത്തിന്റെ മുകൾത്തട്ടിൽനിന്നുള്ള ആ പ്രവാഹം അവളെ അത്യന്തം രസിപ്പിച്ചു. അവളുടെ പ്രാർത്ഥനയനുസരിച്ചു രുദ്രസേനനും പല്ലക്കു നിർത്തിച്ചു. ഇതിനിടയിൽ, മുൻപേ യാത്ര ചെയ്തുകൊണ്ടിരുന്ന അനുചരന്മാർ മറഞ്ഞുകഴിഞ്ഞു. രാജകുമാരി പ്രവാഹശക്തികണ്ടു ആനന്ദതുന്ദിലയായി പിതാവിനോടു പലതും പറയാൻതുടങ്ങി.

ഉഗ്ര:—മകളേ, നമുക്കു പോകാം.

(ആന്ദോളവാഹകന്മാരോട്) ഉം, നടക്കട്ടെ;

രാജകുമാരി;—അച്ഛാ! എത്ര മനോഹരമായ കാഴ്ച! ലോകാരംഭംമുതൽ ഇങ്ങനെ പ്രകൃതിദേവിയെ ഭയപ്പെടുത്തിയിട്ടും ഈ പ്രവാഹത്തിന് ഒരു ക്ഷോഭവും വരുന്നില്ലല്ലൊ.

ഉഗ്രസേനൻ ഇതിന് ഉത്തരമൊന്നും പറയാതെ വേഗം നടക്കുവാൻ ആന്ദോളവാഹകന്മാരോട് ആജ്ഞാപിച്ചു. അവർ അതിവേഗത്തിൽ നടന്നുതുടങ്ങി. എന്നാൽ ചില ഭയങ്കരമൃഗങ്ങളുടെ സഞ്ചാരവും അവരെ വല്ലാതെ ഭയപ്പെടുത്തി. ഉഗ്രസേനൻ ഒന്നു ഞെട്ടി; "എടാ കാലന്മാരെ; ഓടിൻ, ഓടിൻ" എന്ന് അത്യുച്ചത്തിൽ അട്ടഹസിച്ചു. പല്ലക്കുകാർ കഴിയുന്നത്രവേഗംകൂട്ടി ഓടിത്തുടങ്ങി. രാജകുമാരിയുടെ പല്ലക്കു വഹിച്ചിരുന്നവരും അവരെ അനുഗമിക്കാൻ ശ്രമിച്ചു. പക്ഷെ ഒരു ഭയങ്കരശാർദ്ദൂലം അവരുടെ മാർഗ്ഗത്തെ വിലംഘിച്ചു. ഭീരുക്കളായ പല്ലക്കുകാർ, പ്രാണഭീതിയാൽ, പല്ലക്കിനെ ദൂരത്ത് എറിഞ്ഞിട്ട് നാലുപാടും ഓടി. ഈ ബഹളംകേട്ട് ഉഗ്രസേനൻ തിരിഞ്ഞുനോക്കി, തന്റെ പല്ലക്കു നിർത്തുവാൻ അത്യുഗ്രം അത്യുച്ചത്തിൽ ആജ്ഞാപിച്ചു. സംഭ്രമത്തിനിടയിൽ ആ ഘോഷങ്ങളും വേഗംകൂട്ടുവാനുള്ള ആജ്ഞകളാണെന്നു ധരിച്ചിട്ടോ, അഥവാ സ്വരക്ഷയെക്കരുതിയൊ, ആന്ദോളവാഹകന്മാർ [illegible]ബാണങ്ങൾപോലെ പായുകയാണു ചെയ്തതു്. രാജാവ് പല്ലക്കിൽനിന്നും ചാടുവാൻ ശ്രമിച്ചെങ്കിലും ശരീരംതളർന്ന് അകത്തുതന്നെ വീണുപോയി.

ശാർദ്ദൂലം കുമാരിയുടെ അടുത്തു. അവളുടെ അവസാനശ്വാസം പരലോകത്തേക്കു ഉയരുവാൻ സന്നദ്ധമായി. കഷ്ടം! വിധിയുടെ മതം! ആ സുന്ദരീരത്നത്തിന്റെ ജീവിതം ഇപ്രകാരം അവസാനിക്കുമെന്ന് ആരു വിചാരിച്ചു. അല്പംമുമ്പ് പിതാവുമായി പ്രകൃതിയുടെ രാമണീയകത്തെക്കണ്ട് ആനന്ദിച്ചുകൊണ്ടിരുന്ന അവളുടെ അപ്പോഴത്തെ അവസ്ഥ എന്തു്? കഷ്ടം! അവളുടെ ദേഹവും ദേഹിയും തമ്മിൽ വേർപെടാറായി. അവളുടെ മോഹങ്ങളും സുഖാനുഭവങ്ങളുമെല്ലാം അവസാനിക്കാറായി. ഭാഗ്യവാനായ ഒരു രാജകുമാരന്റെ പട്ടമഹിഷീപദത്തെ അലങ്കരിക്കേണ്ട രാജകുമാരി ശിവ! ശിവ! ആ ഭയങ്കരമൃഗത്തിന്റെ ദംഷ്ട്രങ്ങൾക്കും ഇരയാകുകയാ? വാകീറിച്ച്, ദംഷ്ട്രങ്ങൾ കാട്ടി, രക്തനേത്രങ്ങൾ ജ്വലിപ്പിച്ച് അതു മുന്നോട്ടു കുതിച്ചു. ആ ക്ഷണത്തിൽ എവിടെ നിന്നോ ഒരു വെടിയുടെ ശബ്ദംകേട്ടു. ആ ശാർദ്ദൂലമാകട്ടെ, ഒരു ഭയങ്കരഗർജ്ജനത്തോടുകൂടി മുന്നോട്ടു ചാടി. പക്ഷെ, പ്രാണഭീതിയോടുകൂടിയുള്ള ആ ചാട്ടത്തിൽ രാജകുമാരിയുടെ ശിരസ്സിനു

മീതേയുള്ള ആകാശത്തെ ഭേദിച്ചുതേയുള്ളു. അതിന്റെ പ്രപാതം അവളുടെ ഗാത്രസ്പർശംപോലും കൂടാതെ കഴിഞ്ഞു. വീണ്ടും ഒരു മഹാഗർജ്ജനംകൂടി കേട്ടു. അതിന്റെ "കഥയും കഴിഞ്ഞു."

ഈ അവസരത്തിൽ ആ പാതയോടു സന്ധിക്കുന്നമറ്റൊരുപാതയിൽകൂടി ആയുധപാണിയായ ഒരു യുവാവ് അവിടെ പ്രത്യക്ഷപ്പെട്ടു. അയാൾ രാജകുമാരിയുടെ സമീപത്തു ചെന്നു പരിശോധിച്ചു; ആപത്തൊന്നുമില്ലെന്നു ബോദ്ധ്യമാകയാലൊ എന്തോ, തെല്ലു ചാരിതാർത്ഥ്യം അയാളുടെ മുഖത്തു പ്രകാശിച്ചു. നമ്മുടെ യുവാവ് തന്റെ ശിരോഭാഗത്തെ ആവരണം ചെയ്തിരുന്ന വാസസ്സിനെത്തന്നെ വ്യജനമാക്കി അവളെ വീശി. അല്പനേരംകഴിഞ്ഞ് അവൾക്കു ബോധമുണ്ടായി. കണ്ണുതുറന്നുനോക്കി, ജഗന്മോഹനനായ ഒരു യുവാവിനെയാണ് ആ സുന്ദരി അരികിൽ കണ്ടതു്. രണ്ടുമൂന്നു നിമിഷനേരം അയാളെ സൂക്ഷിച്ചു നോക്കിയശേഷം വീണ്ടും അവൾ കണ്ണടച്ചു. യുവാവിന്റെ മനോമുകുരത്തിൽ തൽക്കാലം പ്രതിഫലിച്ച വികാരസമ്മിളിതമായ വിചാരസരണിയെ വിസ്തരിക്കാൻ ആർക്കു കഴിയും? അയാൾ സമീപെയുള്ള ഒരു അരുവിയിൽനിന്നു വെള്ളം കൊണ്ടുവന്ന് അവളുടെ മുഖത്തു തളിച്ചു. ഉത്തരക്ഷണത്തിൽ അവൾ വീണ്ടും കണ്ണുതുറന്നു; എഴുന്നേറ്റിരുന്ന് വെള്ളം വാങ്ങിക്കുടിച്ചു. അപരിചിതനായ ഒരു യുവാവിന്റെ ദർശനത്താൽ ഉൽഭൂതവും സ്ത്രീസഹജവും ആയ ലജ്ജയാലും മറ്റു ചിന്താഭാരത്താലും മുഖം തന്റെ ഉള്ളംകൈയ്യാൽ മറച്ച് അധോമുഖിയായി അവൾ അല്പനേരം ഇരുന്നുപോയി. എന്നാൽ പെട്ടെന്ന് അവൾക്കു പിതാവിന്റെ സ്മരണയുണ്ടായി.

രാജകുമാരി—അയ്യോ! എന്റെ അച്ഛൻ എവിടെ?

യുവാവ്—ഭയപ്പെടേണ്ട, അദ്ദേഹത്തിന് ആപത്തൊന്നും സംഭവിച്ചിട്ടില്ല.

രാജ—അവിടുത്തെ വാക്കു ഞാൻ എങ്ങിനെ വിശ്വസിക്കും?

യുവാ—ഞാൻ എന്തിനു കളവു പറയുന്നു?

രാജ—എനിക്കു അദ്ദേഹത്തിനെ കാണ്മാനുള്ള ഉൽകണ്ഠ വർദ്ധിക്കുന്നു.

യുവാവ്—ക്ഷീണം അല്പം ശമിച്ചിട്ട് നമുക്ക് അദ്ദേഹത്തിനെ അന്വേഷിക്കാം.

**രാജ—ക്ഷീണം സാരമില്ല; എനിക്ക് അച്ഛനെ കാണണം.**

യുവാവ്—**അത്ര നിർബ്ബന്ധമാണെങ്കിൽ എഴുന്നേല്ക്കു**

അവർ ഭദ്രസേനനെ അന്വേഷിച്ചു പുറപ്പെട്ടു. രാജകുമാരിയുടെ മുഖത്തു പ്രത്യക്ഷപ്പെട്ട ക്ഷീണഭാവം കണ്ടു് യുവാവു വീണ്ടും പറഞ്ഞു.

യുവാ:—ക്ഷീണത ലേശവും മാറിയിട്ടില്ല. അല്പം കൂടിയിരുന്നു വിശ്രമിച്ചിട്ടു നടക്കാം.

രാജ:—ക്ഷീണത സാരമില്ല.

ഈ അവസരത്തിൽ ഭദ്രസേനൻ ചില അനുചരന്മാരുമായി പുത്രിയെ അന്വേഷിക്കയായിരുന്നു. എന്നാൽ വൃക്ഷങ്ങൾ നിബിഡമായി വളൎന്നുനില്ക്കുന്ന ആ ഘോരാരണ്യത്തിൽ നാലടിയകലെ നില്ക്കുന്നവൎക്കുതന്നെ പരസ്പരം കാണ്മാൻ പ്രയാസമായിരുന്നതിനാൽ അവർ അങ്ങുമിങ്ങും ചുററിത്തിരിയേണ്ടിവന്നു. അങ്ങിനെയിരിക്കെ തന്റെ പുത്രി ഒരാളുടെ സഹായത്തോടുകൂടി അയാളുടെ സമീപത്തെത്തി.

ഭദ്ര:—മകളേ! നീ രക്ഷപ്പെട്ടതെങ്ങിനെ?.

രാജ:—അച്ഛാ! ഇദ്ദേഹമാണു് എന്നെ രക്ഷിച്ചതു്.

ഭദ്ര:—മഹാത്മാവെ! അങ്ങു് എന്റെ ഏകപുത്രിയെ രക്ഷിച്ചു; അങ്ങയെ ദൈവം അനുഗ്രഹിക്കട്ടെ.

യുവാ:—നിങ്ങൾ പ്രശംസിക്കത്തക്കവണ്ണം ഞാൻ യാതൊന്നും ചെയ്തിട്ടില്ല. ആപത്തിൽ അകപ്പെട്ടവരെ, വിശേഷിച്ചും സ്ത്രീജനങ്ങളെ, രക്ഷിക്കേണ്ടതു പുരുഷധൎമ്മമാണല്ലോ. അതിനാൽ ഞാൻ എന്റെ ചുമതല നിറവേററിയതേയുള്ളു.

ഭദ്ര:—നിങ്ങളുടെ പ്രവൃത്തി എന്നപോലെ വാക്കുകളും മഹാമനസ്കതയെ സൂചിപ്പിക്കുന്നു. നിങ്ങളുടെ സഹായമല്ലെ അവളെ രക്ഷിച്ചതു്?.

യുവാ:—നിങ്ങളുടെ വാക്കുകൾ കേട്ടിട്ടു് എനിക്കു ചിരിവരുന്നു. പുത്രിയെ ഉപേക്ഷിച്ചിട്ടും തനിക്കു രക്ഷപ്പെടണമെന്നല്ലേ നിങ്ങൾ തീൎച്ചയാക്കിയതു്?

യുവാവിന്റെ ഈ വാക്കുകൾകേട്ടു രാജകുമാരിക്കും ഭാവം പകൎന്നു. ലജ്ജാനമ്രമുഖിയായി നിന്ന ആ യോഷാരത്നം തന്റെ ശിരസ്സിനെ തെല്ലുയൎത്തി വെൺനിലാവിനെപോലും വൈവൎണ്ണ്യം നൽകുന്ന ഒരു മന്ദഹാസത്തോടുകൂടി അയാളെ കടാക്ഷിച്ചു. ഭദ്രസേനൻ തനിക്കു നേരിട്ട വിപത്തു മുഴുവനും വിസ്തരിച്ചു് യുവാവിനെ കേൾപ്പിച്ചു. ഒടുവിൽ ഇങ്ങിനെ പറഞ്ഞു.

ഭദ്ര:—നിങ്ങളുടെ ഈ സഹായത്തിന് ഞങ്ങൾ ജീവാവസാനംവരെ നിങ്ങൾക്കു കടപ്പെട്ടിരിക്കുന്നു.

യുവാ:—ഏതായാലും നമുക്ക് ഈ കാട്ടിൽനിന്നു പുറത്തുപോകാം നിങ്ങൾ ഇത്രയും പേരേയുള്ളോ?

ഭദ്ര:—അല്ല, ഇനിയും ചിലർ കൂടിയുണ്ടു. അവരും വഴിതെറ്റി ഞങ്ങളെ തിരയുകയായിരിക്കും.

അനന്തരം അവർ ആ വനസീമ കടന്നു. അവിടെ ഭദ്രസേനനെ പിരിഞ്ഞ അനുചരന്മാർ അദ്ദേഹത്തിനെ ആരാഞ്ഞു നില്ക്കുന്നുണ്ടായിരുന്നു. യുവാവു് തന്നെ പ്രതീക്ഷിച്ചുനിന്ന ഒരു ഭൃത്യനെ വിളിച്ചു തന്റെ അശ്വത്തെ കൊണ്ടുവരുവിച്ചശേഷം ഭദ്രസേനനോടു വാഗ്രൂപേണയും, രാജകുമാരിയോടു പ്രേമപരവശമായ ഒരു നോട്ടത്താലും യാത്രപറഞ്ഞിട്ടു് ആ സ്ഥലംവിട്ടു. തന്നെ രക്ഷിച്ച പുരുഷകേസരിയുടെ 'ഊരുംപേരും' പോലും ചോദിക്കാതെയും അദ്ദേഹത്തെ തങ്ങളുടെ രാജധാനിയിലേയ്ക്കു ക്ഷണിക്കാതേയും യാത്രയയച്ച ഭദ്രസേനന്റെ കൃതഘ്നതയെക്കുറിച്ചു കുമാരിക്കു നിസ്സീമമായ വെറുപ്പു തോന്നി. "മുന്നോട്ടു നീങ്ങുന്നു ജഡം ശരീരം പിന്നോട്ടു പായുന്നു മനസ്സു ചഞ്ചലം" എന്ന മട്ടിൽ യാത്രതിരിച്ച യുവാവിനെ അവളുടെ ഹൃദയവും അതിനു കൂട്ടായി അവളുടെ നേത്രങ്ങളും അനുയാനം ചെയ്തു.

---

## അദ്ധ്യായം ൨.

---

"നന്നായിട്ടരികിൽ ചുവന്നനയന-
പ്രാന്തം മഹാത്മാവുതാ-
നെന്നോതുന്നിതു വണ്ണ്ടിയെന്നമട്ടുപോൽ
മാറില്പരമസ്ത്രാങ്കിതം
പിന്നെ സ്ഥൂലഭുജങ്ങളാൽ മധുരമാ-
യുന്മത്തരൂപാകൃതം യുവാ-
വെന്നും ക്ഷത്രിയനെന്നു ചാപധരമാം
കയ്യുംകഥിക്കുന്നുമേ."

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള കുമുദിനീവനത്തിനു ആറേഴുനാഴിക കിഴക്കുകൂടി കുമുദിനീനദി ഒഴുകുന്നു. ആ നദിയുടെ കിഴക്കേ കരയിലായി സാമാന്യം ഉയരമുള്ള ഒരു കുന്നുണ്ടു്. പ്രകൃതിവിലാസംകണ്ടു് ആനന്ദിക്കുന്നതിനു് ഇത്ര സൌകര്യമുള്ള സ്ഥലം ഇഹലോകം ദുർല്ലഭമത്രെ.

മേൽ സൂചിപ്പിച്ച കുന്നിൻെറ മുകളിൽ മനോഹരമായ ഒരു കെട്ടിടം കാണ്മാനുണ്ട്. എന്നാൽ അതിൻെറ സമീപത്തെങ്ങും കുടിപാർപ്പുള്ള ലക്ഷണം കാണ്മാനുമില്ല. ആ സ്ഥിതിക്ക് ഏകാന്തവാസത്തിൽ അഭിരുചി തോന്നി ആ ആരണ്യത്തിൻെറ സമീപത്തുവന്ന താമസിക്കുന്നവർ ആരായിരിക്കാം.

അവിടുത്തെ ഗൃഹനായകൻ ഉദ്ദേശം ഇരുപത്തിരണ്ടു വയസ്സ് പ്രായം വരുന്ന ഒരു യുവാവാണ്. മുപ്പത്തിയഞ്ചു വയസ്സിൽ അധികം പ്രായമില്ലാത്ത ഒരു ദൃഢഗാത്രനാകും, നാല്പതിനും നാല്പത്തിയഞ്ചിനും മദ്ധ്യേ പ്രായമുള്ള ഒരാളും, രണ്ടു സ്ത്രീകളും, ഒരു ബാലനും ഭൃത്യവർഗ്ഗത്തിൽപെട്ടവരായിക്കാണുന്നുണ്ട്. ഗൃഹനായികയ്ക്കു കഷ്ടിച്ചു നാല്പതു വയസ്സു പ്രായം കാണും. നായകനായ യുവാവിൻെറ ഗംഭീരമനോഹരമായ ആകൃതി കണ്ടാൽ ഉൽകൃഷ്ടകുലജാതനാണെന്നു നിഷ്പ്രയാസം അനുമിക്കാം. അയാളെ അംഗപ്രതി വർണ്ണിക്കുന്നതിനേക്കാൾ സർവ്വലക്ഷണസംയുക്തനായ ഒരു സുകുമാരനാണെന്നു സംക്ഷിപ്തമായി പറഞ്ഞു് അവസാനിപ്പിക്കുന്നതാണ് ഉത്തമം. നായികയും അസാമാന്യമായ സൌന്ദര്യമുള്ള ഒരു സ്ത്രീരത്നമാണ്.

നല്ല ചന്ദ്രികയുള്ള ഒരു രാത്രി; മണി ഏഴു കഴിഞ്ഞിരിക്കും. മുകളിൽ സൂചിപ്പിച്ച കെട്ടിടത്തിൻെറ മുഖപ്പിൽ രണ്ടു കസേരകളിലായി നായികയും നായകനും ഇരിക്കുന്നു. ഭൃത്യന്മാരിൽ രണ്ടുപേർ ആദരപൂർവ്വം നിൽക്കുന്നു. മനുഷ്യർക്ക്, പ്രത്യേകിച്ചു യുവാക്കന്മാർക്ക്, ഉല്ലാസജനകമായ ചന്ദ്രികയോ ശീതമാരുതനോ നമ്മുടെ യുവാവിനെ ആനന്ദിപ്പിക്കുന്നില്ല. അയാളുടെ മുഖചന്ദ്രൻ ചിന്താഭാരത്താൽ മ്ലാനമായിരുന്നു. ഇതുകണ്ടു് നായിക ഇപ്രകാരം ചോദിച്ചു:—

നായി:—കുമാരാ! കുറച്ചുദിവസമായി നിനക്കു സുഖമില്ലെന്നു തോന്നുന്നു. എൻെറ ഊഹം വാസ്തവമല്ലേ?

യുവാ:—എനിക്കു പ്രത്യേകിച്ചു സുഖക്കേടൊന്നുമില്ല പക്ഷേ മനസ്സിന്.........

നായി:—അതു് ഇന്നുമിന്നലെയും തുടങ്ങിയതല്ലല്ലോ.

യുവാ:—എന്നാൽ ഈയിടെ അല്പം വർദ്ധിച്ചിട്ടുണ്ട്.

ഭൃത്യരിൽ ഒരുവൻ:—ഏതായാലും നമ്മുടെ അജ്ഞാതവാസം കഴിയുന്നതും വേഗത്തിൽ അവസാനിപ്പിക്കണം.

യുവാ:—അതിനുതന്നെയാണ് ഞാനും ശ്രമിക്കുന്നതു്. പക്ഷേ ഒരു വലിയ യുദ്ധംകൂടാതെ സാധിക്കുമെന്നു തോന്നുന്നില്ല.

ഭൃത്യൻ:—യുദ്ധത്തിനുതക്ക ബലം നമുക്കില്ലല്ലോ.

യുവാ:—പ്രബലനായ ഒരു ബന്ധുവിന്റെ സഹായം നമുക്കു ലഭിക്കുമെങ്കിലോ?

നായി:—ആ ദുഷ്ടനോടു കിടനില്ക്കത്തക്ക ഒരു ബന്ധുവായിരിക്കണം.

യുവാ:—അമ്മേ! ഞാൻ വാസ്തവം പറയാം. മദനപുരംരാജ്യം ഇപ്പോൾ ഭരിച്ചുവരുന്ന ഗംഗപ്രസാദമഹാരാജാവു് എന്റെ മാതുലനാണു്. അദ്ദേഹത്തിന്റെ പ്രാബല്യത്തെക്കുറിച്ചു് എന്തു വിചാരിക്കുന്നു?

ഭൃത്യ:—പ്രഭോ! അദ്ദേഹത്തിനു് ആരെയെങ്കിലും ഭയമുണ്ടെങ്കിൽ അതു് മദനപുരംമഹാരാജാവിനെ മാത്രമാണു്. അവിടത്തെ സഹായം ലഭിക്കുമെങ്കിൽ ശത്രുവിനെ നമുക്കു നിഷ്പ്രയാസം ജയിക്കാം.

യുവാ:—ഏതായാലും ഒരു യുദ്ധംകൂടാതെ കഴികയില്ല.

നായി:—കുഞ്ഞേ! നീ ജീവിച്ചിരിപ്പുണ്ടെന്നു് ആ തിരുമനസ്സിലേയ്ക്കു് അറിയാമോ?

യുവാ:—അമ്മയോടുകൂടി ഞാനും കൊല്ലപ്പെട്ടവെന്നാണു് അദ്ദേഹം വിചാരിച്ചിരുന്നതു്.

നായി:—പിന്നെയോ?

യുവാ:—ഞാൻ ഇയ്യിടെ മദനപുരത്തേക്കു പോയിരുന്നതു് ഓൎക്കുന്നുണ്ടോ?

നായി:—ഉണ്ടു്.

യുവാ:—അവിടത്തെ പ്രിയതമനിൽനിന്നു് എന്റെ പൂൎവ്വചരിത്രം മുഴുവനും ഗ്രഹിച്ചിരുന്നതിനാൽ ഞാൻ കൊട്ടാരത്തിലേയ്ക്കു പോയി; മഹാരാജാവിനെക്കണ്ടു. അവിടുന്നു് എന്നെ വളരെനേരം സൂക്ഷിച്ചുനോക്കി.

നായി:—കഷ്ടം! തന്റെ സഹോദരിയുടെ ഛായ അദ്ദേഹം ഓൎമ്മിച്ചിരിക്കും.

യുവാ:—എന്റെ ചരിത്രം മുഴുവനും ഞാൻ അവിടത്തെ അറിയിച്ചു. അവിടത്തേയ്ക്കുണ്ടായ സന്തോഷത്തെക്കുറിച്ചു് ഞാൻ എന്തു പറയട്ടെ! എന്നെ വാത്സല്യപൂൎവ്വം ആശ്ലേഷിച്ചു. മഹാരാജ്ഞിയും മാതൃനിൎവിശേഷം എന്നെ വാത്സല്യിച്ചു. ആ പരമദുഷ്ടൻ എന്റെ മാതാപിതാക്കന്മാരെ നിഗ്രഹിച്ചതും, രാജ്യം കൈക്കലാക്കിയതുംമററും

ക്കേവി വിസ്തരിച്ചുപറഞ്ഞു. ഒടുവിൽ എൻെറ അച്ഛനമ്മമാരെ നിഗ്രഹിച്ച മഹാപാപിയോടു പ്രതീകാരംചെയ്യുന്നതാണെന്നു ഞാനും അതിനുവേണ്ട സഹായം ചെയ്യാമെന്നു് അദ്ദേഹവും സത്യംചെയ്തു.

ഭൃത്യ:— എന്നാൽ, ഇനിയും എന്തിനു നാം ക്ഷമിക്കുന്നു.

യുവാ:— അവിടുത്തെ ഏകപുത്രി മരിച്ചിട്ടു് ഒരുമാസംപോലും തികഞ്ഞിട്ടില്ല. തന്മൂലം രാജ്ഞിയും അദ്ദേഹവും സന്താപസാഗരത്തിൽ മുഴുകി യാതൊന്നിലും ഉന്മേഷമില്ലാതെ കഴിയുകയാണു്. എന്നുമാത്രമല്ല, ഒരു യുദ്ധത്തിനു പുറപ്പെടുന്നതിനുമുൻപു് എന്തെല്ലാം മുൻകരുതലുകൾ ചെയ്യണം. ഏതായാലും ഈ വിവരങ്ങളൊന്നും പുറത്താകരുതു്. ഞാൻ ജീവിച്ചിരിക്കുന്നെന്നു് ഇതേവരെ നമ്മുടെ ശത്രു അറിഞ്ഞിട്ടില്ല. സംശയിക്കാൻ മാർഗ്ഗമില്ലല്ലോ.

സംഭാഷണം ഈ സ്ഥിതിയിൽ അവസാനിപ്പിച്ചിട്ടു് അവർ ഭക്ഷണത്തിനായി പിരിഞ്ഞു. ഇനിയും ഈ കഥ തുടരുന്നതിനുമുൻപായി ഇവരെക്കുറിച്ചു ചില വിവരങ്ങൾ വായനക്കാരെ അറിയിച്ചുകൊള്ളട്ടെ.

നമ്മുടെ യുവാവു് വിജയനഗരത്തെ രാജാവായിരുന്ന സുരേന്ദ്രൻെറ ഏകപുത്രനാണു്. സുരേന്ദ്രൻ പ്രകൃത്യാ ഒരു ഋജുബുദ്ധിയായിരുന്നു. അദ്ദേഹം പ്രജാക്ഷേമകാംക്ഷിയായിരുന്നുവെങ്കിലും അദ്ദേഹത്തിൻെറ പരപ്രത്യയനേയബുദ്ധി രാജ്യത്തിലെ അഴിമതിക്കാരെ പ്രോത്സാഹിപ്പിച്ചു. വിജയനഗരത്തെ ഇപ്പോഴത്തെ രാജാവായ രുദ്രസേനൻ അക്കാലത്തു് ഒരു പ്രഭുവും പട്ടാളവകുപ്പിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥനുമായിരുന്നു. രുദ്രസേനൻ ദുഷ്ടബുദ്ധിയും അതിതന്ത്രജ്ഞനുമാണു്. അദ്ദേഹം തൻെറ പ്രാബല്യത്തെ സ്ഥാപിക്കാനായി ഉറച്ചുശ്രമിച്ചുകൊണ്ടിരുന്നു. സാധുവായ സുരേന്ദ്രനു്, അവസരസേവാവിശാരദനായ രുദ്രസേനൻ പറയുന്നതെല്ലാം വേദവാക്യംപോലെ സ്വീകരണീയമായി തോന്നി. അതറിഞ്ഞു് ന്യായസ്ഥന്മാരായ മിക്ക ഉദ്യോഗസ്ഥന്മാരും ജോലി രാജിവെച്ചു. ഒടുവിൽ രുദ്രസേനൻ പ്രധാനമന്ത്രിയും സേനാനായകനുമായിത്തീർന്നു. ഇങ്ങനെയിരിക്കെ, ഒരുദിവസം രുദ്രസേനൻെറ നിർബ്ബന്ധത്താൽ സുരേന്ദ്രൻ ഒരു ചെറിയ അനുചരസംഘവുമായി നായാട്ടിനു പുറപ്പെട്ടു; മാർഗ്ഗദർശി രുദ്രസേനൻ ആയിരുന്നുവെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അവരെ അനുഗമിച്ച പട്ടാളക്കാരാകട്ടെ രുദ്രസേനനാൽ തിരഞ്ഞെടുക്കപ്പെട്ടവരും, അദ്ദേഹത്തിൻെറ കല്പനയുണ്ടെങ്കിൽ 'വെട്ടൊന്നു കണ്ഡം രണ്ടു്' എന്നുള്ള സമ്പ്രദായത്തെ അനുസരിക്കുന്നവരുമായിരുന്നു.

സുരേന്ദ്രനും കൂട്ടരും കുമുദിനീവനത്തിൽ എത്തി നായാട്ടുതുടങ്ങി. മദ്ധ്യാഹ്നംവരെ നായാടിയശേഷം, നാലഞ്ചുനാഴിക അകലെമാറി കൂടാരമുറപ്പിച്ചു് അന്നവിടെതാമസിക്കാൻ തീർച്ചയാക്കി. സുരേന്ദ്രന് അന്നുതന്നെ വിജയനഗരത്തെത്തണമെന്ന് ആഗ്രഹമുണ്ടായിരുന്നെങ്കിലും ഭദ്രസേനന്റെ നിശ്ചയം മറ്റൊരുപ്രകാരത്തിലായിരുന്നതിനാൽ, അതു ഫലിച്ചില്ല. ദുഷ്ടബുദ്ധികളായ ചില ഭൂപാലകന്മാർ സേവകന്മാരുടെ ഹിതാനുവർത്തികളായി സ്വകുടുംബത്തെയും, ചിലപ്പോൾ സ്വജീവനെത്തന്നെയും നശിപ്പിച്ചിട്ടുള്ളതിന് ലോകചരിത്രത്തിൽ ധാരാളം ഉദാഹരണങ്ങൾ ഉണ്ടല്ലോ.

എന്തിനധികം വിസ്തരിക്കുന്നു; പിറ്റേന്നു നേരം പ്രഭാതമായപ്പോൾ സുരേന്ദ്രന്റെ മൃതശരീരമാണു കൂടാരത്തിൽ കണ്ടതു്. അർദ്ധരാത്രിയിൽ, ഘോരനിദ്രയെ പ്രാപിച്ചിരുന്ന ആ സാധുവിനെ, ആരും ഏതുംഅറിയാതെ, മഹാപാപി, ഭദ്രസേനൻ, തന്റെ ഖഡ്ഗത്തിന് ഇരയാക്കി.



ഇത്രയുംകൊണ്ടു് ഭദ്രസേനന്റെ നിഷ്ഠുരകർമ്മം അവസാനിച്ചുവോ? ഇല്ല. അദ്ദേഹവും കൂട്ടുകാരും സുരേന്ദ്രന്റെ മൃതശരീരവും കൊണ്ടു നാട്ടിലേയ്ക്കുതിരിച്ചു. മാർഗ്ഗമദ്ധ്യേ, ഭദ്രസേനന്റെ ദുരുപദേശങ്ങളിലും ദുഷ്കൃത്യങ്ങളിലും പ്രതികൂലിച്ചു് മന്ത്രിപദത്തിൽനിന്നും പിരിഞ്ഞ അമലസേനനെ ബന്ധനത്തിലാക്കി. അമലസേനൻ അതിബുദ്ധിമാനും സദ്വൃത്തനും, ഭദ്രസേനന്റെ പല ദുഷ്കൃത്യങ്ങളും തടയണമെന്നു സുരേന്ദ്രനെ ഉപദേശിച്ചിട്ടുള്ള ഒരു ദേശാഭിമാനിയും ആയിരുന്നു. അമലസേനൻ ജീവിച്ചിരിക്കുന്നപക്ഷം രാജവധം തന്റെ കരത്താലാണു നടന്നതെന്നു തെളിഞ്ഞുപോകുമെന്നു് ഭദ്രസേനന് ഉറപ്പുണ്ടായിരുന്നു. ആ ദുഷ്ടൻ രാജധാനിയിൽ എത്തിയയുടൻ രാജ്ഞിയെ ചെന്നുകണ്ടു് മഹാരാജാവിനെ അമലസേനൻ നിഗ്രഹിച്ചുവെന്നും, അയാളെ ബന്ധനത്തിലാക്കിയിട്ടുണ്ടെന്നും അറിയിച്ചു.

അപ്രതീക്ഷിതമായ ഈ ദുഃഖവാർത്ത കേട്ടു രാജ്ഞി അത്യന്തം വ്യസനിച്ചു. ആ സാധ്വിയുടെ ദുഃഖാതിരേകത്തെ വർണ്ണിക്കാൻ എന്റെ തൂലികയ്ക്കു ശക്തിയില്ല. അമലസേനനെ യാതൊരു വിസ്താരവും കൂടാതെ തൂക്കിക്കൊല്ലുവാൻ, ഭദ്രസേനൻ, സ്വയം ആജ്ഞാപിച്ചു.

സുരേന്ദ്രന്റെ മരണത്തോടുകൂടി ഭദ്രസേനന്റെ ദുഷ്കൃത്യങ്ങൾ ശതഗുണീഭവിച്ചു. രാജാവിനു് അദ്ദേഹത്തിന്റെ മരണകാലത്തു മൂന്നുവയസ്സുപ്രായമുള്ള ഒരു പുത്രൻ മാത്രമെ ഉണ്ടായിരുന്നുള്ളു. അതിനാൽ ആ ശിശുവിനേയും രാജ്ഞിയേയുംകൂടി എങ്ങിനെയെങ്കിലും നിഗ്രഹി

ച്ചു് രാജ്യം കൈക്കലാക്കാനുള്ള മാർഗ്ഗങ്ങൾ ഉഗ്രസേനൻ ആലോചിച്ചു തുടങ്ങി.

സുരേന്ദ്രനെ നിഗ്രഹിച്ചിട്ടു മാസം നാലു കഴിഞ്ഞിരിക്കുന്നു. ഉഗ്രസേനന്റെ ദുരാലോചനകളും ദുഷ്കൃത്യങ്ങളും വർദ്ധിച്ചുതന്നെവരുന്നു. വിജയനഗരത്തെ പേർഷ്യാക്കാർ ആക്രമിക്കാൻ തീർച്ചയാക്കിയിരിക്കുന്നതായി ഒരു ശ്രുതി അയാൾ നാടെങ്ങും പരത്തി. ഈ വിവരം കർണ്ണാകർണ്ണികയാ അറിഞ്ഞു് രാജ്ഞിയും രാജ്യവാസികളും അത്യന്തം പരിഭ്രമിച്ചു. ഉഗ്രസേനൻ രാജ്ഞിയെ ഒരുവിധം സമാശ്വസിപ്പിച്ചശേഷം, അവരുടെ മാതൃരാജ്യമായ മദനപുരത്തേയ്ക്കു പോകണമെന്നു് ഉപദേശിച്ചു. സാധുവായ രാജ്ഞി അദ്ദേഹത്തിന്റെ ഉപദേശപ്രകാരം യാത്രയ്ക്കും തയ്യാറായി. ശത്രുക്കൾ രാജ്യാതിർത്തി സമീപിച്ചുപോയെന്നും, അതിനാൽ രാജകീയാഡംബരങ്ങളൊന്നും കൂടാതെ ഏതാനും അനുചരന്മാരുമായി പുറപ്പെടണമെന്നും വീണ്ടും ഉപദേശിച്ചു. അതിനും, കഷ്ടം! ആ രാജ്ഞി വഴിപ്പെട്ടു.

---



## അദ്ധ്യായം ൩.

---

"കാലരൂപികമലാക്ഷനീശ്വരൻ
മാലകററുമതിനില്ലസംശയം."

വിജയനഗരം രാജധാനിയിൽനിന്നു തുലോം ദൂരെയുള്ള ഒരു വിജനസ്ഥലത്തേയ്ക്കു് വായനക്കാരുടെ ശ്രദ്ധയെ ആകർഷിച്ചുകൊള്ളുന്നു. ഈ സ്ഥലത്തിനു് മൂന്നുനാലുമൈൽ സമീപമെങ്ങും കുടിപാർപ്പുള്ള ലക്ഷണം കാണ്മാനില്ല. ഏതാണ്ടു് രാജ്യാതിർത്തിക്കു സമീപമുള്ള ഈ സ്ഥലം ഒരുകാലത്തു് ഒരു പടനിലമായിരുന്നു. ഇപ്പോഴാകട്ടെ ജനസഞ്ചാരക്കുറവിനാൽ ഏതാണ്ടു് ഒരു "കുററിക്കാടാ"യി തീർന്നിരിക്കുന്നു. ഇതിന്റെ മദ്ധ്യേക്കൂടി ധർമ്മപുരിയിലേയ്ക്കു് ഒരു പാതയുണ്ടു്. പക്ഷെ, വളരെ അപൂർവമായിട്ടു മാത്രമേ ജനങ്ങൾ ഈവഴിയെ സഞ്ചരിച്ചിരുന്നുള്ളു. ഇങ്ങനെ വിജനവും തന്മൂലം തെല്ലു ഭയാനകവുമായ ഈ പടനിലത്തിന്റെ മദ്ധ്യേ, ധർമ്മപുരിയിലേയ്ക്കുള്ള വഴിക്കു് സമീപത്തായി, മദ്ധ്യവയസ്കയായ ഒരു സുന്ദരീരത്നം മരിച്ചുകിടക്കുന്നു. സമീപത്തു് ഒരു ശിശുവും കിടപ്പുണ്ടു്.

"കല്ലിന്മേലും കതിർപ്പൊൻമണിയൊടു തലയും
ചാച്ചുപാടത്തുനിൽക്കും
നെല്ലിന്മേലും നിശാടപ്പരിഷയുടെമുടിക്കും
മടിക്കാതെനിത്യം
പുല്ലിന്മേലും പുരാരിപ്രഭുവിനുടെകരം
തട്ടിപ്പൊട്ടിച്ചതണ്ടാർ
വില്ലിന്മേലും വിളങ്ങും ............

"വിശുദ്ധിയവനായ" ചന്ദ്രനും താരഗണങ്ങളും അനന്യശരണനായ ബാലനെ സംരക്ഷിക്കുവാനോ എന്നു തോന്നുമാറ് ഉദിച്ചുയർന്നു നിൽക്കുന്നു. ദുഷ്കർമ്മങ്ങൾക്കു സാക്ഷി നിൽക്കാനുള്ള വൈമുഖ്യത്താലൊ, എന്തോ, മാരുതദേവൻ ആ സ്ഥലം വിട്ടിരിക്കുന്നു. ആകാശമണ്ഡലത്തിൽനിന്നും ഹിമകണങ്ങൾ ഉണങ്ങിയ ഇലകളിൽ വീഴുമ്പോൾ ഉണ്ടാകുന്ന മർമ്മരശബ്ദമല്ലാതെ മററു യാതൊന്നും രാത്രിയുടെ നിശ്ശബ്ദതയെ ഭംഗം ചെയ്തിരുന്നില്ല. മാതൃരഹിതനായ ബാലനാകട്ടെ, പ്രകൃതിയുടെ ഈ അവസ്ഥാവിശേഷത്തെ അവലോകനംചെയ്യുന്നുണ്ടോ? ഇല്ല. അത് സമീപത്തുകിടന്ന രക്തമസൃണമായ മാതൃശരീരത്തിൽ കയറിക്കിടന്നുകൊണ്ട് കരയാൻ തുടങ്ങി. കുട്ടിയുടെ ദീനസ്വരം കേട്ടു, അതുവഴി യാത്രചെയ്തിരുന്ന ഒരു പ്രഭുവും അനുചരന്മാരും നിലാവെളിച്ചത്തിന്റെ സഹായത്താൽ അവിടെഎത്തി; അവർ കുതിരകളിൽനിന്നും ഇറങ്ങി.

പ്രഭു:—കഷ്ടം! എത്ര ദയനീയമായ കാഴ്ച! ഒരു സ്ത്രീരത്നത്തെ ആരോ നിഗ്രഹിച്ചിരിക്കുന്നു.

ഭൃത്യരിൽ ഒരുവൻ:—അയ്യോ! ഈ സ്ത്രീ ആരായിരിക്കാം, കുട്ടിക്ക് ആപത്തൊന്നും സംഭവിച്ചിട്ടില്ലെന്നു തോന്നുന്നു.

പ്രഭു:—ഈ സ്ത്രീയുടെ മുഖം എനിക്കു പരിചയമുള്ളതല്ല. ഈ ഓമനക്കുഞ്ഞിനെ കണ്ടിട്ട് ഒരു രാജകുമാരനാണെന്നു തോന്നുന്നു. ഹാ ഉദിച്ചുയർന്നു നില്ക്കുന്ന പൂർണ്ണചന്ദ്രനെപ്പോലും ലജ്ജിപ്പിക്കുന്ന ഈ മുഖം എത്ര മനോഹരമായിരിക്കുന്നു.

പ്രഭുവിന്റെ അനുചരന്മാരിൽ ഒരാൾ മരിച്ചുകിടക്കുന്ന സ്ത്രീയെ സൂക്ഷിച്ചു നോക്കിയിട്ട് "ഇതാ കയ്യിൽ ഒരു മോതിരം കിടക്കുന്നു; ഇതിൽ എന്തൊക്കെയോ കൊത്തിയിട്ടുണ്ട്" എന്നു പറഞ്ഞു. പ്രഭു സൂക്ഷിച്ചു നോക്കിയിട്ടു പറയുന്നു.

പ്രഭു—ഈ മോതിരത്തിൽ വിജയനഗരത്തിലെ രാജകീയമുദ്രയാണു കാണുന്നതു്. അതിന്റെ ചുററുമായി ചില അക്ഷരങ്ങളും കൊത്തിയിട്ടുണ്ടു്. ഏതായാലും പരമാർത്ഥം ഗ്രഹിക്കാൻ നിർവ്വാഹമില്ല.

ഭൃത്യരിൽ ഒരുവൻ:—നമുക്കു പോകാം; നാം ഇവിടെ നിന്നിട്ടു് എന്തു ഫലം?

മററൊരുവൻ:—ഈ കുട്ടിയെ എങ്കിലും രക്ഷിച്ചാൽ കൊള്ളാം.

ഒന്നു:—ജാതിപോലും നിശ്ചയമില്ലാത്ത ഒരു കുട്ടിയെ ആരു കൊണ്ടുപോകും? തനിക്കു വേണമെങ്കിൽ എടുത്തുകൊള്ളൂ.

പ്രഭു:—ഹോ! നിന്റെ ഹൃദയം അതികഠിനം തന്നെ. ഈ അരുമക്കുഞ്ഞിനെ, അതു് ഏതു ജാതിയിൽപെട്ടതായാലും, രക്ഷിക്കേണ്ടതു നമ്മുടെ കടമയാണു്.

രണ്ടാം:—നാട്ടിലേയ്ക്കു കൊണ്ടുപോയാൽ നാം എന്തുചെയ്യും.

പ്രഭു:—ഞാൻ എന്റെ പുത്രനെപ്പോലെ വളർത്തും.

രണ്ടാം:—അവിടത്തേയ്ക്കു കുഞ്ഞുങ്ങൾ ഇല്ലാത്തതുകൊണ്ടു തോന്നുന്നതാണു്. നാട്ടുകാർ അവിടത്തെ പഴിക്കാതിരിക്കയില്ല.

പ്രഭു:—ആരു് എന്തു പറഞ്ഞാലും ഇതിനെ ഞാൻ എടുത്തു വളർത്തും.

പ്രഭുവിന്റെ നിർബ്ബന്ധംകേട്ടു് ആരും ഉത്തരം പറഞ്ഞില്ല. അവർ അദ്ദേഹത്തിന്റെ നിയോഗമനുസരിച്ചു യാത്രയ്ക്കു മുതിർന്നു. പ്രഭു ശിശുവിനെയും എടുത്തുകൊണ്ടു കുതിരപ്പുറത്തു കയറി, സ്വദേശമായ ധർമ്മപുരിയിലേയ്ക്കു തിരിച്ചു. നാട്ടിൽ എത്തിയ ഉടൻ ശിശുവിനു് അതിന്റെ അസാധാരണമായ സൗന്ദര്യത്തെ ആസ്പദമാക്കി "മോഹനകുമാരൻ" എന്നു നാമകരണം ചെയ്തു. പ്രഭുവിനു സന്താനങ്ങൾ ഇല്ലാതിരുന്നതിനാൽ ഈ സന്താനലാഭം അദ്ദേഹത്തിനും പ്രിയതമയ്ക്കും അത്യാനന്ദകരമായിത്തീർന്നു. അവർ അതിനു് യഥാകാലം എഴുത്തിനിരുത്തി, വേണ്ട വിദ്യാഭ്യാസം നൽകി. ഒന്നുരണ്ടു കൊല്ലങ്ങൾകൊണ്ടു് അവർക്കു ലഭിച്ച "നിധി" വിജയനഗരം രാജകുടുംബത്തിലെ ഏകസന്താനമാണെന്നും അവർക്കു സിദ്ധിച്ചതു എങ്ങിനെയെന്നും വെളിവായി. പക്ഷെ, ഈവക രഹസ്യങ്ങളൊന്നും പുറത്തറിയിക്കാതെ അവർ അതിനെ വളർത്തി. കുമാരൻ, പതിനാറു വയസ്സായപ്പോഴെയ്ക്കും സകല ശാസ്ത്രങ്ങളിലും, കലകളിലും, പ്രത്യേകിച്ചു് ആയുധവിദ്യയിലും അസാമാന്യമായ നൈപുണ്യം സമ്പാദിച്ചു.

രാജ്ഞിയേയും പുത്രനേയും നിഗ്രഹിക്കുന്നതിനു രുദ്രസേനൻ നിയോഗിച്ചിരുന്നവർ തിരിച്ചുപോയി കല്പന നിറവേററിയതായി രുദ്രസേനനെ അറിയിച്ചു. അയാൾ ആനന്ദതുന്ദിലനായി. രാജ്ഞിയും പുത്രനും മദനപുരത്തേയ്ക്കു യാത്രചെയ്യുമ്പോൾ മാർഗ്ഗമദ്ധ്യേ ചില ദുഷ്ടന്മാർ നിഗ്രഹിച്ചതായി ഒരു ശ്രുതി രാജ്യമെങ്ങും പരത്തി; രാജ്യകാര്യങ്ങൾ ജനഹിതം നോക്കാതെ, അദ്ദേഹം തന്നെ അന്വേഷിക്കാനും തുടങ്ങി. രുദ്രസേനന്റെ ദൌഷ്ട്യത്തെ ഭയന്നു് ജനങ്ങൾ അവരുടെ സങ്കടത്തെ അടക്കിപ്പാർത്തു.

വർഷം പത്തൊൻപതു കഴിഞ്ഞു. ഇതുവരെ, മോഹനകുമാരൻ ജീവിച്ചിരിപ്പുള്ളതായി രുദ്രസേനൻ സംശയിച്ചിട്ടുപോലുമില്ല. പ്രഭുവിനു സന്താനമില്ലാതിരുന്നതിനാൽ സ്വാത്മനിർവിശേഷമായ വാത്സല്യത്തോടുകൂടി അദ്ദേഹം കുമാരനെ വളർത്തി. അങ്ങിനെയിരിക്കെ പൊടുന്നനെ പ്രഭു രോഗബാധിതനായി; തന്റെ രക്ഷിതാവിനു നേരിട്ട ഈ വിപത്തു കുമാരനെ സീമാതീതമായി ദുഃഖിപ്പിച്ചു. അയാൾ സദാ പ്രഭുവിന്റെ സമീപത്തുതന്നെ ഇരുന്നു ശുശ്രൂഷിച്ചു. പക്ഷെ, എന്തുഫലം; "കൊതിച്ചതോ കിട്ടുകയില്ല, സൃഷ്ടിസ്ഥിതിരക്ഷയേശാശയമാരറിഞ്ഞു." പ്രഭുവിന്റെ രോഗം പെട്ടെന്നു് അധികമായി; അദ്ദേഹം, തന്റെ ജീവസർവ്വസ്വമായിക്കരുതിയിരുന്ന വളത്തുപുത്രനെയും, പ്രിയതമയേയും ഉപേക്ഷിച്ചിട്ടു പരലോകത്തെ പ്രാപിച്ചു. പ്രഭുവിനു പുത്രന്മാരില്ലാതിരുന്നതിനാൽ അദ്ദേഹത്തിന്റെ കനിഷ്ഠസഹോദരൻ പ്രഭുസ്ഥാനത്തിനു അവകാശിയായിത്തീർന്നു. പ്രകൃത്യാ ദുർബുദ്ധിയും വിടനുമായ ഒരാൾക്കു അനേകംകോടിയുറുപ്പികയുടെ സ്വത്തുള്ള ഒരു പ്രഭുകുടുംബത്തിലെ ഭരണകർത്തൃത്വംകൂടി ലഭിച്ചാലത്തെ കഥ പറയാനില്ലല്ലോ.

പരേതനായ പ്രഭുവിന്റെ ഭാര്യ, കാമവല്ലി, അതിരൂപവതിയും, സുശീലയും, സച്ചരിതയുമായ ഒരു മഹിളാരത്നമാണു്. ആ സാധ്വിയെ വശീകരിച്ചു് തന്റെ ഭാര്യയാക്കുന്നതിനു പുതിയ പ്രഭു ശ്രമിച്ചുതുടങ്ങി. എന്നാൽ ആ പതിവ്രതാരത്നം ആ ദുഷ്ടന്റെ വലയിൽ അകപ്പെട്ടില്ല. തന്മൂലം കോപാന്ധനായിത്തീർന്ന ആ ദുർബുദ്ധി ബലാൽ കൈവശപ്പെടുത്താൻ തീർച്ചയാക്കി. ഈ വിവരം കാമവല്ലി എങ്ങിനെയോ അറിഞ്ഞു. അവർ തന്റെ വളത്തുപുത്രനുമായി ഒരു ഗൂഢാലോചന നടത്തി; ആ കുബുദ്ധിയുടെ സംരക്ഷണയിൽ മാനമായി ജീവിക്കാൻ പ്രയാസമാണെന്നു കണ്ടു് അടുത്തദിവസം രാത്രിയിൽ എങ്ങിനെയും അവിടുന്നു രക്ഷപ്പെടണമെന്നു് അവർ തീർച്ചയാക്കി. എട്ടുപത്തുപേരുടെ ജീവിതം സുഖമായിക്കഴിയുന്നതിനു വേണ്ട ധനവും, നിവൃത്തിയുള്ളിടത്തോളം തന്റെ സ്വന്തം സാമാനങ്ങളും വിശ്വസ്തന്മാരായ ചില ഭൃത്യന്മാർമുഖേന നേരത്തെ പുറത്തുകടത്തി. അനന്തരം രജനിയുടെ അന്ധകാരതയാൽ

നഗരമെങ്ങും നിശബ്ദമായശേഷം, കാമവല്ലിയും, കുമാരനും ഏതാനും അനുചരന്മാരുമായി പ്രച്ഛന്നമന്ദിരംവിട്ടു. അവർ പല സ്ഥലങ്ങളിലും സഞ്ചരിച്ച് ഒടുവിൽ കുമുദിനീതീരത്തെത്തി; അവിടം തങ്ങളുടെ ഏകാന്തവാസത്തിന് അനുയോജ്യമാണെന്നു തോന്നുകയാൽ അവിടത്തന്നെപാർപ്പുറപ്പിക്കാൻ തീർച്ചയാക്കി. മോഹനകുമാരനും, കാമവല്ലിയും, ഭൃത്യന്മാരുമാണു് 'കന്നിമേൽബംഗ്ലാ''വിൽ ഇപ്പോഴും താമസിച്ചുവരുന്നതു്. അവർ തങ്ങളുടെ ജീവിതരഹസ്യങ്ങളെ പുറത്തറിയിക്കാതെ കഴിച്ചുവരുന്നു.

---

## അദ്ധ്യായം ൪.

---

"ക്രൂരതാഡംബരപ്രൗഢികളൊരുവകയും
        കണ്ടബാണത്തിലുപ്പാ-
ലാടാതസ്സാവധാനപ്രകൃതിമധുരസം-
        ഭാഷണത്തോടുകൂടി
വാടാതുള്ളോരുവാഗീശ്വരിയുടെസുഷമാ
        വൈഭവംപൂണ്ടുപൊന്മാൻ-
പേടക്കണ്ണാർമണിത്തയ്യ,ൾ,വിടെ വള-
        ന്നാലും വളം കാമനേകി"

കഴിഞ്ഞ അദ്ധ്യായത്തിൽനിന്നു ഭദ്രസേനനു രാജത്വം ലഭിച്ചതു് എങ്ങിനെയെന്നു വായനക്കാർ ഗ്രഹിച്ചിരിക്കുമല്ലൊ. രാജ്ഞിയേയും പുത്രനേയും നിഗ്രഹിച്ച വിവരം ഗ്രഹിച്ചതോടുകൂടി അയാളുടെ മുഖം കാർമേഘം നീങ്ങിയ ചന്ദ്രനെപ്പോലെ പ്രകാശിച്ചു; അയാൾ ആനന്ദസാഗരത്തിൽ നിമഗ്നനായി. താൻ വളരെക്കാലമായി ആശിച്ചുകൊണ്ടിരുന്ന രാജ്യം ഒടുവിൽ തനിക്കു ലഭിച്ചുവെന്നും, മരണപര്യന്തം ആ സ്ഥാനം തനിക്കു സ്വൈരമായി അനുഭവിക്കാമെന്നും ആ ദുർമ്മോഹി തീർച്ചയാക്കി. അടുത്ത ദിവസം മുതൽ ജനങ്ങളുടെ ഹിതമോ സമ്മതമോ പരിഗണിക്കാതെ രാജ്യംഭരിക്കാനും തുടങ്ങി. ഒരു ജീവരാശിയെക്കുറിച്ചും ദയവില്ലാത്ത ആ ദുഷ്ടന്റെ ഭരണത്തിൽ നാട്ടുകാരുടെ സ്ഥിതി എന്തായിരുന്നു എന്നു് വായനക്കാർതന്നെ ഊഹിച്ചുകൊള്ളുവിൻ. സത്യം, ന്യായം എന്നിവ ആ രാജ്യത്തുനിന്നും കാറ്റുകയറി; ദൌഷ്ട്യപ്രമേവത സ്വൈരസഞ്ചാരവും ആരംഭിച്ചു.

ഒരു രാജ്യത്തിന്റെ ക്ഷേമം അവിടത്തെ ഭരണരീതിയെ ആശ്രയിച്ചിരിക്കുമെന്നുള്ളതു് സർവസമ്മതമാണല്ലൊ. ഭരണാധികാരി രാജ്യ

ഭരണവിഷയത്തിൽ ഉദാസീനനും, ദുഷ്ടനും ആയിഭവിക്കുന്നപക്ഷം ആ രാജ്യത്തെ ഭരണം ഒട്ടുംതന്നെ ആശാസ്യമായ നിലയിൽ ആയിരിക്കയില്ല. ഉദാസീനബുദ്ധികൾ കാര്യനടപ്പിനായി അന്യരെ ശരണംപ്രാപിക്കും. ഭരണാധികാരിയുടെ പരപ്രത്യയനേയബുദ്ധിയുടെ ഫലമായി രാജ്യത്തിൽ അഴിമതികൾ വർദ്ധിക്കും. പ്രജകളുടെയിടയിൽ ഒരിക്കലും സമാധാനം ഉണ്ടായിരിക്കയില്ല. രാജാക്കന്മാർ പ്രജകളിൽ പുത്രനിർവിശേഷമായ വാത്സല്യം ഉള്ളവരും, നല്ല ഭരണതന്ത്രജ്ഞന്മാരും, സൂക്ഷ്മബുദ്ധികളും, നീതിതല്പരന്മാരും ആയിരിക്കണം. രാജാജ്ഞകൾ അലംഘനീയങ്ങളാകയാൽ അവർ ഗാഢമായ പര്യാലോചനയ്ക്കുശേഷമേ എന്തെങ്കിലും പ്രവർത്തിക്കാവൂ. ഭരണാധികാരിയും ഭരണീയന്മാരുമായുള്ള ബന്ധം സുസ്ഥിരവും, പരസ്പരവിശ്വാസത്തിലും നിഷ്കളങ്കസ്നേഹത്തിലും സ്ഥാപിതവും ആയിരിക്കണം. അങ്ങിനെയുള്ള ഒരു രാജ്യം സദാ ഐശ്വര്യദേവതയുടെ നടനരംഗമായിരിക്കും. പ്രത്യുത, ഭരണാധികാരി പ്രജകളെക്കുറിച്ചു ലേശവും സ്നേഹമില്ലാത്തവനും, ഉദാസീനബുദ്ധിയും, ദുഷ്ടനും ആയിരുന്നാൽ ആ രാജ്യത്തു സമാധാനമോ സന്തുഷ്ടിയോ ഒരിക്കലും ഉണ്ടാകുന്നതല്ല. ഈ തത്വത്തെയാണ് എല്ലാ രാജ്യങ്ങളുടെയും ചരിത്രം നമ്മെ പഠിപ്പിക്കുന്നത്. ആ സ്ഥിതിക്ക്, ദുഷ്ടനും വിദ്യാവിഹീനനുമായ ഭദ്രസേനന്റെ ഭരണത്തിൽ ജനങ്ങൾക്ക സങ്കടം നേരിട്ടതിൽ അത്ഭുതപ്പെടാനില്ലല്ലോ. ഭദ്രസേനന്ന ലോകത്തിൽ ആരെയെങ്കിലും ഭയമോ ബഹുമാനമോ ഉണ്ടായിരുന്നെങ്കിൽ അത് അയാളുടെ ഭാര്യ സരളാംഗിയെ മാത്രമായിരുന്നു. അവളുടെ ഏതു ആജ്ഞയെയും ശിരസാ വഹിക്കുന്നതിന് അദ്ദേഹം സദാസന്നദ്ധനാണ്. ആ സരളാംഗിയാകട്ടെ. 'കോപം, വാശി, കുശുമ്പ്, അസൂയ, ദുർമ്മന്ത്രം' മുതലായി നാനാവിധദുർഗ്ഗുണങ്ങൾ ഏകോപിച്ചുള്ള ഒരു ആസ്ഥാനം ആണെന്നുപറയാം. എത്ര സാഹസികമായ കൃത്യങ്ങൾ ചെയ്യുന്നതിനും അവൾക്കു മടിയില്ല; ഈ വിഷയത്തിൽ ഭർത്താവിനെ ജയിച്ചിരുന്ന സരളാംഗിയുടെ പേരിൽ ധ്വനിക്കുന്ന സരളത്വം അവളുടെ പ്രവൃത്തികളിലോ പ്രകൃതിയിലോ ഉള്ളതായി ആരും ശങ്കിച്ചുപോകരുത്. കേവലം അപ്രധാനമായ ഒരു കുടുംബത്തിൽ ജനിച്ച്, വിദ്യാഭ്യാസമോ, സജ്ജനസംസർഗ്ഗമോ കൂടാതെ ജീവിച്ചുവന്ന വേശ്യാലമ്പടനായ ഭദ്രസേനന്റെ ദൃഷ്ടി അവളിൽ പതിക്കുന്നതിനും, തദ്വാരാ ഉണ്ടായ മൈത്രി അവരെ വിവാഹബന്ധത്തിൽ ഘടിപ്പിക്കുന്നതിനും ഇടയായി. സരളാംഗി ഭദ്രസേനന്റെ ദ്വിതീയഭാര്യയാണ്. പ്രഥമഭാര്യ ബലിപുരത്തെ ഒരു പ്രസിദ്ധപ്രഭുവായിരുന്ന കൃഷ്ണവർമ്മന്റെ സഹോദരി ഇന്ദിരാദേവിയായിരുന്നു. ആ സ്ത്രീരത്നം സൌന്ദര്യത്തിലും സൌശീല്യത്തിലും ഒന്നുപോലെ വിഖ്യാതയായിരുന്നു. എന്നാൽ അവരിൽ ഭദ്രസേനന് ഉണ്ടായിരുന്ന പ്രണയം സരളാംഗിയുമായുള്ള സംസർഗ്ഗത്താൽ

ക്രമേണ കുറഞ്ഞുതുടങ്ങി; അവർ സരളാംഗിയുടെ ഒരു ദാസി എന്ന നിലയിൽ ആയി. ദേവിയേയും അവരുടെ ഏകസന്താനമായ സുവൎണ്ണകുമാരിയേയും അവൾ പലപ്രകാരത്തിൽ സംകടപ്പെടുത്തി. രുദ്രസേനൻ അവൾ പിടിക്കുന്ന ചരടിന്റെ ചലനവിശേഷങ്ങൾക്കനുസരിച്ചു് കൂത്താടുന്ന ഒരു പാവമാത്രമായിരുന്നു; ആ സ്ഥിതിക്കു്, ഇന്ദിരാദേവിക്കും പുത്രിക്കും ദുസ്സഹങ്ങളായ സങ്കടങ്ങൾ അടിക്കടി നേരിട്ടതിൽ അത്ഭുതപ്പെടാനില്ലല്ലോ.

ഈശ്വരാനുകൂല്യത്താൽ ദേവി അധികകാലം സരളാംഗിയുടെ ദൌഷ്ട്യത്തിന് ഇരയായില്ല. അവളുടെ ചിരകാലപ്രാൎത്ഥനയുടെയോ, പ്രയത്നത്തിന്റെയോ ഫലമായി ദേവി ഇഹലോകവാസം വെടിഞ്ഞു. ആ സാധ്വിയുടെ മരണഹേതു എന്തെന്നു് ഇന്നും വിജയനഗരംനിവാസികൾക്കു് നിശ്ചയമില്ല.

ഇന്ദിരാദേവിയുടെ മരണാനന്തരം വിജയനഗരത്തെ രാജ്യ ചിത ാഗിക്ക ഭരം സരളാംഗിക്കു ലഭിച്ചു. സരളാംഗിക്കു രണ്ടു പുത്രന്മാർ മാത്ര ത്തിൽ ണ്ടായിരുന്നൊള്ളു അവർ ആകൃതിയിൽ ഇല്ലെങ്കിലും പ്രകൃ ളെ ക മാതാപിതാക്കന്മാരുടെ പ്രതിഛായകൾതന്നെ ആയിരുന്നു. മിലി ക്കും കുമാരിയെക്കുറിച്ചു സ്നേഹമില്ല. കുമാരിയുടെ വിനയൌദാൎയ്യ സൽസ്വഭാവങ്ങളെ കുറിച്ചു ജനങ്ങൾ പ്രശംസിച്ചു കേൾക്കുന്നതു അവൎക്കും അവരുടെമാതാവിനും ദുസ്സഹമാണു്. കുമാരിക്കു് ആഭരണങ്ങൾ ധരിച്ചുകൂടാ; രാജകീയ ആഡംബരങ്ങളൊന്നും പാടില്ല. അവയെല്ലാം അവൾക്കും അവളുടെ മക്കൾക്കും മാത്രമേ ആകാവൂ. കുമാരി അവളുടെ ശാസനകളെ അനുസരിച്ചു ഒരു ദാസിയെപ്പോലെ കഴിഞ്ഞുകൊള്ളണം.

കഷ്ടം! വിധിയുടെ ദുൎവ്വിധി! ഒരു രാജകുടുംബത്തിൽ ജനിച്ചതുകൊണ്ടെന്തു ഫലം? എല്ലാം ഈശ്വരേച്ഛപോലെ നടക്കും. സുവൎണ്ണകുമാരിയുടെ ജീവിതരീതി കേവലം സാധാരണം മാത്രമാണു്. അപൂൎവ്വം ചില ആഭരണങ്ങൾ മാത്രമേ അവൾ ധരിക്കാറൊള്ളു. പക്ഷെ, അവൾക്കു ആഭരണങ്ങൾ എന്തിനു്? സ്വൎണ്ണത്തിനു സൌരഭ്യം ഇല്ലാത്തതുകൊണ്ടു അതിന്റെ വിലയ്ക്കു വല്ല കുറവും ഉണ്ടാകുന്നുണ്ടോ? തുളസിപ്പൂ കാഴ്ചക്കു ഭംഗി ഇല്ലാത്തതാണെങ്കിലും എത്ര ലക്ഷം ജനങ്ങൾ അതിന്റെ മാഹാത്മ്യത്തെ കൊണ്ടാടുന്നു. ആ സ്ഥിതിക്കു നിസ്സൎഗ്ഗരമണീയമായ സൌന്ദൎയ്യവിലാസവും വിദ്യാവിനയൌദാൎയ്യാദി സൽഗുണങ്ങളും തികഞ്ഞിട്ടുള്ള ഒരു യോഷാരത്നം ജനങ്ങളുടെ സ്നേഹബഹുമാനത്തിനും ശ്ലാഘയ്ക്കും പാത്രീഭവിച്ചതിൽ ആശ്ചൎയ്യപ്പെടാനില്ലല്ലോ. സുവൎണ്ണകുമാരിയുടെ പ്രകൃതിദത്തമായ സൌന്ദൎയ്യവും, സൌശീല്യവും എത്ര ഹൃദയാകൎഷകം; അവളുടെ ജീവിതരീതി എത്ര ആദരണീയം; എത്ര അനുകരണീയം; അകൃത്രിമമായ ആ സൌന്ദൎയ്യധോരണ

ണി ഏതൊരു യുവഹൃദയത്തെയും ഹഠാൽ ആകർഷിക്കാതിരിക്കയില്ല. അതിരാവിലെ കുളിയും സ്വാമി ദർശനവും കഴിഞ്ഞു ഭസ്മാങ്കിതമായ ഫാലദേശത്തിൽ ക്ഷേത്രത്തിലെ പ്രസാദവും ചാർത്തി, സാധാരണ രീതിയിലുള്ള വസ്ത്രാഭരണങ്ങളും അണിഞ്ഞു് ആ രാജന്യവധു ക്ഷേത്രത്തിൽനിന്നും കൊട്ടാരത്തിലേക്കു പോകുന്ന ആ കാഴ്ച കാണേണ്ടതുതന്നെ. അവളുടെ മുഖം സദാ നിഷ്കളങ്കതയെ ദ്യോതിപ്പിക്കുന്നു; ഈശ്വരഭക്തി, വിനയം, സത്യതല്പരത, മുതലായ വിശിഷ്ടഗുണങ്ങൾ അവിടെ പ്രതിബിംബിക്കുന്നു. സംഗീതത്തിലും സാഹിത്യത്തിലും ചിത്രമെഴുത്തിലും അവൾക്കു അനിതരവഹിതം സാധാരണമായ നൈപുണ്യം ഉണ്ടു്. കാളിദാസാദി മഹാകവികളുടെ കൃതികൾ അവളുടെ സ്വാധ്യായത്തിനുള്ള പ്രധാന ഉപകരണങ്ങളാണ് സംഗീതത്തിൽ അവൾക്കുള്ള സാമർത്ഥ്യത്തെ.

"പാടീടാൻപ്രൌഢിപാരംപെരുകിനപലരും
കാണുമെന്നാലുമിന്നി
പ്പാടിരാമോദവല്ലിതനുവിനുസമമായാ
രുമില്ലെന്നവണ്ണം
പാടീടുന്നാപരക്കെപ്പരഭൃതമൊഴിതൻ
പാട്ടുകേട്ടിട്ടുകാകാ-
മ്പാടീടാൻപുണ്യമുള്ളാളുകളിഹനിത
രാമെകകണ്ഠ്യേനതന്നെ"

എന്നാണ് ഒരു കവി പ്രശംസിച്ചിട്ടുള്ളതു്. കുമാരിക്കു സദാ സമീപവർത്തിനിയായി "കമല" എന്നൊരു സഖിയുണ്ടു്. അവൾ സുശീലയും കുലീനയുമായ ഒരു യുവതിയാകുന്നു.

---

## അദ്ധ്യായം ൫.

---

"കൊടിയകടുനിണത്താൽശ്വേതവസ്ത്രംചുവപ്പി-
ച്ചടിമുതൽമുടിയോളംമൂടിഓജസ്സുനിങ്ങി
ത്തടിയൊടുകിടയായി ധാടിപോയികിടക്കും
സ്ഫടികഹൃദയനോനിനോക്കു!മുഗ്ദ്ധാക്ഷിമൌലെ-

അസ്തമയം അടുക്കാറാകുന്നു. ലോകാനുഗ്രഹകർമ്മത്തിൽ ക്ഷീണിച്ചിട്ടോ എന്നുതോന്നുമാറു ജീവദാതാവിന്റെ ഓജസ്സു് ക്ഷയിച്ചുകാണുന്നു. ഭർത്തൃവിയോഗത്തിൽ ക്ഷതചിത്തയാകുന്ന ലോകലക്ഷ്മിയെ പ്രകൃതിമാതാവു് വീശിസുഖിപ്പിക്കുന്നു. കേദാരങ്ങളിലും, വനതലങ്ങ

ളിലും വേലചെയ്തു കഴിഞ്ഞ സാധുവർഗ്ഗം അവരുടെ പണിആയുധങ്ങളുമായി സ്വഭവനങ്ങളിലേക്കു മടങ്ങിത്തുടങ്ങി.

സാന്ദ്രപ്രവർത്തനംനിമിത്തം വിശ്രമം കാംക്ഷിക്കുന്ന നഗരവാസികളിൽനിന്നും സ്ഥലസ്ഥിതിയിലും ചിത്തഗതിയിലും വിദൂരനായി, ദൃഢഗാത്രനായ ഒരു യുവാവ് ഒന്നാമദ്ധ്യായത്തിൽവിവരിച്ച ഘോരാരണ്യത്തിന്റെ അന്തർഭാഗത്ത്നിശ്ചേഷ്ടനായി കിടക്കുന്നു. അയാൾ അസ്തമനസൂര്യന്റെ പ്രഭയെനിരീക്ഷിച്ച് പ്രകൃതിവൈചിത്ര്യങ്ങളെക്കുറിച്ച് വിചിന്തനം ചെയ്കയായിരിക്കുമൊ? അഥവാ, കിലുകിലരവാനചിതമായ മന്ദമാരുതൻ ഏററു ആനന്ദിക്കുകയാണോ? അങ്ങിനെയാണെങ്കിൽ അല്പം അകലെക്കൂടി ഒഴുകുന്ന കുമുദിനീനദിയുടെ തീരമല്ലെ വിശ്രമസുഖത്തിനു കുറച്ചുകൂടിനന്ന്; വിശിഷ്യാ, "ദുഷ്ടമൃഗഗണനിഷേവിതമായ" ഈ ഘോരാരണ്യം ആരെങ്കിലും വിശ്രമത്തിന് ഉപയോഗിക്കുമൊ! പ്രബലന്മാരായ വല്ലശത്രുക്കളേയും ഭയന്ന് ഈ കാനനത്തിൽ അഭയംപ്രാപിച്ചതായിരിക്കാം; വനസഞ്ചാരികളായ ദുഷ്ടമൃഗങ്ങളെക്കുറിച്ചു ലേശവും ഭയമില്ലാത്തവനെപ്പോലെ നിശ്ചഞ്ചലനായും നിമീലിതദൃഷ്ടിയായും കാണപ്പെടുന്നല്ലോ. ഒരു പക്ഷെ, ഓടിത്തളർന്നതിനാൽപെട്ടന്നു നിദ്രാവശഗതനാകുകയും തന്മൂലം അനന്യചിന്തനായി സ്വൈരനിദ്രയിൽ സുഖിക്കുകയും ആയിരിക്കാം. ഏതായിരുന്നാലും നമുക്കു സമീപത്തുചെന്ന്അയാളുടെ സ്ഥിതിയെ സൂക്ഷ്മമായി പരിശോധിക്കാം.

ഹാ! എത്രഭയങ്കരമായകാഴ്ച! രക്തശൂന്യമായഫാലദേശം! നിമേഷരഹിതമായ നേത്രങ്ങൾ! ചലനരഹിതമായ മാറിടം! ഇരുവശങ്ങളിലേക്കും നീട്ടിയിട്ടിരിക്കുന്ന ചൈതന്യരഹിതങ്ങളായ കരചരണങ്ങൾ! അനാഛാദിതമായ ശരീരം! അതോ ചുവന്നവർണ്ണിച്ച ചേലപോലെ സർവ്വത്രരക്തമയമായിരിക്കുന്നു; ശരീരത്തിൽനിന്നും രക്തധാരാളപ്രവാഹം ഒഴുകിയിരിക്കുന്നു. ഇതിനെല്ലാം കാരണം എന്തായിരിക്കാം; ഈകാട്ടിൽ സ്വൈരസഞ്ചാരം ചെയ്യുന്ന വല്ല ദുഷ്ടമൃഗത്തിന്റേയും കയ്യിൽ അകപ്പെട്ടതാണൊ? അല്ല; അയാളുടെ ദേഹത്തിൽകാണുന്ന മുറിവുകളുടെ സ്വഭാവം അവ ഖഡ്ഗപാതത്താൽ ഉണ്ടായതാണെന്നു പ്രത്യക്ഷപ്പെടുത്തുന്നു. അങ്ങിനെയാണെങ്കിൽ ആ കഠിനകൃത്യം ചെയ്ത ദുഷ്ടാത്മാവ് ആരായിരിക്കാം!

നിർഭാഗ്യവാനായ ആ യുവാവ് നിസ്സഹായനായി, ഇഹപരലോകങ്ങളുടെ മദ്ധ്യസ്ഥിതനായി ഇങ്ങനെ കിടക്കെ അശ്വാരൂഢനായ മറെറാരുയുവാവ് രണ്ടു മൂന്ന് അനുചരന്മാരുമായി അവിടെ എത്തി. അവരുടെ വേഷം നായാട്ടിന് അനുരൂപമായിരുന്നു. പെട്ടന്നു വന്നുചേർന്ന ആ സംഘത്തിലെ നായകൻ മരിച്ചോ, മരിക്കാറായൊകിട

ക്കുന്ന ആ ചെറുപ്പക്കാരനെ സശ്രദ്ധം പരിശോധിച്ചു. അപ്പനേരം സൂക്ഷിച്ചുനോക്കിയിട്ട് കൂട്ടുകാരോടായി ഇപ്രകാരം പറഞ്ഞു.

യുവാ:—മരിച്ചെന്നുതോന്നുന്നില്ല; ഏതായാലും നമുക്കു വീട്ടിലേക്കുകൊണ്ടുപോകാം.

ഭൃത്യരിലൊരുവൻ:— രക്ഷപ്പെട്ടുമോ?

മറ്റൊരുവൻ:—അതുസംശയമാണ്.

മൂന്നാമൻ:—ഫലമില്ലെങ്കിൽ നാം എന്തിനു ബുദ്ധിമുട്ടുന്നു? ഇ[illegible] കിടക്കട്ടെ.

യുവാ:—അതുപാടില്ല; ഈ സ്ഥിതിയിൽ ഇവിടെ വിട്ടിട്ടുപോകുന്നതു് മനുഷ്യധൎമ്മമല്ല; നമുക്കു് കഴിയുന്നതും ശ്രമിക്കണം.

ഒന്നാ:—നാം എങ്ങിനെ കൊണ്ടുപോകും?

യുവാ:—അതിനുനിവൃത്തിയുണ്ട്.

യുവാവിന്റെ ഉപദേശപ്രകാരം ഭൃത്യരിൽ രണ്ടുപേർ അവരുടെ വസ്ത്രങ്ങൾ ഉപയോഗിച്ചു് ഒരു മഞ്ചൽ കെട്ടിയുണ്ടാക്കി.

യുവാ:—സവ്യസാചി! സാവധാനത്തിൽ എടുത്തു് അതിൽ കിടത്തു! നരേന്ദ്രാ! താനും കൃഷ്ണദാസനും കൂടി എടുത്തുകൊള്ളണം. മഞ്ചൽ ഉലയ്ക്കുകയൊ മറിക്കുകയൊ ചെയ്യരുതു്. നിങ്ങൾ സാവധാനത്തിൽ നടന്നാൽമതി. ഞാനും സവ്യസാചിയും ഇരുവശങ്ങളിലും നിന്നു സൂക്ഷിച്ചുകൊള്ളാം.

മൃതപ്രായനായി കിടക്കുന്ന യുവാവിനെ അവർ എടുത്തു് മഞ്ചലിൽ കിടത്തി. നരേന്ദ്രനും കൃഷ്ണദാസനും കൂടി എടുത്തുകൊണ്ടു് സാവധാനത്തിൽ നടന്നുതുടങ്ങി. അവർ കാൽ നാഴികയോളം നടന്നില്ല; അതിനുമുമ്പു ഭയങ്കരാകാരനായ ഒരു മനുഷ്യൻ ആറേഴ് അനുചരന്മാരുമായി എത്തി അവരെ തടുത്തു. ഈ പുതിയ ചെറിയ സംഘത്തിന്റെ നായകൻ സാമാന്യാതീതമായ ദൈൎഘ്യവും സ്ഥൗല്യവും ഉള്ള ഒരാളാണ്. അയാളുടെ ഓരോ അവയവങ്ങൾക്കുമുള്ള കാഠിന്യവും മുഴുപ്പും ആകൃപ്പാടെയുള്ള ഗാത്രപരിമിതിയും നിറവുംകണ്ടാൽ കൃഷ്ണശിലാനിൎമ്മിതമായ ഒരു മനുഷ്യവിഗ്രഹമാണെന്നു് ആൎക്കും തോന്നിപ്പോകും. പരിമിതമായ ഫാലദേശവും, നിവൎന്നുതടിച്ച പുരികങ്ങളും, പരസ്പരമാശ്ലേഷത്തോടുകൂടി അങ്ങുമിങ്ങും തള്ളിക്കയറുന്ന ദന്തങ്ങളും, ശാസ്ത്രാനുരൂപങ്ങളല്ലാത്ത മററു് അവയവങ്ങളും, ചില കഥകളിൽ വൎണ്ണിച്ചുകാണാറുള്ള രാക്ഷസന്മാരുടെ സ്മരണയെ ഉളവാക്കാതിരിക്കയില്ല. ഈ ഭയങ്കരാകാരനേയും നമ്മുടെ യുവാവിനേയും തിരിച്ചറിയുന്നതിനായി ഒരാൾക്കു കൃഷ്ണമൂൎത്തിയെന്നും മറെറയാൾക്കു കുമാരൻ എന്നും അനുരൂപങ്ങളായ രണ്ടു നാമങ്ങൾ തൽക്കാലം നമുക്കു കല്പിക്കാം. കുമാരനേയും അനുചരന്മാരെയും സമീപിച്ചയുടൻ കൃഷ്ണമൂൎത്തി കുമാരന്റെ നേരെതിരിഞ്ഞു് ഖഡ്ഗത്തെ ചുഴററിക്കൊണ്ടു് ഇങ്ങനെ പറ

ഞ്ഞു. "എടാ ധിക്കാരി! നിൻെറ ചെറുപ്പംകൊണ്ടുള്ള അഹംകാര ത്തിനു തക്കശിക്ഷ വാങ്ങിക്കൊള്ളൂ. എൻെറ ഭൃത്യന്മാരെ നിഗ്രഹിച്ച നിൻെറ ഖഡ്ഗപ്രയോഗസാമൎത്ഥ്യം ഇപ്പോൾ കാണട്ടെ.

കുമാ:—മതി, മതി. ഭീരുവാദം പ്രകടിപ്പിച്ചതു മതി. ആപത്തില കപ്പെട്ടവരെ രക്ഷിക്കേണ്ടതു പുരുഷധൎമ്മമത്രെ. അതു ഞാൻചെയ്തു.

കൃഷ്ണ:—അതേ! നിൻെറ പുരുഷധൎമ്മം ഇപ്പോൾ കാണട്ടെ. ലക്ഷം ആളുകളെ രക്ഷിക്കുന്ന നീ ഇപ്പോൾ നിന്നെ രക്ഷിക്കാൻ ത യാറായിക്കൊള്ളൂ.

കുമാ:—ഏ! യോദ്ധാവേ! അങ്ങയുടെ പേർ എന്തെങ്കിലും ആ യിരിക്കട്ടെ. അങ്ങ് എന്നേയും എൻെറ ഭൃത്യന്മാരേയും വിട്ടിട്ട് പോ കുന്നതാണെനല്ലതു്. ബാലന്മാരുടെ രക്തത്തിലുള്ള നിമിത്തം ഞാൻ വല്ലതും സാഹസം കാണിച്ചേക്കും.

കൃഷ്ണ:—(ചിരിച്ചിട്ട്) "കുഞ്ഞേ! അമ്മയുടെ താലോലിപ്പ് നി ന്നെ വഷളാക്കിയിരിക്കാം. ആ നിൎഭാഗ്യവതിയുടെ ചരമശ്വാസങ്ങളെ തപ്തനക്കിരണങ്ങളാക്കുവാൻ ഞാൻ ഒരുമ്പെടുന്നതു് വെറും പരിഹാ സകരമായവൃത്തി! ഛീ! പോ, പോ, അതാ ആ ദുഷ്ടൻ, അവൻ എ ൻെറ ശത്രു. അവനെ അവിടെ ഇട്ടിട്ട് നിൻെറ കൂട്ടുകാരുമായി വല്ല വഴിക്കും പോയി കളിച്ചുകൊള്ളൂ. ഒരു ഉപദേശം മാത്രം. വീട്ടിലെ അരുമശ്ശീലം ലോകത്തിലുണ്ടെന്നു വിചാരിക്കരുതു്. ഞാൻ മദ്ധ്യവ യസ്കൻ. ക്ഷമാശീലൻ. അല്ലെങ്കിൽ നിൻെറ ഇളംതല കഷണങ്ങളാ യി ഈ കാട്ടിൽ ചിതറുമായിരുന്നു."

കുമാ:—(രുഷ്ടനായി) കൃഷ്ണദാസ്; നിങ്ങൾ നടക്കുവിൻ; ഈ ഖ ഡ്ഗം കൈക്ക് അലംകാരത്തിനല്ല, കൃഷ്ണമൂൎത്തി പെട്ടെന്ന് മുൻപോ ട്ടു കുതിച്ച് കുമാരൻെറ കണ്ഠത്തെ ലക്ഷ്യമാക്കി ഒന്നു വെട്ടി. എ ന്നാൽ ഉദ്ദിഷ്ടസ്ഥാനത്തു പതിക്കുന്നതിനുമുമ്പ് അതിനെ വഹിച്ചി രുന്ന ഹസ്തത്തോടുകൂടി ഖഡ്ഗം താഴത്തുവീണു. നിലപറ്റുന്തംകണ്ട ക്കെ ആ ഭീമകായൻ ശേഷിച്ച ഹസ്തവുംവീശി വീണ്ടും അടുത്തു. അ ഭ്യാസിയായ കുമാരൻ ആയവേഗത്തിൽ ഖഡ്ഗത്തെ വീശി ശ ത്രുവിൻെറ ശിരസ്സുമുറിക്കുവാൻ ശ്രമിച്ചു. ഈ ശ്രമത്തിൽ പരാജി തനായി പ്രവൃദ്ധോൽപ്ലുതയോടെ വീണ്ടും ഒന്നു വെട്ടി. കൃഷ്ണമൂൎത്തി വേരററ വൃക്ഷംകണക്കെ ഭൂമിയിൽ പതിച്ചു. ഭൂമിദേവിക്ക് ഒരു ദുഷ്ട ൻെറ ഭാരവും തീൎന്നു. കൃഷ്ണമൂൎത്തിയുടെ അനുചരന്മാരിൽ രണ്ടുപേരെ കുമാരനും ഒരാളെ സവ്യസാചിയും നിഗ്രഹിച്ചു. മററുള്ളവർ തങ്ങളു ടെ യജമാനനും കൂട്ടുകാൎക്കും ലഭിച്ച ശിക്ഷകണ്ടു ഭയന്ന് നാലുപാടും ഓടി രക്ഷപ്പെട്ടു. നിൎബ്ബാധമായി യാത്രതുടരാമെന്നു ബോദ്ധ്യപ്പെട്ട യാൽ കുമാരനും ഭൃത്യന്മാരും അവരുടെ വസതിയിലേക്കു തിരിച്ചു.

---

# അദ്ധ്യായം ൩.

"ചിത്തത്തിലാൎത്തിചെറുതെങ്കിലുമില്ലയെന്നാൽ
അത്യന്തമിപ്രകൃതികോമളമാംശരീരം"
അത്യുഗ്രമായവെയിൽകൊണ്ടുടനേറവാടും
പുത്തൻമൃണാളസമമാവതിനെന്തുബന്ധം.

സുവൎണ്ണകുമാരിയുടെ പ്രകൃതത്തിനു ഈയിടെ ഗണ്യമായ മാററം നേരിട്ടിരിക്കുന്നു. അവൾ നിരുന്മേഷയായി, "ഊണിന്നാസ്ഥകുറഞ്ഞു നിദ്രനിശയിങ്കൽപ്പോലുമില്ലാതെയായി" ഓരോദിവസവും പണിപ്പെട്ടു തള്ളിനീക്കുകയാണ്. സഖിമാരുമായുള്ള സംസൎഗ്ഗത്തിൽ അവൾക്കു് ആസക്തി കുറഞ്ഞു രാജമന്ദിരം ഒരു കാരാഗൃഹമാണെന്നു തോന്നിത്തുടങ്ങി. ഏകാന്തവാസത്തിൽ ആസക്തി വൎദ്ധിച്ചു. ആരോടും അധികം സംസാരിക്കുകയില്ല. സഖിമാർ പലപ്പോഴും അവളുടെ സുഖക്കേടിനേക്കുറിച്ചു് അന്വേഷിച്ചു; എങ്കിലും യാതൊന്നും അവൎക്കു ഗ്രഹിക്കാൻ കഴിഞ്ഞില്ല. അവളുടെ ശരീരവും ക്രമേണ ശോഷിച്ചുതുടങ്ങി. അവൾ എന്തെങ്കിലും ഉച്ചരിക്കുന്നെങ്കിൽ താനറിയാതെ പുറപ്പെടുന്ന രണ്ടോ മൂന്നോ വാക്കുകൾ മാത്രമായിരിക്കും. കുമാരിയുടെ ജീവിതഗതിക്കു പെട്ടെന്നുണ്ടായ ഈ മാററത്തിന്റെ കാരണം അറിയാതെ അവളുടെ ചേൎച്ചക്കാരും ചാൎച്ചക്കാരും വ്യസനിച്ചു. പക്ഷേ, അവൾ വാസ്തവം വെളിപ്പെടുത്തിയില്ല. രുദ്രസേനൻ പുത്രിയുടെ ശരീരസ്ഥിതികണ്ടു് വ്യസനിച്ചു; മന്ത്രവാദങ്ങളും ചികിത്സകളും മുറയ്ക്കു തുടങ്ങി. പക്ഷെ സുവൎണ്ണകുമാരിയുടെ അസ്വാസ്ഥ്യത്തിനു കൂടുതലല്ലാതെ തെല്ലും കുറവുകാണുന്നില്ല. അവൾ കിടക്കയിൽനിന്നു് എഴുന്നേല്ക്കുകതന്നെ വളരെ അപൂൎവ്വമാണ്. ഒരുദിവസം അവളുടെ മുറിയിൽ ജനാലയുടെ അരികിൽ ഒരു കസേരയിൽ അവൾ ഇരിക്കയായിരുന്നു. അവളുടെ ദൃഷ്ടികൾ ജന്നലിൽക്കൂടി പുറത്തേക്കു പതിച്ചിരുന്നു എങ്കിലും യാതൊന്നും അവൾ കണ്ടിരുന്നില്ല. കൂടക്കൂടെ പൊഴിച്ചുകൊണ്ടിരുന്ന ദീൎഘശ്വാസം അവളുടെ മനോവ്യഥയുടെ കാഠിന്യത്തെസ്പഷ്ടമാക്കി. തലമുടി അഴിഞ്ഞുലഞ്ഞു് ഒട്ടു തോളിലും ഒട്ടു പുറകിലുമായി കിടന്നിരുന്നു. ആകപ്പാടെ, രാജകുമാരിയെ അരോഗാവസ്ഥയിൽ കണ്ടിട്ടുള്ള ഒരാൾക്കു് അവളെ ഇപ്പോൾ തിരിച്ചറിയാൻ സാധിക്കാത്തവണ്ണം ശരീരം അത്രശോഷിച്ചും, മുഖംവിളറിയുമിരിക്കുന്നു. "പാരമുള്ളിലഴലായി ജീവിതം ഭാരമായി" അവൾ കഴിച്ചുകൂട്ടുകയാണ്.

അല്പനേരം അവൾ ചിന്താമഗ്നയായിരുന്നു. ഒടുവിൽ ഉള്ളിൽ കെട്ടിനിന്ന വിചാരസരണി അവൾ അറിയാതെ ഒഴുകിത്തുടങ്ങി. "ജഗദീശാ! ഈ അഗതി എന്തു് അപരാധമാണു ചെയ്തിട്ടുള്ളതു്; അവിടന്നു് സർവ്വവും അറിയുന്ന ആളായിരുന്നിട്ടും ഈ സാധുവിന്റെ സങ്കടം അറിയുന്നില്ലല്ലോ; ദൈവമേ! എന്നെ ആ അപകടത്തിൽനിന്നു് എന്തിനു രക്ഷിച്ചു; ഹാ! പ്രാണനാഥാ! അങ്ങു് ഇപ്പോൾ എവിടെ? അങ്ങേക്കു് ഈ അഗതിയേക്കുറിച്ചു് വല്ല വിചാരവുമുണ്ടോ? കഷ്ടം! അദ്ദേഹം എന്നെ വിസ്മരിച്ചിരിക്കും..............ഈശ്വരാ! എന്റെ ജീവിതം ഈ നിമിഷത്തിൽ അവസാനിപ്പിക്കണമേ! എനിക്കു് ഈ സങ്കടം സഹിക്കാൻ ശക്തിയില്ല. വല്ല വിധവും അദ്ദേഹത്തെ വിവരം അറിയിക്കാമെന്നു വിചാരിച്ചാൽ അതിനും നിവൃത്തിയില്ലല്ലൊ. കരുണാനിധേ! അങ്ങു് എന്നേ രക്ഷിച്ചതു് ഇതിനാണോ? എന്നേ രക്ഷിച്ചതുകൊണ്ടു് എന്തുഫലം! ദൈവമേ! ഞാൻ എത്രതന്നെ ശ്രമിച്ചിട്ടും ആ കോമളവിഗ്രഹത്തെ മറക്കാൻ എനിക്കു സാധിക്കുന്നില്ല, സാധിക്കുകയുമില്ല. ഹാ! അന്നു്, എനിക്കു ആശ്രയമായിരുന്ന ആ കോമള കളേബരം ഒരിക്കൽക്കൂടി തൊടാൻ ഈ ജന്മത്തിൽ എനിക്കു ഭാഗ്യമുണ്ടാകുമോ? എന്നേ ശുശ്രൂഷിച്ച ആ കൈകൾകൊണ്ടു് ഒരിക്കൽക്കൂടി എന്നേ തലോടുമോ?"

ഇങ്ങനെ അവൾ വളരെനേരം വിലപിച്ചു. ഒടുവിൽ ക്ഷീണാധിക്യത്താൽ അവൾ ബോധശൂന്യയായി. കുമാരിയുടെ വിലാപം ആരംഭിക്കുന്നതിനു മുമ്പുതന്നെ കമല അവളുടെ സമീപത്തു് എത്തിയ വിവരം അവൾ അറിഞ്ഞതേയില്ല. തന്റെ സഖിയുടെ സങ്കടാവസ്ഥ കണ്ടു് പരവശയായി നിന്ന കമല കുമാരി പെട്ടന്നു കസേരയിൽനിന്നു് വീഴാൻ തുടങ്ങുന്നതുകണ്ടു് അവളെ താങ്ങി ശുശ്രൂഷിച്ചു. അല്പനേരം കഴിഞ്ഞു സുവർണ്ണകുമാരിക്കു ബോധം ഉണ്ടായി. കമല പലതരം സാന്ത്വനവാക്കുകൾകൊണ്ടു് അവളെ സമാശ്വസിപ്പിച്ചശേഷം ഇങ്ങനെ പറഞ്ഞു.

കമല:—ദേവി; അവിടുത്തേക്കു സുഖമില്ലാതായിട്ടു് വളരെനാളായി. ഇതേവരെ അവിടുത്തെ ആലസ്യത്തിന്റെ ഹേതു അറിയാൻ ആൎക്കുംകഴിഞ്ഞിട്ടില്ല. അവിടുത്തേക്കുവേണ്ടി ജീവനെ ഉപേക്ഷിക്കാൻ പോലും തയ്യാറുള്ള എന്നെയും അവിടുന്നു് അവിശ്വസിക്കുന്നു.

ഇത്രയും പറഞ്ഞതോടുകൂടി ധൈൎയ്യവതിയായ കമല പൊട്ടിക്കരഞ്ഞുപോയി. ഇതുകണ്ടു് സുവർണ്ണകുമാരിക്കും കുണ്ഠിതംതോന്നി.

സുവർണ്ണകുമാരി:—കമലേ! നീ കരയുന്നതെന്തിനു്? നിന്നെ ഞാൻ അവിശ്വസിക്കുകയൊ? ഒരിക്കലുമില്ല.

കമ:—എന്നാൽ അവിടുത്തെ ആലസ്യത്തിനുള്ള ഹേതു എന്നോടുപറയണം.

സുവ:—വിശേഷിച്ചു യാതൊരു കാരണവും ഞാൻ കാണുന്നില്ല. രോഗം നിൎണ്ണയിക്കാൻ വൈദ്യനല്ലാതെ രോഗിക്കു കഴിയുമോ?

കമ:—അവിടുത്തെ അസ്വാസ്ഥ്യത്തിനു കാരണം രോഗമല്ല, രാഗമാണെന്നാണ് എനിക്കു തോന്നുന്നതു്.

സുവ:—കമലേ! അസംബന്ധം പറയാതിരിക്കൂ.

കമ:—അസംബന്ധമൊ? ഇതാണ് അവിടുന്നു എന്നെ അവിശ്വസിക്കുന്നുവെന്നു ഞാൻ പറഞ്ഞതു്. എന്നിൽ ആ പരമാൎത്ഥം മറയ്ക്കുന്നു. എന്നാൽ ചില വിവരങ്ങൾ ഞാൻ ഗ്രഹിച്ചിട്ടുണ്ടു്.

സുവ:—കാൎയ്യം ഗ്രഹിച്ചിട്ടുണ്ടെങ്കിൽ എന്നോടു ചോദിക്കുന്നതെന്തിനു്?

കമ:—കാൎയ്യം മുഴുവൻ ഗ്രഹിക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല. അവിടുന്നു പറഞ്ഞെങ്കിൽ മാത്രമേ അതു ഗ്രഹിക്കാൻ കഴിയൂ.

സുവ:—നിനക്കു് അറിയാവുന്നതു പറയൂ; വാസ്തവമാണെങ്കിൽ ശേഷം ഞാൻ പറയാം.

കമ:—അവിടുത്തേക്കു് ഏതൊ ഒരു ഭാഗ്യവാനിൽ അനുരാഗം ജനിച്ചിരിക്കുന്നു. അതാണ് അവിടുത്തെ അസ്വാസ്ഥ്യത്തിനുള്ള കാരണം.

സുവ:—കമലേ! ഈ അസംബന്ധം ആരു പറഞ്ഞു? എനിക്കു ആരിലും അനുരാഗവുമില്ല, അനുതാപവുമില്ല.

കമ:—അനുതാപമില്ലെന്നു പറഞ്ഞതു ശരിതന്നെ. ഉണ്ടെങ്കിൽ എന്നെ ഇങ്ങനെ വലയ്ക്കുമോ?

സുവ:—നിന്റെ ഹിതത്തിനു വിപരീതമായി ഞാൻ യാതൊന്നും ഇതേവരെ ചെയ്തിട്ടില്ല. ഇനിമേൽ ചെയ്യുകയുമില്ല. ആ സ്ഥിതിക്കു നിനക്കു് കണ്ഠിതത്തിനു ഞാൻ കാരണം ഉണ്ടാക്കുന്നതെങ്ങിനെ.

കമ:—അവിടുന്നു എന്നെ അവിശ്വസിക്കുന്നുവെന്നു് അറിയുന്നതിനെക്കാം സങ്കടകരമായി മറ്റെന്താണുള്ളതു്?

സുവ:—കമലേ! നിന്നെ ഞാൻ അവിശ്വസിച്ചിട്ടില്ലെന്നു ഇതാ സത്യം ചെയ്യുന്നു.

കമ:—ഇല്ലെങ്കിൽ അവിടുത്തെ പ്രിയതമൻ ആരെന്നു പറയണം.

സുവ:—ഇതെന്തു ധിക്കാരം; അവിവാഹിതയായ ഒരു സ്ത്രീയോടു് അവളുടെ പ്രിയതമൻ ആരെന്നു ചോദിക്കുകയോ? കമലേ; നീ എന്നെ ഒരു കുലടയായി ഗണിക്കുന്നോ?

കമ:—ദേവീ! എന്തിനു മറയ്ക്കുന്നു. അല്പം മുമ്പു അവിടുന്നു പറഞ്ഞതെല്ലാം ഇത്ര ക്ഷണം മറന്നുപോയോ?

സുവ:—ഞാൻ എന്തുപറഞ്ഞു?

കമ:—ഞാൻ ഈ മുറിക്കുള്ളിൽ കടന്നിട്ടു കുറെ നേരമായി. അവിടുത്തെ വിലാപം മുഴുവൻ ഞാൻ ശ്രദ്ധിച്ചു കേട്ടു. അന്നു കമുദിനീവനത്തിൽവച്ചു അവിടുത്തെ രക്ഷിച്ച പുരുഷരത്നമാണ് അവിടത്തെ ഹൃദയവല്ലഭനെന്നു ഞാൻ അനുമാനിച്ചു.

സുവർണ്ണകുമാരിയുടെ സങ്കടത്തിനുള്ള യഥാർത്ഥകാരണം, അവൾ എത്രതന്നെ മറച്ചിട്ടും, കമല ഗ്രഹിച്ചിരിക്കുന്നു. ഇനിയും പരമാർത്ഥം അവളെ ഗ്രഹിപ്പിക്കാതെ നിവൃത്തിയില്ലെന്ന് കുമാരിക്കു ബോദ്ധ്യമായി.

സുവ:—കമലേ! നിന്നോടു ഞാൻ പരമാർത്ഥംപറയാം. അച്ഛനും ഞാനുംകൂടി കമുദിനിവനത്തിൽ പോയതും, ഞാൻ ഒററതിരിഞ്ഞു് ഒരു ദുഷ്ടമൃഗത്തിന്റെ മുമ്പിൽ അകപ്പെട്ടതും, ഒരു യുവാവു് എന്നെ രക്ഷിച്ചതും നീ അറിഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹം എന്റെ ഹൃദയത്തെ നിശ്ശേഷം അപഹരിച്ചു. അന്നുതന്നെ എന്റെ ജീവിതം ഞാൻ അദ്ദേഹത്തിനു സമർപ്പിച്ചു.

ഇത്രയും പറഞ്ഞു് സുവർണ്ണകുമാരി സങ്കടാധിക്യത്താൽ ഒന്നു നെടുവീർപ്പിട്ടു.

കമ:—ദേവീ, അദ്ദേഹം ആരെന്നു് ദേവിക്കറിയാമോ?

സുവ:—അറിഞ്ഞുകൂടാ. അച്ഛനും അദ്ദേഹത്തെ പരിചയമില്ല.

കമ:—തിരുമനസ്സുകൊണ്ടു് അദ്ദേഹത്തിന്റെ വിവരങ്ങൾ ചോദിച്ചില്ലേ?

സുവ:—ഇല്ല; അദ്ദേഹം പെട്ടെന്നു പൊയ്ക്കളഞ്ഞു.

കമ:—വല്ല പ്രഭുകുമാരന്മാരും ആയിരിക്കാം.

സുവ:—കമലേ! അദ്ദേഹം ഒരു രാജകുമാരനാണ്; സംശയമില്ല. ഇത്ര ജീവകാരുണ്യവും, ധീരതയും ഒരു പ്രഭുകുമാരന് ഉണ്ടാകുന്നതല്ല. ചക്രവർത്തിലക്ഷണങ്ങൾ ആ മുഖത്തു കളിയാടുന്നു.

കമ:—ഏതായാലും അദ്ദേഹം ഒരു നിർദ്ദയനാണ്.

സുവ:—ഛ, അസത്തേ! എന്തുപറഞ്ഞു? സ്വന്തം ജീവനെപ്പോലും നിസ്സാരമായി ഗണിച്ചു് ഏകാകിയായി കാട്ടിൽകടന്നു് ആ ദുഷ്ടമൃഗത്തിനെക്കൊന്നു് എന്നെ രക്ഷിച്ചു. അദ്ദേഹം നിർദ്ദയനോ?

കമ:—ദേവീ! കോപിക്കേണ്ട; തന്റെ വിവരങ്ങൾപോലും പറയാതെ പൊയ്ക്കളഞ്ഞതുകൊണ്ടു് ഞാൻ പറഞ്ഞുപോയതാണ്. ദേവിയെ വീണ്ടും കാണണമെന്നുപോലും അദ്ദേഹത്തിനാശയില്ല. ഉണ്ടായിരുന്നെങ്കിൽ ദേവിയുടെ വിവരങ്ങളെങ്കിലും അറിയാൻ ആഗ്രഹിക്കാതിരിക്കുമോ?

സുവ:—ഞങ്ങളുടെ വിവരങ്ങൾ അദ്ദേഹത്തിന് അറിയാമായിരിക്കാം. ഏതായാലും അദ്ദേഹം എന്റെ മനഃസ്ഥിതി ഗ്രഹിച്ചി

ട്ടുണ്ട്. ഞങ്ങളെ പിരിഞ്ഞിട്ടും കൂടക്കൂടെ തിരിഞ്ഞുനോക്കിക്കൊണ്ടി രുന്നു. "കരുണാമസൃണങ്ങളായ ആ നോട്ടങ്ങൾ എങ്ങിനെ ഞാൻ വിസ്മരിക്കും."

കമ:—അദ്ദേഹം വിവാഹംചെയ്തിട്ടുണ്ടോ എന്ന് ആരറിഞ്ഞു.

സുവ:—അയ്യോ നീ അതു പറയരുതേ!

കമ:—ദേവി! സുകുമാരനായ ഒരു രാജകുമാരൻ വിവാഹംചെയ്യാതിരിക്കുമോ?

സുവ:—ചക്രവൎത്തിതിരുമനസ്സിലെ പുത്രി സീമന്തിനീദേവിപോലും അദ്ദേഹത്തിന്റെ ഭാൎയ്യാപദം കാംക്ഷിക്കാതിരിക്കയില്ല. ഏതായാലും ആ ചിന്തതന്നെ എന്റെ മൎമ്മങ്ങളെ പിളക്കുന്നു.

കമ:—അവിടത്തെ ആഗ്രഹം മഹാരാജാവുതിരുമനസ്സിലെ അറിയിക്കണം. അവടുന്ന് അതിന് നിവൃത്തിയുണ്ടാക്കാതിരിക്കയില്ല.

സുവ:—അഛനെ അറിയിക്കാൻ വരട്ടെ; അമ്മ അറിഞ്ഞാൽ നമ്മുടെ ഉദ്ദേശം സാധിക്കാൻ വല്ലമാൎഗ്ഗവും ഉണ്ടെങ്കിൽ അതും ഇല്ലാതാകും.

കമ:—ഞാൻ രഹസ്യമായി തിരുമനസ്സറിയിക്കാം.

സുവ:—പക്ഷെ, അതുകൊണ്ടും ഫലമില്ലല്ലോ. അഛന് അദ്ദേഹം ഏതുരാജ്യക്കാരൻ എന്നുപോലും നിശ്ചയമില്ല.

കമ:—അതെല്ലാം അവിടുന്ന് അന്വേഷിച്ച് അറിഞ്ഞുകൊള്ളും.

സുവ:—ഏതായാലും നല്ലതുപോലെ ആലോചിച്ചു പ്രവൎത്തിക്കണം.

കമ:—അങ്ങിനെതന്നെ.

രാജകുമാരിയുടെ അനുരാഗം സഫലമാക്കാനുള്ള മാൎഗ്ഗങ്ങളേക്കുറിച്ചുംമററും അവർ വളരെ നേരം സംഭാഷണംചെയ്തശേഷം കമല അവളുടെ ഗൃഹത്തിലേക്കുപോയി. കുമാരിയാകട്ടെ ചിന്താകുലയായി അവിടെത്തന്നെ ഇരുന്നു.

~~~~~~~~~~
~~~~~~~~~~

# അദ്ധ്യായം ൧

"മോഹിക്കുന്നൂ തളർന്നുള്ളുടലുടനെവിടുന്നില്ലചൈതന്യമന്ത-
ർദ്ദാഹത്താൽ വെന്തിടുന്നൂതൻപുനരതുനീറായിടുന്നില്ലതാനും
ഹാ! ഹാ! പൊട്ടുന്നുചിത്തംവളരുമഴലിനാൽവേർപെടുന്നില്ലരണ്ടായ്
ദേഹേമർമ്മംപിളൎക്കുന്നിതുവിധിയിനിയുംവേർപെടുന്നില്ലജീവൻ"

സുവൎണ്ണകുമാരിയുടെ സ്ഥിതി എന്തെന്ന് അറിയുന്നതിനു വായനക്കാൎക്ക് ജിജ്ഞാസയുണ്ടായിരിക്കാം. അവളുടെ ശരീരം ഏതാണ്ട് അസ്ഥികൂടംമാത്രമായി; മുഖത്തിന് ക്രമാതീതമായവിളൎച്ച തട്ടിയിട്ടുണ്ട്. മനോവിചാരത്തിന് ശരീരത്തെ ശോഷിപ്പിക്കാൻ എത്ര ശക്തിയുണ്ടെന്ന് അനുഭവിച്ചിട്ടുള്ളവൎക്കേ അറിഞ്ഞുകൂടു.

"ചിന്തായാശ്ച ചിതായാശ്ച ബിന്ദുമാത്രം വിശേഷത;
ചിതാദഹതി നിൎജ്ജീവം ചിന്താദഹതി ജീവിതം"

എന്നാണു അഭിജ്ഞവചനം......................ഹാ! സുവൎണ്ണകുമാരിയുടെ ഈ അവസ്ഥാന്തരത്തിന് കാരണം എന്ത്? അവളുടെ മനോവിചാരം എന്തിൽനിന്നും ഉണ്ടായി? ഈ ചോദ്യങ്ങൾക്ക് അനുരാഗമെന്നും അനുരാഗത്തിൽനിന്ന് എന്നും അല്ലാതെ എന്തുത്തരം പറയുന്നു.

അനുരാഗം ഇത്രശക്തിയുള്ളതോ? അതേ; എന്നാൽ, അനുരാഗത്തെ പലരും തെറ്റിദ്ധരിക്കുന്നു. അത് ദുൎബ്ബലമനസ്സുകൾക്കു പെട്ടെന്നുണ്ടാകുന്ന ഒരുക്ഷോഭമാണെന്ന് ചിലർ തെറ്റിദ്ധരിക്കാറുണ്ട്; അതു ശരിയല്ല. അതെങ്ങിനെയുമാകട്ടെ; അനുരാഗത്തിന്റെ ശക്തിയിൽ ആൎക്കെങ്കിലും സംശയമുള്ളപക്ഷം അവർ അനുഭവിച്ചറിഞ്ഞിട്ടുള്ള യുവതീയുവാക്കന്മാരോടു ചോദിച്ചു മനസ്സിലാക്കട്ടെ.

സുവൎണ്ണകുമാരിക്ക് ഭ്രുവാസം അത്യന്തം ദുസ്സഹമായിത്തോന്നി; ആഹാരത്തിനു രുചിയോ ആശയോ ഇല്ല. ഇങ്ങനെ, മനസ്സിനു സീമാതീതമായ വ്യസനവും തന്മൂലം ശരീരത്തിന് അസഹ്യമായ ക്ഷീണവും കൊണ്ട് എഴുന്നേൽക്കാൻ പോലും, ശക്തിയില്ലാതെ സങ്കടപ്പെടുന്ന ആ സാധുവിന് പേറയും കഠിനമായ ഒരു ഉപദ്രവം നേരിട്ടിരിക്കുന്നു. രുദ്രസേനന്റെ ദ്വിതീയ ഭാൎയ്യ, സരളാംഗി, ഈ ദയനീയാവസ്ഥയിലും ശകാരവൎഷംകൊണ്ട് അവളെ ക്ലേശിപ്പിക്കുന്നു.

ഒരു സായാഹ്നത്തിൽ സരളാംഗി, കുമാരിയുടെ മുറിയിൽ ചെന്ന് അവൾ കിടന്നിരുന്ന കട്ടിലിന്റെ അരികെ ഇരുന്നുകൊണ്ട് ഇങ്ങനെ ചോദിച്ചു.

സരളാംഗി:—നിന്റെ സുഖക്കേട് എങ്ങിനെയിരിക്കുന്നു?

സുവ:—ഒരു ഭേദവുമില്ല.

സര:—ഇതു ഭേദമാകയുമില്ല; അധികപ്രസംഗംകൊണ്ടുള്ള സുഖക്കേടല്ലെ? ചോദിക്കാൻ ആരും ഇല്ലാത്തതു ഭാഗ്യം.

സുവ:—അമ്മേ! മുള്ളുവാക്കുകൾകൊണ്ട് എന്നെ സങ്കടപ്പെടുത്തരുതെ.

സര:—മതി, മതി; പ്രസംഗിച്ചതു മതി; നിന്റെ സൂത്രമൊന്നും മററാരും അറിയാത്തതല്ലല്ലോ.

സുവ:—എനിക്കു സംസാരിക്കാൻ വയ്യ; ദയവുചെയ്ത് എന്നെ ഉപദ്രവിക്കരുത്.

സര:—വല്ല കുറവും ആകട്ടെ; എനിക്ക് എന്തു നഷ്ടം.

സുവ:—കഷ്ടം! അമ്മ, കത്തുന്നതീയിൽ എണ്ണ ഒഴിക്കുന്നല്ലോ.

സര:—ഉം! മനുഷ്യർക്ക് അഹങ്കാരം വർദ്ധിച്ചാൽ ഇത്രയാകാമോ? ആരെ ഭയപ്പെടണം; കുട്ടികളായാൽ ശാസിച്ചുതന്നെ വളർത്തണം; ഇത് കുട്ടിയിലേ തള്ളചത്തു. അമ്മയുടെ ചില ദുസ്വഭാവങ്ങൾമാത്രം മകൾക്കും കിട്ടിയിട്ടുണ്ട്.

കമ:—ദേവി! ജീവിച്ചിരിക്കുന്നതുവരെ എത്രവേണമെങ്കിലും ശകാരിച്ചുകൊള്ളണം; മരിച്ചുപോയവരെ വെറുതെ പഴിക്കരുതേ.

സര:—അധികപ്രസംഗീ! നീ എന്നെ ഉപദേശിക്കാൻവരുന്നോ?..................പഴിക്കരുതുപോലും; മററാരും അറിയാത്തതല്ലല്ലോ; തുലഞ്ഞുപോയില്ലെങ്കിൽ കാണാമായിരുന്നു.

കമ:—ദേവി നാടുനീങ്ങിയതു ഭാഗ്യമല്ലേ?

സര:—എടീ, ധിക്കാരി! ആരുടെ ഭാഗ്യം; എന്റെ ചോറുതിന്നുകൊണ്ട് എന്നോടു മല്ലിനുവരുന്നോ, എല്ലാററിനേയും അടിച്ചു പുറത്താക്കിയേക്കാം.

കമ:—കേട്ടാൽ ശേഷംപറയാതിരിക്കുന്നത് എങ്ങിനെ; ദേവി മരിച്ചതു ചിലരുടെയെല്ലാം ഭാഗ്യമല്ലെ?

സരളാംഗി ഇരുന്നിരുന്ന കസാലയെ വലിച്ച് ദൂരെ എറിഞ്ഞിട്ട്, തറയിൽ ഉറക്കെ ഒന്നുരണ്ടു ചവിട്ടി; കമലയെ പിടിച്ച് ഒരു വശത്തേക്കു തള്ളിയിട്ട് ചോദിക്കുന്നു.

സര:—എടീ! ശവമേ! ആരുടെ ഭാഗ്യമെന്നുപറ.

കമ:—അവിടത്തെ ഭാഗ്യംതന്നെ; ഇല്ലെങ്കിൽ ഈ രാജ്ഞീപദം അവിടുന്ന് കണികാണുമോ?

ഇത്രയും പറഞ്ഞിട്ടു കമല താഴത്തേയ്ക്കുപോയി. സരളാംഗിയും ആ മുറി മുഴുവൻ ഒരു ഭ്രാന്തിയെപ്പോലെ അല്പനേരം ഓടിനടന്നിട്ട് ആ മുറിവിട്ടു. സരളാംഗി പോയി അല്പം കഴിഞ്ഞപ്പോൾ കമല അകത്തുവന്നു.

കമ:—അല്ലാ; ശാസന മതിയാക്കി പോയോ?

സുവ:—കമലെ! നിന്റെ വാക്കുകൾ അല്പാ കടന്നുപോയി; ഇനിയും എന്തെല്ലാം ആപത്താണ്‌ നേരിടാൻപോകുന്നതു്.

കമ:— എന്തു് ആപത്താണ്? കഷ്ടിച്ചാൽ കൊട്ടാരത്തിനകത്തു കടന്നുകൂടെന്നു പറയുമായിരിക്കാം.

സുവ:—നീ എന്തുവിചാരിക്കുന്നു; ഒരു രാജ്യത്തെ രാജ്ഞി വിചാരിച്ചാൽ അത്രമാത്രമേ സാധിക്കുവോ?

കമ:— എന്നെ തൂക്കിക്കൊല്ലാനുംകൂടി സാധിക്കുമായിരിക്കാം. എന്നാൽ എന്തു്?

സുവ:—നീ അപകടത്തിലായാൽ എനിക്കാരുണ്ടു്?

കമ:—ദേവീ! അവിടുന്ന് എന്തു വിചാരിക്കുന്നു. ഇവർ എന്നോടു യാതൊന്നും ചെയ്യുന്നില്ല.

സുവ:—അതൊന്നും തീച്ചയാക്കണ്ട; അച്ഛനെക്കൊണ്ടു് ഒരു പാവയെപ്പോലെ കൂത്താടിക്കാൻ അവക്കു കരുത്തുണ്ടു്.

കമ:—അതല്ലേ, അവക്കിത്ര അഹങ്കാരം. തിരുമനസ്സുകൊണ്ടു് അവരെ ഒരു ഭായ്യയുടെനിലയിൽമാത്രം വിചാരിച്ചിരുന്നെങ്കിൽ ഇതിനുവല്ലതിനും ഇടയാകുമോ?

സുവ:—എന്തിനു ഇതൊക്കെപ്പറയുന്നു; ഞാൻ ഇതെല്ലാം അനുഭവിക്കാനുള്ളവളാണു്.

കഷ്ടം! കുമാരി കരഞ്ഞുതുടങ്ങി; അവളുടെ ദയനീയാവസ്ഥയെ വിചാരിച്ചു് കമലയും കരഞ്ഞുപോയി. എന്നാൽ ധൈയ്യശാലിനിയായ അവൾ പെട്ടെന്നു് കണ്ണുതുടച്ചു് കുമാരിയെ ആശ്വസിപ്പിക്കാൻ തുടങ്ങി. വശ്യവചസ്വിനിയായ കമല വിവിധങ്ങളായ സാന്ത്വനവാക്കുകൾകൊണ്ടു് അവളെ ആശ്വസിപ്പിച്ചു.

---

## അദ്ധ്യായം ൮.

---

"ശ്രീയുംസഖേ,സംശയമില്ലമന്നിൽ
സ്ത്രീയുംനിമിത്തംകലഹത്തിനെല്ലാം"

മനുഷ്യജീവിതം എത്ര ഉൽകൃഷ്ടം! എത്രകണ്ടു് ഉത്തരവാദിത്വമുള്ളതു്; അത്യുൽകൃഷ്ടമായ മനുഷ്യജന്മം ലഭിക്കുന്നതുതന്നെ പൂവ്വപുണ്യത്തിന്റെ ഫലമാണത്രേ. ഈശ്വരാനുഗ്രഹത്താൽ ലഭിച്ചിട്ടുള്ള ഈ ജന്മത്തിൽ നമുക്കു് ഒട്ടധികം കടപ്പാടുകൾ ഉണ്ടു്; എന്നാൽ ഈ വാസ്തവം സൂക്ഷ്മമായി ഗ്രഹിച്ചിട്ടുള്ളവർ വളരെച്ചുരുങ്ങും. അതിനുകാരണം അജ്ഞതതന്നെ.

ജീവിതം വിജയകരമാകുന്നതിന് ഏററവും അത്യാവശ്യമായിട്ടുള്ളത് സന്മാൎഗ്ഗനിഷ്ഠയാകുന്നു. അത് ശൈശവത്തിൽതന്നെ നമ്മിൽ അങ്കുരിക്കേണ്ടതും, ജ്ഞാനം വൎദ്ധിക്കുന്നതോടുകൂടി ക്രമേണവൎദ്ധിക്കേണ്ടതുമായ ഒരു ഉൽകൃഷ്ടഗുണമാണ്. കൊച്ചുകുട്ടികളോടു സന്മാൎഗ്ഗകഥകൾപറഞ്ഞും; അവയിൽനിന്ന് ഓരോ സാരോപദേശങ്ങളെ മനസ്സിലാക്കിയും, അവരിൽ സന്മാൎഗ്ഗബോധത്തെ ഉത്തേജിപ്പിക്കണം. അവരെ സജ്ജനങ്ങളുമായിട്ടല്ലാതെ സംസൎഗ്ഗംചെയ്വാൻ അനുവദിച്ചുകൂടാ. ഒരുവന്റെ സ്വഭാവത്തെ നല്ലതിലേക്കും, ചീത്തയിലേക്കും നയിക്കുന്നതിന് സംസൎഗ്ഗത്തിന് ശക്തിയുണ്ട്. ശൈശവംമുതല്ക്കേ ശ്രദ്ധയോടുകൂടി വളൎത്തപ്പെടുന്ന സന്താനങ്ങൾ മേലിൽ യോഗ്യരും പൂജ്യരും ആയിത്തീരും.

ഒരു മനുഷ്യന്റെ ജീവിതത്തിൽ ഏററവും പ്രധാനമായഘട്ടം അവന്റെ കൗമാരമാകുന്നു. ഈ ഘട്ടത്തിൽ അവന്റെ ജീവിതഗതിയെ സൽപഥത്തിലേക്കു തിരിച്ചുവിടുന്നതിന് മാതാപിതാക്കന്മാർ പ്രത്യേകംശ്രദ്ധിക്കണം. ഒരുവൻ സന്മാൎഗ്ഗിയോ ദുൎമ്മാൎഗ്ഗിയോ ആയിത്തീരുന്നത് മിക്കവാറും ഈ ഘട്ടത്തിലാണ്. കാമക്രോധാദിവികാരങ്ങൾ നമ്മിൽ അങ്കുരിക്കുന്നതും ഈ അവസരത്തിലാകുന്നു. നാം അവിവേകികളായി ആവക വികാരങ്ങൾക്ക് വശപ്പെടുന്നപക്ഷം നമ്മുടെ ജീവിതമാകുന്ന കപ്പൽ ചുവടെമറിഞ്ഞുപോകും; ഈവക വികാരങ്ങളെ വെന്ന് യത്നം ഗുണഭൂയിഷ്ഠമായി നയിക്കുന്നതിന് സദാ നാം ജാഗരൂകരായിരിക്കണം. വിദ്യാഭ്യാസംകൊണ്ടും, സജ്ജനസംസൎഗ്ഗംകൊണ്ടും സിദ്ധിക്കുന്ന സന്മാൎഗ്ഗനിഷ്ഠയും രക്ഷകൎത്താക്കന്മാരുടെ ശ്രദ്ധാപൂൎവ്വകമായ മേൽനോട്ടവും ആണ് ഈ അവസരത്തിൽ നമ്മെ സഹായിക്കേണ്ടതു്.

യുവാക്കന്മാരെ സന്മാൎഗ്ഗത്തിൽനിന്നു വ്യതിചലിപ്പിക്കുന്നതു് മിക്കവാറും അവരുടെ സുഖേഛയാകുന്നു. വിഷയാസക്തമായ ഒരുഹൃദയം ആ വികാരത്തെ ജയിക്കുന്നതിനു ശക്തിയുള്ളതല്ലെങ്കിൽ, ദുസ്വഭാവങ്ങളുടെ വിളനിലമായിത്തീരും; തന്മൂലംപല അപകടങ്ങളും അനുഭവിക്കുന്നതിനും ചിലപ്പോൾ സ്വജീവനെത്തന്നെ ഉപേക്ഷിക്കുന്നതിനും ഇടയായേക്കാം; മനുഷ്യർ, പ്രകൃതിദത്തമായ വിശേഷബുദ്ധിയെ ഉപയോഗിച്ച് കാമക്രോധാദി ദുൎവ്വാവേശങ്ങളിൽനിന്നു സ്വയം രക്ഷിക്കേണ്ടതാകുന്നു. ഈവക നീചവികാരങ്ങൾക്ക് വശംവദനാകാതെ പരിശുദ്ധമായ അന്തഃകരണത്തോടുകൂടി യാവനൊരുത്തൻ ജീവിക്കുന്നുവോ അവനാണ് ഉത്തമപുരുഷൻ.

നമ്മുടെ പ്രവൃത്തികൾ എല്ലായ്പോഴും നമ്മുടെ വിചാരങ്ങളെ ആശ്രയിച്ചിരിക്കും. ഹൃദയം ദുൎവ്വിചാരസംപൂൎണ്ണമാണെങ്കിൽ പ്രവൃത്തികളും അതിന് അനുസരണമായിരിക്കും; നമ്മുടെ അന്തഃകരണത്തെസ്വ

മാ പരിശുദ്ധമാക്കിവയ്ക്കണം. സത്യം, ധൎമ്മം, പരോപകാരതല്പരത, ജീവകാരുണ്യം, അനഹങ്കാരം മുതലായ ശ്രേഷ്ഠഗുണങ്ങളെ സമ്പാദിക്കണം; അവയെ ജ്ഞാനം, മനോനിയന്ത്രണശക്തി മുതലായവ കൊണ്ടു് പോഷിപ്പിക്കണം; അതല്ലാതെ, പ്രകൃതിദത്തമായ വിശേഷബുദ്ധിയെപ്പോലും ഉപയോഗിക്കാതെ കുമാരസേനനെപ്പോലെ താന്തോന്നികളും ദുർവൃത്തന്മാരുമായി ജീവിക്കുന്നതു്, എത്രയും നികൃഷ്ടവും, ഈശ്വരസങ്കല്പത്തിനു്, അഥവാ ജീവിതോദ്ദേശ്യത്തിനു്, വിപരീതവും ആകുന്നു. കുമാരസേനന്റെ ജീവിതം എത്രനികൃഷ്ടമാണെന്നും അടുത്ത ചില അദ്ധ്യായങ്ങൾകൊണ്ടു് വായനക്കാൎക്കു് അറിയാറാകും.

മോഹനകുമാരന്റേയും, കാമവല്ലിയുടേയും ശ്രദ്ധാപൂർവകമായ ശുശ്രൂഷയാൽ കുമാരസേനന്റെ മുറിവുകൾ എല്ലാം നല്ലതുപോലെ ഉണങ്ങി; അയാൾ പൂർവ്വാധികം ആരോഗ്യവും, ഓജസ്സും ഉള്ളവനായി ഈ അവസരത്തിൽ അയാളെക്കുറിച്ചു് അല്പം പ്രസ്താവിച്ചുകൊള്ളട്ടെ.

കുമാരസേനനു് ഉദ്ദേശ്യം ൨൫ വയസ്സു് പ്രായംകാണും; ശരീരത്തെ ദൈർഘ്യത്തോടും മുഴുപ്പോടും കൂടിയതാണു്. നിറം തങ്കത്തിന്റേതെന്നോ, ചെമ്പകപ്പൂവിന്റേതെന്നോ, കാഞ്ചനത്തിന്റേതെന്നോ, പറഞ്ഞാൽ അതിശയോക്തിയാണെന്നു ശങ്കിച്ചേക്കാം. യഥാർത്ഥത്തിൽ അയാളുടെ നിറത്തിനു് ഇവയോടൊന്നും സാമ്യവും ഇല്ല. അയാൾ ഏതാണ്ടു് ഇരുനിറത്തിൽ ഉള്ള ഒരാളാണു്. തലമുടി ഭുജങ്ങൾവരെ കിടക്കത്തക്കവണ്ണം നീട്ടിയിട്ടു് വെട്ടിയിരിക്കുന്നു. ആകപ്പാടെ പ്രഥമദൃഷ്ടിയിൽ ഒരു സുന്ദരനാണെന്നു് തോന്നിയേക്കാം; എങ്കിലും അംഗപ്രതി പരിശോധിക്കുന്നതായാൽ വൈരൂപ്യമാണുകാണുക. ഏതായിരുന്നാലും ഒരു വിരൂപനെന്നോ സുന്ദരനെന്നോ ഖണ്ഡിച്ചുപറയാൻ ഞാൻ തുനിയുന്നില്ല; വായനക്കാർ തന്നെ ഒരു അഭിപ്രായം രൂപീകരിച്ചുകൊള്ളട്ടെ.

കുമാരസേനന്റെ സ്വഭാവത്തെക്കുറിച്ചു് സൂക്ഷ്മമായിപരിശോധിച്ചിട്ടുള്ള പലരും അയാൾക്കു് പുരുഷത്വമില്ലെന്നുപറയാറുണ്ടു്. അതിനുകാരണം, ധൈര്യം, സ്ഥൈര്യം, സഹനശക്തി മുതലായ ശ്രേഷ്ഠഗുണങ്ങളുടെ അഭാവംതന്നെയായിരിക്കാം; കുമാരസേനനെ ജനസാമാന്യം വെറുക്കുന്നതിനുള്ള പ്രധാനകാരണം, മദ്യപാനം, വിടത്വം, ചൂതുകളി മുതലായവയിൽ അയാൾക്കുള്ള അത്യാസക്തിയാകുന്നു. കുമാരസേനന്റെ പിതാവു് ധനപുഷ്ടികൊണ്ടു് സുപ്രസിദ്ധനായിട്ടുള്ള ഒരു പ്രഭുവാണു്. അസംഖ്യം ഉറുപ്പികയുടെ സമ്പത്തുള്ള ആ പ്രഭുകുടുംബത്തിലെ അടുത്ത ഭരണാധികാരിയും അയാളാണു്. ഏകസന്താ

നമാകയാൽ മാതാപിതാക്കന്മാരുടെ അതിയായ ലാളനയും അയാറം ക്കു് സിദ്ധിച്ചു.

കുമാരസേനൻെറ സ്നേഹിതന്മാരിൽ പ്രധാനി കൃഷ്ണമൂത്തി എന്നൊരാറം ആയിരുന്നു. മൂത്തിയെ, സേനൻ ഒരു ഉത്തമ മിത്രമായിക്കരുതിയിരുന്നു; എന്നാൽ മൂത്തിയാകട്ടെ സേനൻെറ ഒരു വിശ്വസ്ഥ മിത്രമാണെന്നു പുറമെ ഭാവിക്കുകമാത്രമേ ചെയ്തിരുന്നുള്ളു. സാധുവായ പിതാവിനെ കബളിപ്പിച്ചും, ഭയപ്പെടുത്തിയും കുമാരസേനൻ കൈയ്യിലാക്കുന്ന പണത്തിൻെറ ഓഹരികൊണ്ടാണു് കൃഷ്ണമൂത്തി അയാളുടെ കാര്യങ്ങറം സാധിച്ചുവന്നതു്. അതിനാലത്രേ കുമാരസേനനെ അയാറം ക്രമത്തിലധികം ആദരിച്ചുവന്നതും. ഇങ്ങനെ രണ്ടു് ആപ്തമിത്രങ്ങറം എന്നു് അന്യക്കു് തോന്നത്തക്കവണ്ണം അവർ ജിവിച്ചുവരവെ അവരുടെ നിലയ്ക്കു ചില ഭേദഗതികറം ഉണ്ടായി.

"ശ്രീയുംസഖേസംശയമില്ലമന്നിൽ
സ്ത്രീയുംനിമിത്തംകലഹത്തിനെല്ലാം"

എന്നു് ഉമാകേരളകത്താവും,

"കനകംമൂലംകാമിനിമൂലം
കലഹംപലവിധമുലകിൽസുലഭം"

എന്നു് കവികുലതിലകമായ കുഞ്ചൻനമ്പ്യാരും പ്രസ്താവിച്ചിട്ടുള്ളതു് എത്ര യഥാത്ഥം! ലോകത്തിൽ ഉണ്ടാകുന്ന മിക്ക കലഹങ്ങളുടേയും മൂലകാരണം ഇവയിൽ ഒന്നായിരിക്കും; ഹൈന്ദവപുരാണങ്ങളിൽതന്നെ ഈ കവിവചനങ്ങളെ സാധൂകരിക്കുന്ന എത്ര ദൃഷ്ടാന്തങ്ങളുണ്ടു്. രാവണൻ, കീചകൻ മുതലായ ത്രിഭുവനവിജയികറക്കും നാശഹേതു ഇവയിൽ ഒന്നായിരുന്നില്ലേ? ഈ സാധാരണ നിയമംതന്നെയാണു് നമ്മുടെ യുവജനസംഘത്തിലും ഭിന്നിപ്പുണ്ടാക്കിയതു്.

ഇടക്കാലത്തു് വിജയനഗരത്തു് എത്തി കളിനടത്തിക്കൊണ്ടിരുന്ന ഒരു നാടകസംഘത്തിലെ "ഗാനലോല" എന്ന നടി കൃഷ്ണമൂത്തി കുമാരസേനന്മാരെ ആകഷിച്ചു. കാമാതുരന്മാരായിത്തീന്ന ആ രണ്ടു ചെറുപ്പക്കാരും അവരുടെ ആഗ്രഹനിവൃത്തിക്കായി ഓരോ മാർഗ്ഗങ്ങറം ആലോചിച്ചു; എന്നാൽ കൃഷ്ണമൂത്തിയെ ആശ്രയിച്ചു് സമ്പത്തും സൗകുമായ്യവും എത്രയോമടങ്ങു് കൂടുതൽ ഉള്ള കുമാരസേനൻ എങ്ങിനേയോ അവളെ സ്വാധീനപ്പെടുത്തി. ഈ സംഭവം കൃഷ്ണമൂത്തിക്കു് അസഹ്യമായ മനഃക്ലേശത്തെ ഉളവാക്കി; കുമാരസേനനോടു് അയാറംക്കു് ക്രമത്തിലധികം ദ്വേഷംതോന്നി; എങ്ങിനേയും അയാളെ അപകടപ്പെടുത്തണമെന്നു് ആ ദുഷ്ടബുദ്ധി തീച്ചയാക്കി. എന്നാൽ പെട്ടെന്നു പ്രതികാരബുദ്ധി പ്രദശിപ്പിക്കുന്നപക്ഷം അതു് അയാറംക്കുതന്നെ

ആപല്ക്കരമായി കലാശിക്കുമെന്നുള്ള ബോദ്ധ്യത്താൽ, അയാളുടെ ദേ്വഷത്തെ അടക്കി കഴിച്ചുകൂട്ടി. കുമാരസേനനെ അപായപ്പെടുത്തുന്നതിനുള്ള മാർഗ്ഗങ്ങൾ സദാ അയാൾ ആരാഞ്ഞുകൊണ്ടിരുന്നു. ഒരുദിവസം കൃഷ്ണമൂർത്തി ദിക്സഞ്ചാരത്തിന് തീർച്ചയാക്കിയിരിക്കുന്നതായി കുമാരസേനനെ അറിയിച്ചു; അയാൾ സന്ദർശിക്കാൻ തീർച്ചയാക്കിയിട്ടുള്ള പല രാജ്യങ്ങളേയും വർണ്ണിച്ചു; ഒടുവിൽ കുമാരസേനനും അയാളെ അനുഗമിക്കണമെന്നു മോഹംജനിച്ചു. യാത്രച്ചിലവിന് ഒട്ടധികം പണം വേണ്ടിവരുമെന്നും മററും കൃഷ്ണമൂർത്തി (പണ്ടാക്കൈക്കലാക്കാൻവേണ്ടി മാത്രം) പറഞ്ഞെങ്കിലും അതൊന്നും അയാൾ ഗണിച്ചില്ല.

ഒടുവിൽ പണംസമ്പാദിക്കാനും മാതാപിതാക്കന്മാരുടെ അനുമതി വാങ്ങാനും ചില മാർഗ്ഗങ്ങൾ രണ്ടുപേരുംകൂടി ആലോചിച്ചുറച്ചു; യാത്രക്കു ദിവസവും തീർച്ചയാക്കി. അനന്തരം കൃഷ്ണമൂർത്തി, കുമാരസേനനെ നിഗ്രഹിക്കുന്നതിന് ഗൂഢമായി ചില ഏർപ്പാടുകൾ ചെയ്തു. അതിലേക്ക് ചിലരെയെല്ലാം ചട്ടംകെട്ടിയശേഷം, അയാൾ കുമാരസേനനോടൊന്നിച്ച് യാത്രതിരിച്ചു. പിന്നീടുള്ള സംഭവങ്ങൾ കഴിഞ്ഞ അദ്ധ്യായത്തിലെ സംഭാഷണങ്ങളിൽനിന്നും വായനക്കാർ മനസ്സിലാക്കിയിരിക്കുമല്ലോ.

കഷ്ടം! ചില മനുഷ്യാധമന്മാരുടെ സ്വഭാവഗതി നോക്കുക! എത്ര നികൃഷ്ടം! കൃഷ്ണമൂർത്തിയിൽനിന്നും തനിക്ക് എന്തെങ്കിലും ആപത്തു നേരിടുമെന്ന് കുമാരസേനൻ ശങ്കിച്ചിരുന്നോ? അയാൾ എത്ര വിശ്വാസപൂർവ്വം ആ ദുഷ്ടനെ അനുഗമിച്ചു. ഇങ്ങനെ തങ്ങളെ വിശ്വസിക്കുന്നവരെ ചതിക്കാൻ എന്തു പ്രയാസമാണുള്ളത്! പക്ഷെ അത് എത്ര പൈശാചികമായ സ്വഭാവം!!

---

## അദ്ധ്യായം ൯.

---

"അന്തസ്താപക്കടൽക്കോളിളകിയുടെയിടയിൽ
  ധൈര്യമാലംബമാക്കീ-
ട്ടന്തസ്സോട്ടുംകുറയ്ക്കാതവനൊരുകരപററീ-
  ട്ടവസാനദ്ദ്യമിച്ചു
അന്തംകാണാഞ്ഞുലഞ്ഞൂപരവശനതുകണ്ടു-
  ള്ള പൊട്ടിത്തകർന്നു;
ചന്തത്തിൽതീർത്തതാകുംമലയണമലവെള്ള-
  ത്തിലെന്നുള്ളപോലെ."

ശീതമാരുതൻ മന്ദമന്ദംവീശുന്നു. പൌൎണ്ണമിച്ചന്ദ്രൻ ആകാശത്തിൽ ഉദിച്ചുയൎന്ന് കാമിജനങ്ങളുടെ ചേതോവികാരത്തെ വൎദ്ധിപ്പിക്കുന്നു. ഈ അവസരത്തിൽ കുന്നിന്മേൽ ബംഗ്ലാവിൻെറ മുററത്ത് ഒരു ചാരുകസാലയിൽ മോഹനകുമാരൻ കിടക്കുകയായിരുന്നു. മന്ദമാരുതൻ വീശുന്നുണ്ടെങ്കിലും കുമാരൻ ആ സുഖം അനുഭവിക്കുന്നില്ല. അയാൾ അല്പനേരം ചിന്താമഗ്നനായി കിടന്നശേഷം എഴുന്നേററിരുന്നു; കുറേക്കഴിഞ്ഞു് എഴുന്നേററു് അങ്ങോട്ടുമിങ്ങോട്ടും നടന്നുതുടങ്ങി. ഇങ്ങനെ ഇരുന്നും കിടന്നും നടന്നും അയാൾ മിനിട്ട് എണ്ണിക്കഴിക്കുന്നു. തേജസ്വിയായ ചന്ദ്രനാകട്ടെ, ജാജ്വല്യമാനങ്ങളായ നക്ഷത്രങ്ങളാകട്ടെ, അയാളെ ആനന്ദിപ്പിക്കുന്നില്ല. പ്രസ്തുത പ്രകൃതിയുടെ ഈ അവസ്ഥാവിശേഷം അയാളെ ക്ലേശിപ്പിക്കുകയാണു ചെയ്യുന്നതു്.

കുമാരൻെറ ഈ അവസ്ഥാന്തരത്തിനു കാരണം എന്തായിരിക്കാം. പരാക്രമികളായ വല്ല ശത്രുക്കളുടേയും കൈയിൽ അകപ്പെട്ടു രക്ഷാമാൎഗ്ഗം തേടുകയാണോ? അയാളുടെ ബന്ധുക്കളിൽ ആരെങ്കിലും വല്ല അപകടത്തിലും അകപ്പെട്ടിട്ടുണ്ടോ?......വായനക്കാരിൽ പരഹൃദയജ്ഞാനികളായി വല്ലവരുമുണ്ടെങ്കിൽ അവർ തീൎച്ചയാക്കട്ടെ.

കുമാരൻ എത്രാനംനേരം ഒരു ഭ്രാന്തനെപ്പോലെ കഴിച്ചുകൂട്ടി; അതെ, ഒരു ഭ്രാന്തനെപ്പോലെതന്നെ. അയാൾ ഇടയ്ക്കിടെ എന്തൊക്കെയോ പിറുപിറുക്കുന്നുണ്ടു്. അതു് ഏകദേശം താഴെപ്പറയും പ്രകാരമായിരുന്നു:—

ഹാ! ജഗദീശാ! ഞാൻ എന്തു ദുരിതമാണു് ചെയ്തിട്ടുള്ളതു്? എൻെറ ജീവിതത്തെ തൃണവൽഗ്ഗണിച്ചും അന്യരെ ഞാൻ രക്ഷിച്ചിട്ടുണ്ടു്; എന്തെല്ലാം സൽക്കൎമ്മങ്ങൾ ഞാൻ ചെയ്തിട്ടുണ്ടു്. എനിക്കു് ഓൎമ്മയായ ശേഷം ന്യായവിരുദ്ധമായി യാതൊന്നും പ്രവൎത്തിച്ചിട്ടുള്ളതായി ഞാൻ ഓൎക്കുന്നില്ല. ഈശ്വരനെഭയന്നും സത്യത്തേയും ധൎമ്മത്തേയും മുൻനിൎത്തിയുമാണു് ഞാൻ ജീവിക്കുന്നതു്. ഇത്രയൊക്കെയായിട്ടും എൻെറ അനുഭവം എത്ര നികൃഷ്ടം! ലക്ഷം യോദ്ധാക്കൾക്കുപോലും കീഴടങ്ങാത്ത എൻെറ ഹൃദയം ഒരു സാധുസ്ത്രീയ്ക്കു് അധീനമായി.........എത്രനാളായി ഞാൻ ഈസ്ഥിതിയിൽ ആയിട്ടു്! മാസം രണ്ടു കഴിഞ്ഞില്ലേ; കഷ്ടം! എൻെറ ജീവിതംമുഴുവൻ ഈ സ്ഥിതിയിൽ കഴിക്കണമെന്നൊ? ആരറിഞ്ഞു! ദൈവമേ! ഞാൻ ഒരു രാജകുടുംബത്തിൽ ജനിച്ചുവെങ്കിലും എനിക്കു രാജത്വമില്ല. രാജധാനിവാസത്തിനുപകരം കാനനവാസമാണു് എനിക്കു ലഭിച്ചിരിക്കുന്നതു്. മാതാപിതാക്കന്മാരുടെ ലാളന അനുഭവിക്കാൻ ഭാഗ്യമുണ്ടായില്ല; എങ്കിലും എൻെറ ശൈശവം സുഖമായിതന്നെകഴിഞ്ഞു. യൌവ്വനാരംഭത്തോടുകൂടി പാണ്ഡവന്മാരെപോലെ അജ്ഞാതവാസം കൈക്കൊള്ളേണ്ടിവന്നു. എൻെറ മാതാപിതാക്കന്മാരെ കൊന്നമഹാപാപിയുടെ

ധാഷ്ട്യവും പ്രതാപവും കണ്ടും കേട്ടും, എന്റെ മമ്മം പിളരുന്നു. അയാളോടുള്ള പ്രതികാരബുദ്ധി എന്നെ ക്ഷോഭിപ്പിക്കുന്നു. സാധുക്കളായ എന്റെ പ്രജകൾ അയാളുടെ ധൌഷ്ട്യത്തിന് ഇരയായതോക്കുമ്പോൾ എന്റെ ശരീരംപോലുംതളരുന്നു.........കഷ്ടം! എന്റെ ജീവിതംകൊണ്ട് എന്തുഫലം? രാജവംശത്തിൽ ജനിച്ച ഞാൻ രാജനീതികൾ അനുസരിച്ച് പ്രജാപരിപാലനം ചെയ്യേണ്ടതിനുപകരം സന്ന്യാസികളേപ്പോലെ കാട്ടുകയറി ഇരിക്കുന്നു. എന്റെ ജീവിതം കേവലം മൃഗപ്രായംതന്നെ. എന്റെ ശത്രുവിനോടുള്ള ദ്വേഷവും അതോടുകൂടി ആ വിചാരവും കൂടി എന്നെ വല്ലാതെ തപിപ്പിക്കുന്നു. ഈശ്വരാ! എത്രനാളായി ഞാൻ പുറത്ത് അറിയിക്കാതെ കഴിച്ചുകൂട്ടുന്നു! ഇപ്പോൾ അതിനും ശക്തിയില്ലാതെ ആയി...........എത്ര മനോഹരമായമുഖം! എത്രകമനീയമായ കളേബരം! എത്ര ഹൃദയാകർഷകമായ നോട്ടം! ആ ദയനീയാവസ്ഥയിൽ പോലും അവ എത്രദശനീയങ്ങളായിരുന്നു.

കുമാരന്റെ ഈ ഏകാന്തതയ്ക്ക് പെട്ടെന്നു വിഘാതം നേരിട്ടു. അതിന് കാരണം കാമവല്ലിയുടെ ആഗമനം ആയിരുന്നു.

കാമ:—കുമാരാ! നീ എന്തിനെക്കുറിച്ചു ആലോചിക്കയാണോ.

മോഹനകുമാരൻ:—ഞാൻ കാററേററുകൊണ്ട് വെറുതെയിരിക്കുകയാണ്.

കാമ:—കുഞ്ഞേ! നിന്റെ ഗൂഢത്രമൊന്നും എന്നോടുവേണ്ട. നീ എന്തോ വ്യസനകരമായ സംഗതിയെപ്പററി ആലോചിക്കുകയായിരുന്നു. നീ ഈയിടെ ആഹാരംപോലും കഴിക്കാറില്ല. മിക്കഅവസരങ്ങളിലും മനോരാജ്യത്തിൽ ലയിച്ചു തനിച്ച് ഇരിക്കുന്നതു കാണാം.

മോഹ:—നമ്മുടെ ഈ ഏകാന്തവാസത്തെയും ഭാവിയേയും കുറിച്ചുള്ള വിചാരമല്ലാതെ മററു യാതൊന്നുമില്ല. മനോവിചാരം ശരീരത്തെ ശോഷിപ്പിക്കുന്നതാകകൊണ്ട് എന്റെ ദേഹസ്ഥിതിക്ക് വല്ല മാററവും ഉണ്ടായിരിക്കാം.

കാമ:—ഭാവിയെക്കുറിച്ചുള്ള വിചാരം നിനക്കു പണ്ടെയുള്ളതാണല്ലോ.

മോഹ:—അതേ! പക്ഷേ, അതു ക്രമേണ വദ്ധിക്കുന്നുണ്ട്.

കാമ:—നീ എന്തുപറഞ്ഞാലും ഞാൻ സമ്മതിക്കയില്ല; എന്തോ പ്രത്യേകമായ മനോവ്യഥ നിനക്ക് ഉണ്ടെന്നു തീച്ചതന്നെ.

മോഹനകുമാരന്റെ സ്ഥിതി വളരെ പരുങ്ങലിൽ ആയി. അയാൾ എന്തെല്ലാം സമാധാനം പറഞ്ഞിട്ടും കാമവല്ലി സമ്മതിക്കുന്നില്ല.

അയാൾക്കു എന്തോ കഠിനമായ സങ്കടമുണ്ടെന്നും അതിനു കാരണം അവരുടെ ഏകാന്തവാസം മാത്രമല്ലെന്നും അവർ തീച്ചയാക്കി. കുമാരൻ ഏതോ ഒരു ഭാഗ്യവതിയിൽ ദൃഢാനുരക്തനായിത്തീന്നിട്ടുണ്ട്.

പക്ഷേ, അവളുടെ ദൎശനംപോലും അയാൾക്കു ലഭ്യമല്ല. ആ സ്ഥിതിക്ക് അസഹ്യമായ മനോവ്യഥ ഉണ്ടായതിൽ ആശ്ചൎയ്യപ്പെടാനുണ്ടോ? ജന്മസിദ്ധമായ രാജത്വത്തേയും തന്റെ ഇപ്പോഴത്തെ അജ്ഞാതവാസത്തേയും കുറിച്ചുള്ളവിചാരത്താൽതന്നെ പരിതപ്തമായിരിക്കുന്ന അയാളുടെ ഹൃദയത്തിന്റെ ഇപ്പോഴത്തെ സ്ഥിതിയെന്തു്? അയാൾ ഈ സങ്കടങ്ങൾ എല്ലാംകൂടി എങ്ങിനെ സഹിക്കും? കാമവല്ലിയോടു് വാസ്തവം പറയുന്നതെങ്ങിനെ? താൻ ഒരു സ്ത്രീയിൽ അനുരക്തനായി തീൎന്നിരിക്കുന്നു എന്നുള്ള വിവരം തന്റെ മാതാപിതാക്കളോടു തുറന്നു പറയുന്നതിനു അയാൾ മടിക്കുന്നു. ആ സ്ത്രീരത്നത്തിനോടു കളവുപറയുന്നതിനും അയാൾക്കു ധൈൎയ്യമില്ല.

കുമാരന്റെ ഈ സങ്കടാവസ്ഥ അധികനേരം നിലനിന്നില്ല. ബുദ്ധിമതിയായ കാമവല്ലി, കുമാരനെ ക്ലേശിപ്പിക്കുന്നതു് എന്തോ രഹസ്യസംഗതിയാണെന്നു് അനുമാനിച്ചു; അവർ ഇങ്ങനെപറഞ്ഞു.

കാമ:— കുഞ്ഞേ! നിന്നെ ഞാൻ ബുദ്ധിമുട്ടിക്കുന്നില്ല നീ സന്തോഷമായിരുന്നു കാണ്മാനുള്ള അത്യാശകൊണ്ടു ചോദിച്ചതാണു്.

മോഹ:—അമ്മയെ മറച്ചു് എനിക്കു് ഒരു രഹസ്യവുമില്ല. പക്ഷേ, ഒരു നിസ്സാരസംഗതി എന്റെ മനസ്സിനെ ക്ലേശിപ്പിക്കുന്നുവെന്നു സമ്മതിക്കാൻ മടിക്കുന്നതാണു്. അമ്മ അന്യഥാധരിക്കരുതെ.

കാമ:—കുമാരാ! നീ ഒരു കൊലക്കുററം ചെയ്താൽ പോലും അതു തെററാണെന്നു എനിക്കുതോന്നുമോ?

അവർ സംഭാഷണം അവസാനിപ്പിച്ചിട്ട് ഭക്ഷണത്തിനും മററുമായി പിരിഞ്ഞു. കുമാരനു് തെല്ലു് ആശ്വാസവും ജനിച്ചു.

---

## അദ്ധ്യായം ൧൦.

---

"സൌഭാഗ്യലക്ഷ്മിമരുവുംമണിമേടയായി
ശോഭിക്കുമക്കുവലയായതനേത്രതന്നിൽ
ആഭാസനാകുമൊരുനുള്ളു പതിഞ്ഞുമററു-
ള്ളാഭാഗമൊന്നുമിവരോൎക്കയില്ലയല്ലൊ."

നല്ലശൈത്യം; വൎഷം അതികഠിനം കുന്നിന്മേൽബംഗ്ലാവിന്റെ ചുററുമുള്ള ജനാലകളെല്ലാം നല്ലതുപോലെ ബന്ധിക്കപ്പെട്ടിരിക്കുന്നു. അവിടത്തെ താമസക്കാരിൽ മോഹനകുമാരനും, സവ്യസാചിയും എന്തൊ കാരണവശാൽ മദനപുരത്തേക്കുപോയിരിക്കയാണു്. കാമവല്ലി മദ്ധ്യാഹ്നഭക്ഷണവുംകഴിഞ്ഞു് ഒരു ബുക്കുവായിച്ചുകൊണ്ടുകിടക്കു

നു. മുറിയുടെ പ്രധാനവാതിൽ അല്പം ചാരിയിട്ട വാതിൽഅരികിൽ ഒരു കട്ടിലിൽ ആണ് അവർകിടക്കുന്നതു്. ഈ അവസരത്തിൽ കാമവല്ലിയെക്കുറിച്ചു അല്പം പ്രസ്താവിക്കുന്നതു് അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. കാമവല്ലിക്കു് കഷ്ടിച്ചു് നാല്പതുവയസ്സുപ്രായംകാണും; എങ്കിലും, കാഴ്ചക്കാർ മുപ്പതുവയസ്സിൽ കൂടുതൽ മതിക്കയില്ല. ദേഹം അല്പംസ്ഥൂലിച്ചതാണെങ്കിലും അതിന്നനുസരണമായ ദൈർഘ്യവും ഉള്ളതുകൊണ്ടു് ആ സ്ഥൌല്യം അവൾക്കു് ഒരു അലങ്കാരമത്രെ. സ്ഥൂലിച്ചതെന്നു പറഞ്ഞതുകൊണ്ടു് അതി മാംസളമാണെന്നു വായനക്കാർ ശങ്കിച്ചുപോകരുതു്. ആയതങ്ങളായനേത്രങ്ങളും വിസ്താരമേറിയ ഫാലദേശവും ഇടതിങ്ങിവളൎന്നു ജഘനഭാഗത്തെ ഒന്നുപോലെ മറച്ചു ഏകദേശം മുട്ടുവരെനീണ്ടുകിടക്കുന്ന തലമുടിയും, വിടൎന്ന താമരപ്പൂപോലെ വൃത്താകാരവും ഭംഗിയേറയതുമായമുഖവും, കൊഴുത്തു് ഉരുണ്ടതും ഒരു ജോടി സ്വൎണ്ണക്കാപ്പുകളാലും അവയോടു ചേൎത്തിട്ടിരിക്കുന്ന രത്നഖചിതങ്ങളായ വളകളാലും ശോഭിക്കുന്ന കൈകളും, ശരീരസ്ഥിതിക്കു് അനുസരിച്ചു് പുഷ്ടിയുള്ളതും എന്നാൽ തന്റെ യൌവ്വനത്തിന്റെ ലേശവും ന്യൂനതതട്ടീട്ടില്ലെന്നു പ്രത്യക്ഷപ്പെടുത്തുന്നവയുമായ വക്ഷോജങ്ങളും, ഹാ! എത്രമനോഹരങ്ങൾ! വെള്ളനിറത്തിലുള്ള ഒരു സാരിയും കഞ്ചുകവുംകൊണ്ടു് ശരീരത്തെ നല്ലതുപോലെ ആഛാദനം ചെയ്തിട്ടുണ്ടു്. ആകപ്പാടെ ആ ശരീരത്തിന്നുള്ള സൌന്ദൎയ്യം ഒന്നു വേറെതന്നെയാണു്. നവയൌവ്വനയുക്തയായ ഒരു തരുണീമണി എന്നല്ലാതെ ആ പ്രൌഢസ്ത്രീയെ ആരും പരിഗണിക്കയില്ല. അവരുടെ സ്വഭാവത്തിന്നുള്ള നൈൎമ്മല്യവും, പാകതയും മററു സ്ത്രീകളിൽ കാണാൻ പ്രയാസം. മധുപാനാസക്തിയോടുകൂടിയ മധുലിട്ടുകളേപ്പോലെ ആ സാദ്ധ്വിയുടെ സൌന്ദൎയ്യവിലാസത്തിൽ മതിമയങ്ങി അവരെ ദൂഷിപ്പിക്കുന്നതിന്നു പലരും ശ്രമിച്ചെങ്കിലും അവരുടെ ശ്രമം വിഫലമായതേയുള്ളൂ. പരേതനായ പ്രഭുവിന്റെ സഹോദരൻ—കാമവല്ലിയുടെ ഭൎത്തൃസഹോദരനും പ്രഭുസ്ഥാനത്തിന് അവകാശിയുമായ സുമിത്രൻ—ജ്യേഷ്ഠന്റെ നിൎയ്യാണാനന്തരം കാമവല്ലിയെ പാട്ടിലാക്കാൻ പലവഴിയും പരിശ്രമിച്ചു. പക്ഷെ, എന്തുഫലം? ഉത്തമസ്ത്രീകൾ, ആഡംബരത്തിലൊ സുഖത്തിലൊ ഇഛജനിച്ചു് സ്ത്രീധൎമ്മത്തിൽനിന്നും വ്യതിചലിക്കുമോ? ഇല്ലാ. "കുലവധൂടികൾ ജീവനിലും തുലോം, വിലമതിക്കുവതല്ലീസതീവ്രത." പ്രഭുവിന്റെ നിൎയ്യാണാനന്തരം സുമിത്രന്റെ ഭാൎയ്യാപദം സ്വീകരിക്കുന്നതിന്നു് ജാതിധൎമ്മം അനുകൂലിച്ചിരുന്നിട്ടും, "എത്ര കഷ്ടതകൾ അനുഭവിച്ചാലും ഈ ജന്മം മറെറാരാളെ ഞാൻ ഭൎത്താവായി വരിക്കുന്നതല്ലാ" എന്നു് ശപഥംചെയ്ത ആ തരുണീമണിയുടെ ധൎമ്മബോധം എത്ര ശ്ലാഘനീയം!

കുമാരസേനന്റെ മുറിവുകൾ ഉണങ്ങിയതോടുകൂടി കാമവല്ലിയുടെ സൌന്ദൎയ്യധോരണി അയാളിൽ എന്തെന്നില്ലാത്ത ഒരുവികാരത്തെ ഉത്തേജിപ്പിച്ചു. ഒരുദിവസമെങ്കിലും കാമവല്ലിയെ ഭാൎയ്യയായികിട്ടിയാൽ കൊള്ളാമെന്നുള്ളമോഹം, തന്റെ ആഗ്രഹംനേരിട്ട് അറിയിക്കുന്നതിനുള്ളമടി, അറിയിച്ചാൽതന്നെയും സാദ്ധ്യമാകുമോ എന്നുള്ളശങ്ക, മോഹനകുമാരനോ മററൊ അറിഞ്ഞാൽ തന്റെജീവിതം എങ്ങിനെ അവസാനിക്കുമെന്നുള്ളഭയം, ഈവകവിചാരങ്ങളാൽ അയാൾ ഒരുഭ്രാന്തനേപ്പോലെയായി, ഈവിചാരങ്ങൾ തമ്മിൽ ഒരുഘോരസമരം നടത്തി, എങ്കിലുംഒടുവിൽ കാമൻതന്നെജയിച്ചു. കാമദേവന്റെശക്തി "വാല്യംതുമ്പുംകാമനില്ലെന്തുചെയ്യാം" എന്നുപറഞ്ഞിട്ടുള്ള മഹാകവിയുടെ സൂക്ഷ്മബുദ്ധിക്ക് അനേകായിരം നമസ്കാരം; ഏതുവിധവും കാമവല്ലിയെ വശീകരിച്ച് തന്റെ ആഗ്രഹനിവൃത്തിവരുത്തണമെന്ന് കുമാരസേനൻതീൎച്ചയാക്കി. ഭൎത്തൃരഹിതയെങ്കിലും സൽപ്രൌഢയാകയാൽ, അവർ തന്നെഅനുകൂലിക്കുമെന്നുതന്നെയായിരുന്നു അയാളുടെവിശ്വാസം, വിടവൃത്തികൾക്ക് അന്യരെസംബന്ധിച്ച് ഈവ്വിധമായവിചാരം ആദിയിൽ ഉണ്ടാകുന്നത് അസാധാരണയല്ലല്ലോ. കാമവല്ലിയുടെ അന്വേഷണങ്ങളും ശുശ്രൂഷകളുംഎല്ലാം തരത്തിൽഉള്ള അനുരാഗത്തിന്റെ ബാഹ്യചിഹ്നങ്ങളായി അയാൾ പരിഗണിച്ചു. അവരുടെ നോട്ടങ്ങളിൽപോലും അനുരാഗം തുളുമ്പുന്നതായി അയാൾക്കു തോന്നി. ആ സാധ്വിയുടെ മാധുൎയ്യമേറിയസംഭാഷണം അയാളുടെ ശങ്കയെബലപ്പെടുത്തി, ചുരുക്കിപ്പറയുന്നതായാൽ മോഹനകുമാരന്റെസാന്നിദ്ധ്യം ഒന്നുമാത്രമെതന്റെ ആഗ്രഹനിവൃത്തിക്കു പ്രതിബന്ധമായി അയാൾ കരുതിയുള്ളു.

കാമവല്ലിയെ തനിച്ചുകാണണമെന്നു വളരെനാളായി ആശിച്ചുകൊണ്ടിരുന്നകുമാരസേനൻ, പ്രാൎത്ഥനാനുകൂലമായി ലഭിച്ചസൌകൎയ്യത്തെ പാഴിലാക്കുമൊ? ഒരിക്കലുമില്ല. അയാൾ, അയാളുടെമുറിയിൽനിന്നും പുറത്തിറങ്ങി, ഒരുകണ്ണാടി എടുത്തുനോക്കി തന്റെ സൌകുമാൎയ്യത്തെക്കുറിച്ചു സ്വയംസംതൃപ്തനായ ശേഷം, പാറുക്കുട്ടി ദൎശനാൎത്ഥം ചെമ്പകശ്ശേരി അറപ്പുരയിലേക്കുതിരിച്ച പത്മനാഭൻതമ്പിയപ്പോലെ, കാമവല്ലിയുടെ മുറിയിലേക്കുതിരിച്ചു; അയാൾ അല്പാചാരിയിരുന്നമുറിയുടെ വാതിൽതുറന്ന് അകത്തേക്കു കടന്നു. കാമവല്ലി അയാളെ സൽക്കരിച്ചശേഷം ഇങ്ങനെ ചോദിച്ചു.

കാമവല്ലി:—തനിച്ചിരുന്ന് മുഷിഞ്ഞായിരിക്കും; ഇല്ലെ?

കുമാ:—സാരമില്ല.

കാമ:—കുമാരൻ ഇല്ലാത്തതുകൊണ്ടും എനിക്ക് എല്ലാംശൂന്യമായിതോന്നുന്നു എന്തുചെയ്യാം; ഒരുനിമിഷംപോലും അയാളെപിരിഞ്ഞിരിക്കാൻ എനിക്കു ശക്തിയില്ല

കുമാ:—അതു് ആശ്ചൎയ്യമാണൊ? കേവലം ഒരു അന്യനായ എനിക്കുപോലും അദ്ദേഹത്തെ പിരിഞ്ഞിരിക്കാൻ ശക്തിയില്ല. ആ സ്ഥിതിക്കു് പുത്രവത്സലയായ ഒരു മാതാവിന്റെ സ്ഥിതി പറയാനുണ്ടോ? നാട്ടിലേക്കു പോകാൻ എനിക്കു് അത്യാശയുണ്ടെങ്കിലും നിങ്ങളെയെല്ലാം പിരിയുന്നതിലുള്ള ക്ലേശം എന്നെ ഒന്നിനും ശക്തനല്ലാതാക്കുന്നു.

കാമ:—നിങ്ങൾ ഞങ്ങളോടൊന്നിച്ചു് അധികകാലം താമസിച്ചില്ലെങ്കിലും എന്തെന്നില്ലാത്ത ഒരു സൌഹാൎദ്ദം നമ്മിൽ ഉണ്ടായിട്ടുണ്ടു്. നിങ്ങളുടെ വേർപാടു് ഞങ്ങൾക്കു ദുസ്സഹംതന്നെ; എങ്കിലും നിങ്ങളുടെ മാതാപിതാക്കന്മാരുടെ സ്ഥിതി ഓൎക്കുമ്പോൾ ക്രമത്തിലധികം സങ്കടം തോന്നുന്നു.

കുമാ:—നിരാശ്രയനായി ആ കാട്ടിൽ കിടന്ന എന്നെ അവിടത്തെ പുത്രൻ എടുത്തു രക്ഷിച്ചു; അതിലേക്കു പ്രത്യുപകാരംചെയ്വാൻ ഞാൻ ശക്തനുമല്ല. എങ്കിലും നിങ്ങളെല്ലാം എന്നോടൊന്നിച്ചു നാട്ടിലേക്കുവന്നു ഏതാനും മാസമെങ്കിലും അവിടെ താമസിക്കണമെന്നു് എനിക്കപേക്ഷയുണ്ടു്.

കാമ:—ഇക്കാൎയ്യം കുമാരനുമായി ആലോചിച്ചു തീൎച്ചയാക്കേണ്ടതാണു്. ആറേഴുമാസത്തിനകം സാധിക്കുമെന്നു തോന്നുന്നില്ല.

കുമാ:—അതെന്തു്?

കാമ:—എന്റെ ഭൎത്താവിന്റെ മരണശേഷം ൧൨ കൊല്ലം കഴിയാതെ പട്ടണങ്ങളിൽ താമസിക്കുകയോ എന്തെങ്കിലും വിനോദങ്ങളിൽ പങ്കുകൊള്ളുകയോ ചെയ്കയില്ലെന്നു് ഞാൻ സത്യംചെയ്തിട്ടുണ്ടു്. അദ്ദേഹം മരിച്ചിട്ടു് ൧൨ കൊല്ലം ഇനിയും തികഞ്ഞിട്ടില്ല. അതുവരെ ഈ ഏകാന്തവാസം ഞങ്ങൾ ഉപേക്ഷിക്കയില്ല.

കുമാ:—അതെല്ലാം നിങ്ങളുടെ രണ്ടുപേരുടെയും ഇഷ്ടംപോലെ ചെയ്യണം. എന്തായിരുന്നാലും, അവിടത്തെ അടുക്കൽ എനിക്കു് പ്രത്യേകം ഒരപേക്ഷയുണ്ടു്.

കാമ:—എന്നാൽ സാധിക്കത്തക്കതാണെങ്കിൽ അതുപോലെ ചെയ്യാം.

കുമാ:—എന്റെ ആഗ്രഹം ശരിസ്ഥാനത്തിലല്ലെന്നു് മുൻകൂട്ടി എനിക്കറിയാം. പക്ഷെ അദ്ദേഹം ഇവിടെ ഉണ്ടായിരുന്നതുകൊണ്ടു് ഇതുവരെ പറഞ്ഞില്ലെന്നേയുള്ളു.

കാമ:—നിങ്ങൾക്കു് എന്നോടു സംസാരിക്കാൻ, കുമാരൻ ഉണ്ടായാൽ എന്തു തടസ്ഥമാണുള്ളതു്?

കുമാ:—അദ്ദേഹം അറിഞ്ഞാലും ഈ കാൎയ്യത്തിൽ നമ്മെ ശാസിക്കയില്ല. സ്വതേ ആഭിജാത്യമോകൊണ്ടു് ഞങ്ങളോടു കിടനില്ക്കത്തക്ക പ്രഭുകുടുംബം വിജയനഗരത്തില്ല.

കാമ:—മുഖവുരകൊണ്ടു സമയംകളയാതെ കാൎയ്യം തുറന്നുപറയണം; അതിന് അല്പമെങ്കിലും മടിയുള്ളപക്ഷം എനിക്കു കേൾക്കണമെന്നു ആഗ്രഹമില്ല.

കുമാ:—അയ്യോ! അങ്ങിനെ പറയരുതേ; എത്രകാലമായി ഞാൻ സങ്കടപ്പെടുന്നു; ഇനിയും "മനസ്സുകൊണ്ടു മദ്ദളംകൊട്ടാൻ" എനിക്കു ശക്തിയില്ല.

കാമ:—നിങ്ങൾ അതും ഇതും പറയുന്നതു കേട്ടു ഞാൻ വല്ലാതെ ശങ്കിക്കുന്നു. എന്തായിരുന്നാലും എനിക്ക് അല്പം ജോലിയുണ്ട്. ദയവുചെയ്തു തല്ക്കാലം പുറത്തേക്കു പോകണമെന്ന് പറയുന്നതിൽ പരിഭവിക്കരുതെ.

കുമാ:—നാരായണ! എന്തുപറഞ്ഞാലെന്ത്; വേണമെങ്കിൽ ശകാരിച്ചുകൊള്ളണം; എന്റെ സങ്കടംകൂടി കേൾക്കണമെന്നുമാത്രമേ എനിക്കപേക്ഷയുള്ളു.

കാമ:—നിങ്ങളുടെ സങ്കടം എനിക്കു കേൾക്കത്തക്കതാണെന്നു തോന്നുന്നില്ല.

കുമാര:—അയ്യോ! അങ്ങിനെ പറയരുതെ. എത്രകാലമായി ഞാൻ ഈ കോമളവിഗ്രഹം കണ്ടുകൊണ്ടു കഴിച്ചുകൂട്ടുന്നു.

കാമ:—നിങ്ങൾ ഇത്ര മൎയ്യാദകേടായി പെരുമാറുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല.

കുമാര:—ഞാൻ എന്തു മൎയ്യാദകേടാണ് കാണിച്ചത്; ന്യായമായ ഒരു അപേക്ഷയല്ലേ?

കാമ:—മതി മതി. നിങ്ങളോടു സംസാരിക്കാൻ എനിക്ക് ഇഷ്ടമില്ല. വേഗം പുറത്തു പൊയ്ക്കൊള്ളണം. (എന്ന് അല്പം ഉച്ചസ്വരത്തിൽ പറഞ്ഞു)

കുമാ:—തീൎച്ചപറയാൻ വരട്ടെ; കാൎയ്യം മുഴുവനും കേൾക്കുന്നതുവരെ ക്ഷമിക്കണം.

കാമ:—നിങ്ങളുടെ കാൎയ്യമൊന്നും എനിക്കു കേൾക്കണ്ട.

കുമാ:—അയ്യോ! എന്റെ അപേക്ഷയെ കൈക്കൊള്ളണമെ; ഞാൻ ഈ ജന്മം മറ്റൊരാളെ ...... ഇത്രയും പറഞ്ഞിട്ട് അയാൾ എഴുന്നേറ്റു കാമവല്ലിയെ സമീപിച്ചു. ഉടനെ കാമവല്ലി "കൃഷ്ണദാസ്സ്" എന്ന് അത്യുച്ചത്തിൽ വിളിക്കുകയാൽ ആ ഭൃത്യൻ ഓടി എത്തി. കൃഷ്ണദാസ്സൻ അകത്തു കടന്നായുടൻ "ഈയാളെ പിടിച്ചു പുറത്താക്കു" എന്ന് കാമവല്ലി ആജ്ഞാപിക്കുകയാൽ അവൻ കുമാരസേനനെ പിടിച്ചു പുറത്തേക്കു തള്ളി. കൃഷ്ണദാസന്റെ കൈയൂക്ക് അറിഞ്ഞിട്ടില്ലാതിരുന്നതിനാൽ കുമാരസേനൻ അവനോടു ശണ്ഠയ്ക്കു തുടങ്ങി. ഈ അവസരത്തിൽ നരേന്ദ്രനും ഓടിഎത്തി; രണ്ടുപേരും കൂടി അയാളെ കണക്കിനു പ്രഹരിച്ചു. ഒടുവിൽ ഒരു മുറിയിലിട്ടു പൂ

ട്ടുകയുംചെയ്തു. കുമാരസേനന്റെ പ്രവൃത്തിക്ക് അനുരൂപമായ ശിക്ഷ ലഭിച്ചുവെന്ന് വായനക്കാർ വിചാരിക്കുന്നുണ്ടോ? ഇല്ലെന്നുതന്നെയാണ് എന്റെ വിശ്വാസം.

---

## അദ്ധ്യായം ൧൧.

---

"കൈവെടിഞ്ഞ വല്ലാക്കമേഴര-
ക്കീശപരസ്മരണയോടെ നീറവുടൻ
ആത്മബുദ്ധിവഴിപോലെ ചെയ്തു കൊ-
ണ്ടാത്മകൃത്യമഖിലംകഴിച്ചിട്ടും"

മാന്യവായനക്കാരെ! ഈശ്വരന്റെ ശക്തിനോക്കുക; ഞാൻ ധനവാൻ, എനിക്ക് എന്തു് അധികാരം, ഞാൻ എത്രപരമാനന്ദമായിജീവിക്കുന്നു എന്നിങ്ങനെ മനുഷ്യർ അഭിമാനിക്കുന്നു. കഷ്ടം! ഇവർ എന്തറിഞ്ഞു ഇവരുടെ സ്വത്തും അധികാരവും എത്രക്ഷണഭംഗുരം കുബേരന്മാർ കുചേലന്മാരാകുന്നതും കുചേലന്മാർ കുബേരന്മാരാകുന്നതും നാം നിത്യവും കാണുന്നസംഭവങ്ങളല്ലെ? "മാനം, മഹാധനം, അനന്തസുഖം, പ്രശസ്തസ്ഥാനം, കലീനാപദമെന്നിവനിത്യമല്ല" എന്നകവിവാക്യം എത്രയഥാർത്ഥം. മേൽപറഞ്ഞവയിൽതന്നെ ഏതെങ്കിലും ഒന്നുള്ളവന്ന് മററൊന്നില്ലായിരിക്കും.

ലോകത്തിൽ നമുക്കുണ്ടായിരിക്കേണ്ട ഏററവും ഒരു വലിയധനം മനഃസുഖം ആകുന്നു. അതില്ലാതെ മററെല്ലാം ഉണ്ടായിരുന്നിട്ടു കൊണ്ടു് എന്തുപ്രയോജനം? ധനസമ്പത്തുള്ളവർ ഈലോകത്തിൽ ധാരാളം ഉണ്ടു. പക്ഷെ സുഖസമ്പത്തുസുലഭമായിട്ടുള്ളവർ വളരെ അപൂർവ്വം. സുവർണ്ണകുമാരിയുടെ സ്ഥിതിഇതിനുദൃഷ്ടാന്തമല്ലെ? അവൾ ഒരു രാജകന്യകയാണു്; ധനം സുലഭം; ആജ്ഞാനുസാരികളും അങ്ങിനെതന്നെ; എന്നുവേണ്ട സ്ഥൂലദൃഷ്ടിയിൽ അവൾക്ക് യാതൊരു കുറവും ഇല്ല. എന്നാൽ അവളുടെ ധനത്തിനൊ, വിദ്യാഭ്യാസത്തിനൊ, കുടുംബോൽകൃഷ്ടത്തിനൊ അവളെ ആനന്ദിപ്പിക്കാൻ കഴിയുന്നുണ്ടൊ? ഇല്ല. അവൾ ബാല്യംമുതൽക്കെ ആ യഥാർത്ഥസുഖം—മനഃസുഖം—കണികാണാതെയാണു് വളരുന്നതു്; ഇപ്പോഴത്തെകഥ പറയാനുമില്ലല്ലോ.

സുവർണ്ണകുമാരിയുടെ സ്ഥിതിക്ക് കഴിഞ്ഞ അദ്ധ്യായങ്ങളിൽ വ

വരിച്ചിട്ടുള്ളതിൽ നിന്നു ലേശവും വ്യത്യാസം ഉണ്ടായിട്ടില്ല. പണ്ടേതന്നെ കൃശമാത്രകളേബരയായ ആ രാജന്യവധു ഇപ്പോൾ കേവലം "അസ്ഥിയും തൊലിയും" മാത്രമായിരിക്കുന്നു. അനുരാഗപാരവശ്യം തന്നെ അസഹ്യം; കുടിലമതിയായ സരളാംഗിയുടെ ശകാരവും നിന്ദവാക്കുകളും അവളെ കൊല്ലാതെ കൊല്ലുന്നു. രാജധാനിയിൽ ഉള്ളവരിൽ കമലമാത്രം അവളുടെ ഹിതാനുവർത്തിനിയായിട്ടുണ്ട്. വിജയനഗരം നിവാസികൾക്ക് എല്ലാം രാജകുമാരിയെക്കുറിച്ച നിഷ്കളങ്കമായ ബഹുമാനം ഉണ്ടെങ്കിലും അവർക്ക് കൊട്ടാരത്തിനകത്തു കടക്കുന്നതിനൊ രാജകുമാരിയെ സമാശ്വസിപ്പിക്കുന്നതിനൊ ശുശ്രൂഷിക്കുന്നതിനൊ സാധിക്കുന്നില്ല. ശൂരസേനന്തന്റെ പുത്രിയെക്കുറിച്ച വാത്സല്യം ഉണ്ടെങ്കിലും അതുകൊണ്ടു ഫലവുമില്ല. എന്തെന്നാൽ, അയാളുടെ വാത്സല്യത്തിൽനിന്ന് എന്തെങ്കിലും പ്രയോജനം ഉണ്ടാകുന്നതിന് സരളാംഗി സമ്മതിക്കയില്ല. അദ്ദേഹം കുമാരിയോടു വാത്സല്യപൂർവം സംസാരിക്കുന്നതുപോലും സരളാംഗി സമീപത്തെങ്ങും ഇല്ലെന്നു തീർച്ചയുള്ളപ്പോൾ മാത്രമാണ്.

ഹാ! ഇതെത്ര ലജ്ജാവഹം; ഭാര്യമാരെ നിഷ്കളങ്കം സ്നേഹിക്കുകയും അവരുടെ ന്യായമായ വിചാരങ്ങളെ കൈക്കൊള്ളുകയും ചെയ്യേണ്ടതു പുരുഷധർമ്മമാണ്. ഏതുകാര്യവും വിദ്യാഭ്യാസമുള്ള ഭാര്യമാരുമായി ആലോചിച്ച് പ്രവർത്തിക്കുന്നതു് നന്നുതന്നെ. പക്ഷെ വിദ്യാവിഹീനകളും സ്വാർത്ഥബുദ്ധികളുമായ സ്ത്രീകളുടെ വാക്കുകേട്ട് കുരങ്ങന്മാരെപ്പോലെ കൂത്താടുന്നതു ലജ്ജാവഹമാണ്. ഭർത്താക്കന്മാരെ, അവർ ദുർമ്മാർഗ്ഗികളാണെങ്കിൽ, സദുപദേശംകൊണ്ടു സന്മാർഗ്ഗത്തിലേക്കു തിരിക്കുന്നതിന് വിദുഷികളായ സ്ത്രീകൾക്ക് സാധിക്കും. അതുപോലെതന്നെ, പരപ്രത്യയനേയബുദ്ധികളായ പുരുഷന്മാരെ തങ്ങളുടെ പാട്ടിലാക്കി എന്തും ചെയ്യിക്കുന്നതിനും അവർക്ക് ശക്തിയുണ്ട്. നമ്മുടെ ഇടയിലുള്ള ചില മലയാളകുടുംബങ്ങളിൽ, പ്രത്യേകിച്ച് നായർകുടുംബങ്ങളിൽ, സ്ത്രീകൾമൂലം ഛിദ്രം ഉണ്ടാകുന്നതു് അപൂർവ്വമല്ല. വിദ്യാഭ്യാസമുള്ള ഒരു സ്ത്രീ തന്റെ ഭർത്തൃഗൃഹത്തിലുള്ളവരോട് സ്നേഹപൂർവ്വം വർത്തിക്കുകയും അവരുടെ ശ്രേയോലാഭത്തിൽ സന്തോഷിക്കുകയും ചെയ്യും. വിദ്യാവിഹീനയായ ഒരു സ്ത്രീയാകട്ടെ, ഭർത്തൃബന്ധുക്കളെ വെറുക്കുകയും അവരുടെ ശ്രേയോലാഭത്തിൽ അസൂയപ്പെടുകയും വൃഥാകലഹങ്ങൾ ഉണ്ടാക്കുകയും ചെയ്യുന്നു. ഗുണദോഷജ്ഞാനമുള്ള പുരുഷന്മാർ അവരുടെ ഭാര്യമാരുടെ വിദ്യാഭ്യാസസ്ഥിതി, കാര്യാകാര്യവിവേചനശക്തി മുതലായവ അറിഞ്ഞു് അതിനനുസരണമായിട്ടു മാത്രമെ അവരുടെ അഭിപ്രായങ്ങളെ ആദരിക്കാവൂ. ഇത്രയും പറഞ്ഞതുകൊണ്ട് കേരളീയസഹോദരികൾ അന്യഥാ ധരിക്കയില്ലത്രെ. മനുഷ്യർ കേവലം ഭാര്യമാർക്ക് അടിമപ്പെട്ടു സ്വപൗരുഷത്തെ തീറെഴുതുകയൊ സ്വകുടുംബ

ത്തെ ദ്രോഹിക്കയൊ ചെയ്യരുതെന്നുമാത്രമേ എനിക്കു അപേക്ഷയുള്ളൂ. സ്ത്രീകളുടെ ഉപദേശങ്ങൾ സ്വീകരിക്കരുതെന്നോ, സ്വീകാൎയ്യങ്ങൾ അല്ലെന്നോ എനിക്ക് അഭിപ്രായമില്ല. അവരെല്ലാം ഭൎത്തൃകുടുംബത്തെ ദ്രോഹിക്കുന്നവരാണെന്നും ഞാൻ പറയുന്നില്ല. എത്രയോ പുരുഷന്മാർ ഭാൎയ്യമാരുടെ സദുപദേശങ്ങളാൽ യോഗ്യന്മാരായിത്തീൎന്നിട്ടുണ്ട്. ഭൎത്താവിന്റെയും ഭൎത്തൃകുടുംബത്തിന്റെയും അഭ്യുദയത്തിന്നായി ജീവിക്കുന്ന തരുണീമണികൾ ധാരാളം ഉണ്ടെന്നുള്ള വസ്തുതയും ഞാൻ വിസ്മരിക്കുന്നില്ല. പക്ഷെ വിദ്യാവിഹീനത്വം മൂലം കലഹപ്രിയകളായി കുടുംബദ്രോഹികളായി ജീവിക്കുന്നവരും അപൂൎവ്വമല്ല. അവരുടെ ആജ്ഞാനുസാരികളായി സ്വകുടുംബത്തെ ദ്രോഹിക്കുന്ന പുരുഷാധമന്മാരും ധാരാളം ഉണ്ട്. അവരുടെ ജീവിതം നികൃഷ്ടമാണെന്നു മാത്രമേ ഞാൻ പറയുന്നുള്ളൂ.

സരളാംഗിയെപ്പോലെയുള്ള സ്ത്രീകൾ എത്രയും നീചകളല്ലേ? സുവൎണ്ണകുമാരിയോടു അവൾ വൎത്തിക്കുന്ന രീതി നോക്കുക. അവളുടെ അഭ്യുദയത്തിൽ സരളാംഗിക്കുള്ള സങ്കടവും സ്വപുത്രന്മാരുടെ ശ്രേയോലാഭത്തിൽ അവൾക്കുള്ള സന്തോഷവും സരളാംഗിയുടെ സ്വാൎത്ഥതല്പരതയെ സ്പഷ്ടമാക്കുന്നു. സ്ത്രീകൾ അടിമപ്പെട്ടിരുന്നില്ലെങ്കിൽ, ഭദ്രസേനൻ മക്കളെ എത്രവാത്സല്യപൂൎവ്വം സംരക്ഷിക്കുമായിരുന്നു.

സരളാംഗിയുടെ മുള്ളുവാക്കുകൾക്ക് ഇപ്പോഴും കുറവില്ല. ആത്മഹത്യ ചെയ്തെങ്കിലും ഈ ശോച്യാവസ്ഥയിൽ നിന്നു രക്ഷപ്പെടണമെന്നു സുവൎണ്ണകുമാരി പലപ്പോഴും വിചാരിക്കാറുണ്ട്. പക്ഷെ അവളുടെ വിവേകം അതിന്നു സമ്മതിക്കുന്നില്ല. ആത്മഹത്യയെക്കുറിച്ചുള്ള വിചാരം അവളിൽ അങ്കുരിച്ചാൽ ഉത്തരക്ഷണത്തിൽ അതു കേവലം പൈശാചികവും ഈശ്വരഹിതത്തിന്നു വിപരീതവും ആണെന്ന് അവളുടെ അന്തഃകരണം അവളെ ഉപദേശിക്കും. പോരെങ്കിൽ കമലയുടെ യുക്തിപൂൎവ്വകങ്ങളായ ഉപദേശങ്ങളും ആ വിചാരത്തിൽനിന്ന് അവളെ മോചിപ്പിക്കുന്നു. സുവൎണ്ണകുമാരിയുടെ ദിനചൎയ്യകൾക്കു ഈയിടെ ചിലമാററങ്ങൾ ഉണ്ടായിട്ടുണ്ട്. അവൾ രാവിലെ അഞ്ചു മണിക്കു മുൻപു സ്നാനംകഴിഞ്ഞു ക്ഷേത്രത്തിലേക്കു പോകും. ഏഴുമണിക്കു തിരികെകൊട്ടാരത്തിൽ എത്തിയാലും മദ്ധ്യാഹ്നംവരെ ഈശ്വരഭജനവും പുരാണപാരായണവും കൊണ്ടുതന്നെ കഴിച്ചുകൂട്ടും. അഞ്ചുമണിക്കു വീണ്ടും സ്നാനവും സ്വാമിദൎശനവും ഉണ്ട്. രാത്രിപത്തുമണികഴിഞ്ഞാൽ നിദ്രാദേവതയുമായി മത്സരംതുടങ്ങും. മിക്കദിവസങ്ങളിലും, അവൾ തന്നെ പരാജയപ്പെടുകയാണു പതിവ്.

കുമാരിയുടെ ഈ ദയനീയാവസ്ഥ എത്രകാലം നിലനിൽക്കുമെന്നു ആരറിഞ്ഞു.

അവളുടെ രോഗകാരണം ഗ്രഹിക്കാൻ കഴിഞ്ഞതുമുതൽ, കമല,

ചില വിശ്വാസന്മാരായ ഭൃത്യന്മാർമുഖേന, രാജകുമാരിയുടെ ഹൃദയ വല്ലഭനെ അന്വേഷിപ്പിച്ചുവരുന്നു. ഭൃത്യന്മാരെ പലരാജ്യങ്ങളിലേക്കും അയച്ചിട്ടുണ്ട്. അവർ പലരാജ്യങ്ങളിലും അന്വേഷിച്ചുവരുന്നു. പക്ഷെ, കുന്നിന്മേൽ ബംഗ്ലാവിലെ താമസക്കാർ ആരൊ കേവലക്കാർ ആണെന്നുള്ള വിശ്വാസത്താൽ ദൂതന്മാർ അവിടെമാത്രം അന്വേഷിച്ചില്ല. നോക്കു! മനുഷ്യരുടെ നിർഭാഗ്യം!

"കാലംവന്നേഫലിക്കുന്നു
വേലയുംഫലമേകിട്ടു"

# അദ്ധ്യായം ൧൨.

"നിഷ്കാരണംസ്നേഹമഹോഭവിച്ചാൽ
നില്ക്കില്ലതിത്താന്നമതിന്നരോരേ.
ഉൾക്കാമ്പിൽമർമ്മങ്ങളെയശ്രുഭേദിച്ചു
കോൾക്കൊണ്ടിതാപ്രേമമതായതത്രു."

നേരം മണി പത്തുകഴിഞ്ഞിരിക്കും. സുവർണ്ണകുമാരി സ്വാമിദർശനവും പുരാണപാരായണവും കഴിഞ്ഞു് അവളുടെ മുറിയിൽ ഒരു കസാലയിൽ ഇരിക്കുന്നു. ശരീരം ശോഷിച്ചും മുഖം രക്തക്കുറവിനാൽ വിളറിയും കാണുന്നു. അവളുടെ സൌന്ദര്യത്തിന് മേല്പറഞ്ഞ കാരണങ്ങളാൽ കുറവുതട്ടിയിട്ടുണ്ടെങ്കിലും ഇപ്പോഴും പ്രകൃതിദത്തമായ ഒരു ചൈതന്യം ആ മുഖത്തു കാണ്മാനുണ്ട്. അവളുടെ വേഷവും അനുഷ്ഠാനങ്ങളും കണ്ടാൽ സർവ്വവും ഉപേക്ഷിച്ചു ഒരു യോഗിനിയാണെന്നു തോന്നിപ്പോകും; അവളുടെ ഇരുപ്പും ഈശ്വരധ്യാനൈകനിരതയായ ഒരു താപസിക്കു അനുകൂലമായിരുന്നു.

കുമാരി കമലയെ സംബോധനചെയ്തു്, ഇങ്ങിനെ സംഭാഷണം ആരംഭിച്ചു.

സുവ:—കമലേ! നിൻെറ അന്വേഷണങ്ങളും വിഫലമായല്ലോ.

കമ:—ദൂരദേശങ്ങളിലേക്കു അയച്ചിരുന്നവരിൽ ചിലർ ഇനിയും തിരിച്ചുവരാനുണ്ട്.

സുവ:—ആരുണ്ട്? ഒരുത്തരുമില്ല.

കമ:—ഇനിയും എന്താണു ചെയ്യുക?

സുവ:—വല്ലവിധവും ജീവത്യാഗം ചെയ്യണം; അല്ലാതെ യാതൊരുമാൎഗ്ഗവും കാണുന്നില്ല.

കമ:—അത്ര നിരാശപ്പെടാറായോ? കഷ്ടിച്ച് രണ്ടുമാസമെ കഴിഞ്ഞുള്ളുവല്ലോ.

സുവ:—ഈ രണ്ടുമാസക്കാലം ഞാൻ കഴിച്ചുകൂട്ടിയതു് എങ്ങിനെയെന്നു നിനക്കും അറിഞ്ഞുകൂടെ?

കമ:—ഏതായിരുന്നാലും ഒരുകൊല്ലം മുഴുവൻ ക്ഷമിക്കണം; അതുകഴിഞ്ഞിട്ട് പിന്നീടു ചെയ്യേണ്ടതിനെക്കുറിച്ചു ആലോചിക്കാം.

സുവ:—ഒരുദിവസമെങ്കിലും ക്ഷമിക്കാൻ എനിക്കശക്തിയില്ല.

കമ:—ഇതേവരെ എങ്ങിനെകഴിച്ചു. അതുപോലെ ഏതാനും മാസം കഴിച്ചുകൂട്ടണം.

സുവ:—ദൈവമേ! എന്റെ ജീവിതം വല്ലവിധവും അവസാനിപ്പിക്കണമേ! കമലേ! ആത്മഹത്യചെയ്യട്ടേയോ എന്നു പലപ്പോഴും ഞാൻ വിചാരിക്കാറുണ്ട്. പക്ഷേ അതിനു മനസ്സു സമ്മതിക്കുന്നില്ല.

കമ:—ദേവീ! ആ മാതിരി നീചബുദ്ധി അവിടുത്തേയ്ക്കു് ഉണ്ടാകരുതേ!

സുവ:—എന്റെ മനസ്സാക്ഷി അതിനു സമ്മതിക്കയില്ല. കമല വീണ്ടും എന്തെങ്കിലും പറയുന്നതിനു മുമ്പു്, രുദ്രസേനൻ അകത്തേക്കു കടന്നു. മകൾക്കു സുഖമില്ലെന്നറിഞ്ഞശേഷം കൂടക്കൂടെ അദ്ദേഹം അവളുടെ കൊട്ടാരത്തിലേക്കു പോകാറുണ്ട്.

രുദ്ര:—മകളെ! നിന്റെ ശരീരസ്ഥിതി എങ്ങിനെ ഇരിക്കുന്നു?

സുവ:—ഞാൻ ഒരു കുറവും കാണുന്നില്ല.

രുദ്ര:—കമലെ നിനക്ക് എന്തുതോന്നുന്നു?

കമ:—ഒന്നിനൊന്നു കൂടുതലാണ് കാണുന്നതു്.

രുദ്ര:—നീ സദാ സമീപത്തു ഇരിക്കുന്നതുകൊണ്ടു തോന്നുകയാണ്; ഇന്നലത്തേതിൽ വളരെ ഭേദമുണ്ട്. ശരീരത്തിന്റെ ക്ഷീണത്തിനും കുറവുതോന്നുന്നു.

സുവ:—ഇതെല്ലാം അമ്മ പറഞ്ഞയച്ചതായിരിക്കാം കഷ്ടം! അച്ഛനു് എന്റെ ഈ അവസ്ഥയിലും അനുകമ്പതോന്നുന്നില്ലല്ലോ; എന്റെ തലയിലെഴുത്തുതന്നെ; ദൈവമേ! എന്റെ ജീവിതം ഈക്ഷണത്തിൽ അവസാനിക്കണമേ! ശത്രുക്കളുടെ ഇടയിൽ എന്തിനു ജീവിക്കുന്നു.

രുദ്ര:—കുഞ്ഞേ! നിനക്കു ഭ്രാന്താണോ? നീ എന്റെ പരമാൎത്ഥ സ്ഥിതി അറിയാതെ സംസാരിക്കുന്നല്ലോ.

സുവ:— അച്ഛന്റെ വാത്സല്യംകൊണ്ടു് എന്തുഫലം! അതിന്റെ ഫലം അനുഭവിക്കാൻ എനിക്കു ഭാഗ്യമില്ല.

രുദ്ര:—ഞാൻ എന്തുവാത്സല്യക്കുറവാണു് നിന്നോടു കാണിച്ചിട്ടുള്ളതു്? ഞാൻ നിന്നെ സ്നേഹിക്കുന്നില്ലേ?

സുവ:—അതു വാസ്തവമായിരിക്കാം; പക്ഷെ സരളാംഗിഅമ്മയെ കാണുമ്പോൾ ആ സ്നേഹം അസ്തമിച്ചുപോകുന്നു; അച്ഛാ! എന്തിനധികം പറയുന്നു. എന്റെ അമ്മയോടുചെയ്തതുപോലെ, മഹാപാപികൾ എന്നോടും ചെയ്യും; ആ കാൎയ്യത്തിൽ ആരേയും അവൎക്കു ഭയവുമില്ല.

രുദ്ര:— ഞാൻ ജീവിച്ചിരിക്കുമ്പോൾ നിന്നോടു ആരു് എന്തുചെയ്യും? ജീവനിൽ കൊതിയില്ലാത്തവർ ഈ വിജയനഗരത്തിലുണ്ടോ?

സുവ:—അതിനു ധൈൎയ്യമുള്ളവരായി രണ്ടോ മൂന്നോ പേർ അല്ലാതെ ഇല്ലെന്നു് എനിക്കു ഉറപ്പുണ്ടു്.

രുദ്ര:—നിന്റെ ഹിതത്തിനു വിപരീതമായി പ്രവൎത്തിക്കാൻ ധൈൎയ്യമുള്ള ഒരാളും ഈ രാജ്യത്തില്ല. ഉണ്ടെങ്കിൽ ഈ നിമിഷത്തിൽ അവന്റെ ജീവിതം അവസാനിക്കും.

സുവ:—ഈ പാഴ്വാക്കുകൾ എന്തിനു്? എന്റെ അമ്മയ്ക്കു് വിജയനഗരത്തെ രാജ്ഞിക്കു് വിഷംകൊടുത്തു കൊന്നില്ലേ? അച്ഛൻ എന്തുചെയ്തു.

രുദ്ര:—അസൂയമൂലം വല്ലവരും പറയുന്ന ദുൎഘില്ലായ്മകളെ നീ വിശ്വസിക്കുന്നോ? നിന്റെ അമ്മയ്ക്കു വിഷൂചികയായിരുന്നു അതിനു എത്ര വൈദ്യന്മാർ സാക്ഷികളുണ്ടു്?

സുവ:—അഛനു സ്നേഹമുള്ളവർ കുററംചെയ്തു എന്നു പറഞ്ഞാൽ അഛൻ വിശ്വസിക്കുമോ?

രുദ്ര:—കുഞ്ഞേ! നിനക്കു ഭ്രാന്തുപിടിച്ചോ?

സുവ:—അതെ; എനിക്കു ഭ്രാന്തുതന്നെ; എങ്കിലും ഭ്രാന്തിമൂലം അധികകാലം ആരും ക്ലേശിക്കേണ്ട.

രുദ്ര:—മതി:മതി, ദുർബ്ബുദ്ധിയെല്ലാം ഉപേക്ഷിച്ചു് ഞാൻ എന്തുചെയ്യണമെന്നു പറയൂ.

സുവ:—എനിക്കുവേണ്ടി ആരും ഒന്നും ചെയ്യണമെന്നില്ല. മനസ്സുള്ളപക്ഷം താമസിയാതെ എൻെറ ഉദകക്രിയ ചെയ്യേണം.

രുദ്ര:—അതെല്ലാം പിന്നിട്ടു തീൎച്ചയാക്കാം. തല്ക്കാലം ഞാൻ എന്തുചെയ്യണമെന്നു പറയൂ.

സുവ:—അഛൻെറ സമ്മതമുള്ളപക്ഷം രണ്ടുമാസം എനിക്കു കുമുദിനിവനത്തിനു സമീപം പോയി താമസിക്കാൻ വേണ്ട ഏൎപ്പാടു ചെയ്തുതരണം.

രുദ്ര—ഇപ്പോൾതന്നെ മന്ത്രിയെ വരുത്തി ചട്ടംകെട്ടാം. രുദ്രസേനൻ പുറത്തേക്കുപോയി. കുമാരിയും കമലയും വിണ്ടും തമ്മിലുള്ള സംഭാഷണംതുടൎന്നു.




## അദ്ധ്യായം ൧൩.

"പോരംവിളത്തബലമാംകവിൾകൊണ്ടുമാദ
ചേരുംമുഖേ ചിതറിവീണകചങ്ങളോടും
പോരുന്നകാട്ടിലുടൽപൂണ്ടുവിയോഗമാലോ
സ്ത്രീരൂപിയാംവ്യസനമോളവളെന്നുതോന്നും"

സുവൎണ്ണകുമാരി രാവിലെ കുളിയും സ്വാമിദൎശനവും കഴിഞ്ഞു തിരിച്ചു എത്തിയിട്ടു് അധികനേരം ആയിട്ടില്ലാ. അതിൽപിന്നിട്ടു് അല്പം ആഹാരം കഴിക്കുകമാത്രമേ അവൾ ചെയ്തിട്ടുള്ളു. മിക്കവാറും ശുഷ്കപ്രായമായിരുന്ന അവളുടെ ആശാലത ചില പുതിയ ആലോചനകളാൽ അല്പം തളിൎത്തിട്ടുണ്ടെന്നു തോന്നുന്നു. ഇന്നു് അവളിൽ ഉത്സാഹത്തിൻെറ കണിക കാണ്മാനുണ്ടു്. ഏതൊരുസ്ഥലത്തുവെച്ചു് അവളുടെ ഹൃദയത്തിൽ അനുരാഗബീജം അങ്കുരിച്ചുവോ അവിടെത്തന്നെ ഏതാനുംകാലം താമസിക്കുന്നതുകൊണ്ടു് ആ അനുരാഗം ഫലിച്ചേക്കുമെന്നു് അവൾ വിശ്വസിക്കുന്നുണ്ടായിരിക്കാം. സുവൎണ്ണകുമാരി അവളുടെ ഹൃദയവല്ലഭനെ ആദ്യമായി കണ്ടതും അദ്ദേഹത്തിൽ അവൾ അനുരക്തയായിതീൎന്നതും കുമുദിനിവനത്തിൽവച്ചു് ആണല്ലോ. അദ്ദേഹം ഏതുദിക്കുകാരൻ ആയിരുന്നാലും വല്ലപ്പോഴുമെങ്കിലും മൃഗ

യാവിനോദത്തിന് അവിടെ ഏത്താതിരിക്കയില്ലെന്ന് അവൾ വിശ്വസിച്ചിരുന്നു. ഈ വിശ്വാസമാണ് കുമദിനീവനത്തിലേക്ക് അവളെ ആകർഷിച്ചത്. അവളുടെ വിശ്വാസം സ്ഥാനത്തിലൊ അസ്ഥാനത്തിലൊ എന്നു വഴിയെ നമുക്കു ഗ്രഹിക്കാറാകും.

ഏതായിരുന്നാലും അവൾ യാത്രക്കു തീർച്ചയാക്കി വേണ്ട ഒരുക്കങ്ങൾ ചെയ്തുകഴിഞ്ഞിരിക്കുന്നു.

അവളുടെ ഭക്ഷണാനന്തരം കഴിഞ്ഞപ്പോഴേക്ക് ഉത്സാഹഭരിതയായി, കമലയും അവിടെ എത്തി.

സുവ:—കമലേ യാത്രക്കു വേണ്ട ഒരുക്കങ്ങൾ എല്ലാം ചെയ്തുകഴിഞ്ഞോ?

കമ:—ഇത്ര സംശയം എന്ത്. അവിടുത്തേക്കു സന്തോഷം ഉള്ള സംഗതിയിൽ ഞാൻ മടികാണിക്കുമോ?

സുവ:—നീ മടികാണിക്കുമെന്നു ഞാൻ ശങ്കിച്ചിട്ടില്ല; അന്യഥാ വിചാരിക്കേണ്ട.

കമ:—ഞാൻ ഒന്നും വിചാരിക്കുന്നില്ല; പക്ഷെ ഒരപേക്ഷമാത്രം ഉണ്ട്.

സുവ:—അത് എന്ത്?

കമ:—കോപിക്കില്ലെങ്കിൽ പറയാം.

സുവ:—കഷ്ടം! ഞാൻ കോപിക്കയോ; ഒരിക്കലും ഇല്ല.

കമ:—ഇപ്പോഴല്ല.

സുവ:—ഇപ്പോഴുമില്ല, പിന്നെയുമില്ല; കാര്യം പറയൂ.

കമ:—ഇല്ല, ഞാൻ ഒന്നും പറയുന്നില്ല.

സുവ.—ഛേ! പറയൂ; എന്തിനു വെറുതെ ആശിപ്പിക്കുന്നു.

കമ—അവിടുത്തെ ആശകളെല്ലാം താമസിയാതെ നിറവേറും.

സുവ:—അതൊക്കെ പിന്നീട് ആകട്ടെ; കാര്യം പറയൂ.

കമ:—എന്തിനു പിന്നീടാക്കുന്നു ഇനിയും താമസം ഇല്ലല്ലോ.

സുവ:—എന്തിന്?

കമ:—അവിടുത്തെ ആശ നിറവേറുന്നതിനു തന്നെ.

സുവ:—നിന്റെ നേരമ്പോക്ക് എനിക്കു പുത്തരിയല്ല; എങ്കിലും ഇപ്പോൾ എനിക്കു ഇഷ്ടമില്ല.

കമ:—ആശ്ചര്യം അല്ല; എങ്കിലും ഇപ്പോഴേ വേണോ?

സുവ:—എന്ത്?

കമ:—ഈ ഇഷ്ടമില്ലായ്മ തന്നെ.

സുവ:—കമലേ! കാര്യം തുറന്നുപറയൂ.

കമ:—ഞാൻ നമ്മുടെ മാതൃഭാഷയിലല്ലെ പറയുന്നത്; ഇനിയും ഒരു വ്യാഖ്യാനവും വേണോ?

സുവ:—അതൊന്നും വേണ്ട; കാൎയ്യം വ്യക്തമാക്കി പറഞ്ഞാൽ മതി.

കമ:—എന്റെ സംസാരത്തിന് അത്ര അൎത്ഥകാഠിന്യം ഉണ്ടോ? അലങ്കാരവും ഉണ്ടോ?

സുവ:—അതു നിനക്ക്.

കമ:—അവിടുന്നും ഒന്ന് അലങ്കരിക്കണം; അല്പം ആഡംബരത്തോടുകൂടിതന്നെയാകട്ടെ.

സുവ:—കമലെ! മനപ്പായസം കുടിപ്പിക്കാതെയിരിക്ക സുവൎണ്ണകുമാരി കരഞ്ഞുപോയി. എന്നാൽ അതു് അധികനേരത്തേക്ക് ഉണ്ടായില്ല; അതിനുകാരണം പുത്രിയുടെ യാത്രക്കുവേണ്ട ഒരുക്കങ്ങൾ എല്ലാംചെയ്തുകഴിഞ്ഞ വിവരം അവളെ അറിയിക്കുന്നതിനായി രുദ്രസേനന്റെ ആഗമനം ആയിരുന്നു. കുമാരി കണ്ണുനീർ തുടച്ചിട്ടു് പിതാവിനെ അഭിവാദനംചെയ്തു.

രുദ്ര:—മകളേ! ഇനിയുംനിന്റെ താമസമേയുള്ളു. വേണ്ട ഏൎപ്പാടുകൾഎല്ലാം ചെയ്തുകഴിഞ്ഞിരിക്കുന്നു.........നീ രണ്ടുമാസത്തിനകം തിരികെ വരണം.

സുവ:— ഇത്രകാലം അവിടെ താമസിക്കണമെന്നു ഞാൻ തീൎച്ചയാക്കിയിട്ടില്ല; സുഖമുണ്ടെങ്കിൽ മൂന്നോ, നാലോ മാസം താമസിക്കണമെന്നുണ്ട്; ഏതായാലും അഛന്റെ കല്പനപോലെ ചെയ്യാം.

രുദ്ര:—നിന്റെ ഹിതംപോലെ ചെയ്തുകൊള്ളു.

സുവ:—അഛാ! ഗുരുഭൂതനുംകൂടി ഞങ്ങളോട് ഒരുമിച്ചുവരുന്നില്ലെ?

രുദ്ര:—അയാൾ ഇതുവരെ എന്റെ അടുത്തു് ഉണ്ടായിരുന്നു; ഞാൻ ഇങ്ങോട്ടു പറഞ്ഞയക്കാം; നീ തന്നെ പറയു.

രുദ്രസേനൻപോയി, അല്പംകഴിഞ്ഞു് കവീന്ദ്രൻ, സുവൎണ്ണകുമാരിയുടെ ഗുരു, അവിടെഎത്തി. അദ്ദേഹം ഒരു നല്ലപണ്ഡിതനും, മഹാകവിയും, ഗണിതശാസ്ത്രത്തിൽ അതിനിപുണനും ആയ ഒരു ബ്രാഹ്മണനായിരുന്നു; സംസ്കൃതഭാഷയ്ക്കുപുറമേ ഹിന്ദുസ്ഥാനി, അറബി, കൎണ്ണാടകം, തെലുങ്കുമുതലായ പല ഭാഷകളും നല്ലതുപോലെ അഭ്യസിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ കവിതാസാമൎത്ഥ്യത്തിൽ ജനങ്ങൾക്കുള്ള ബഹുമാനത്തിന്റെ സൂചകമായി "കവീന്ദ്രൻ" എന്നാണുവിളിച്ചുവന്നതു്. ഈ കവീന്ദ്രനാണ് കുമാരിയുടെ ഗുരു. കവീന്ദ്രൻ അകത്തു കടന്നയുടൻ രാജകുമാരി എഴുന്നേററു് അദ്ദേഹത്തിന്റെ പാദങ്ങളിൽ നമസ്കരിച്ചു.

കവീ:—കുഞ്ഞേ! നിനക്കു മംഗളംഭവിക്കട്ടെ.

സുവ:—അവിടുന്നു നാട്ടിൽനിന്ന് ഇന്നു തിരിച്ചു് എഴുന്നെള്ളിയതേയുള്ളോ? മാൎഗ്ഗക്ലേശം ഒന്നും ഉണ്ടായില്ലല്ലോ.

കവി:—ഒന്നും ഉണ്ടായില്ല; നിൻ്റെ ശരീരസ്ഥിതി എങ്ങിനെയിരിക്കുന്നു.

സുവ:—അല്പം സുഖമുണ്ട്; ഞാൻ ഒന്നുരണ്ടുമാസം കുമുദിനീതീരത്തുപോയി താമസിക്കണമെന്നു വിചാരിക്കുന്നു. അവിടുന്നുകൂടി എഴുന്നെള്ളിയാൽ കൊള്ളാം.

കവി:—അങ്ങനെതന്നെ; എന്നു പുറപ്പെടണം?

സുവ:—ഇന്നുനാലുമണിക്കു്.

കവി:—എന്നാൽ ഞാൻ പോയിതയ്യാർ ആവട്ടെ.

---

# അദ്ധ്യായം ൧൪

"ഏറ്റം നല്ലമിപ്പുകഴാകാംക്ഷിക്കുചേതോ-
ഭവൽസ്നേഹം പാരമേകുന്നൊരോമൽ
അവർധന്യനെന്നാകിലുംധന്യരല്ലി-
ന്നിറഞ്ഞോംമൃഗാക്ഷ്യാമുപേക്ഷാനിമിത്തം"

കുമുദിനീനദിക്കു് നാലഞ്ചുമൈൽ കിഴക്കായും കുന്നിന്മേൽ ബംഗ്ലാവിനു കഷ്ടിച്ചു് രണ്ടുമൈൽ വടക്കായും ഒരു കൂടാരം സ്ഥിതിചെയ്യുന്നു. ഇതു് ആരുടേയോ താല്ക്കാലികവാസത്തിനായി സ്ഥാപിച്ചിട്ടുള്ളതാണെന്നു തോന്നുന്നു. കൂടാരത്തിൻ്റെ വാതലുകളിൽ ആയുധപാണികളായി "ഗാട്ടു്" നിൽക്കുന്നവരുടെ ഉടുപ്പിലും, തലപ്പാവിലുംകാണുന്ന മുദ്ര വിജയനഗരം രാജ്യത്തിലെ സൈന്യാകുപ്പിനുള്ളതാണു്; അതിനാൽ, അതിനകത്തു താമസിക്കുന്നവർ രാജകുടുംബത്തിലെ അംഗങ്ങളിൽ ആരെങ്കിലും ആയിരിക്കണം. ഒരുദിവസം ഏകദേശം അഞ്ചുമണിക്കു പ്രധാനകൂടാരത്തിനുപുറമെ പടിഞ്ഞാറുവശത്തു് ഒരു കസാലയിൽ ഉദ്ദേശം പതിനാറുവയസ്സുപ്രായംതോന്നുന്ന ഒരു യുവതീരത്നം സായംകാലത്തിലെ മന്ദമാരുതൻ ഏറ്റുകൊണ്ടു് ഇരിക്കയായിരുന്നു. സമീപത്തു വേറൊരുകസാലയിൽ സമവയസ്കയായ മറ്റൊരു സ്ത്രീ ഇരുപ്പുള്ളതു് അവളുടെ ബന്ധുജനങ്ങളിലൊ സഖികളിലോ ആരെങ്കിലും ആയിരിക്കാം.

ഇവർ ശരീരസുഖത്തെ ഇച്ഛിച്ചു് വിജയനഗരത്തുനിന്നും പുറപ്പെട്ട സുവർണ്ണകുമാരയും കമലയും ആണെന്നു വായനക്കാർ ഊഹിച്ചിരിക്കാവുന്നതിനാൽ ആ വസ്തുവത്തെ ഞാനും ഗോപനംചെയ്യുന്നില്ല.

സുവർണ്ണകുമാരി, "താന്തം പ്രക്ഷാമഗണ്ഡാ വദനമുരസിജം മുക്ത

കാഠിന്യമേററം ക്ലാന്തം മദ്ധ്യപ്രദേശം വിനതമതിതരാം തോൾനിറം പാണ്ഡുരാഭം". ചെന്താർബാണാർത്തയായിട്ടു, "അതിദയനീയ"യായി കാണപ്പെട്ടുന്നുണ്ടെങ്കിലും ഇപ്പോഴും "ഘർമ്മാനിലേനഗ്ലപിതദലകലാമല്ലികാവല്ലിപോലെ "ഭൃഷ്ടിപ്രിയ"യായിരിക്കുന്ന രാജകുമാരി അരമണിക്കൂറിലധികം മൌനമുദ്രയേ അവലംബിച്ചു; എന്നാൽ ഇടയ്ക്കിടെ തന്റെ മനോവ്യഥയെ സ്പഷ്ടമാക്കുന്ന ദീർഘശ്വാസങ്ങൾ പൊഴിച്ചുകൊണ്ടിരുന്നു.

ഒടുവിൽ അവൾ ഇങ്ങനെ പറഞ്ഞു.

സുവ:—കമലേ! നാം ഇവിടെ വന്നിട്ടു ഒരാഴ്ചയിൽ കൂടുതൽ ആയില്ലേ?

കമല:—ഉവ്വ്; ഇന്നു് ഒൻപതാംദിവസമാണ്.

കുമാരി:—കഷ്ടം! നമ്മുടെ ഉദ്ദേശമെല്ലാം വെറുതെ ആയല്ലോ.

കമല:—എന്നുതീച്ചയാക്കാറായിട്ടില്ല.

സുവ:—അദ്ദേഹം ഇതിനടുത്തെങ്ങാനും താമസിക്കുന്ന ആളായിരുന്നെങ്കിൽ ഇതേവരെ നാം കാണാതിരിക്കുമോ?

കമ:—ഒരു രാജകുമാരനാണെങ്കിൽ ഇതിനടുത്തു താമസിക്കാൻ ഇടയില്ലല്ലോ.

സുവ:—ഏതായാലും എന്റെഭാവി ഏതാണ്ടുതീച്ചയാക്കാറായി.

കമ:—രണ്ടുമാസം ഇവിടെ താമസിക്കണമെന്നല്ലേ തീച്ചയാക്കിയിട്ടുള്ളതു്. അതിനകം വരാതിരിക്കയില്ല. രാജാക്കന്മാക്കു നായാട്ടിനുള്ള കാലവും ഇതാണല്ലോ.

സുവ:—എന്റെ തലയിലെ എഴുത്തുപോലെ വരട്ടെ..........

............അതാ ഗുരുഭൂതൻ വരുന്നു. എന്നു പറഞ്ഞു് രണ്ടുപേരും എഴുനീററു.

കവീന്ദ്രൻ അവരുടെ സമീപത്തു ചെന്നു ചോദിക്കുന്നു.

കവീ:—കുഞ്ഞേ! ഇവിടത്തേകാററു് നിനക്കു പിടിക്കുന്നുണ്ടോ? ആറേഴുദിവസംകൊണ്ടു ശരീരസ്ഥിതിക്കു് വല്ലമാററവും ഉണ്ടോ.

സുവ:—അല്പം സുഖം തോന്നുന്നുണ്ടു്. അവിടുന്നു് അങ്ങോട്ടു് എവിടെപോയിരുന്നു?

കവീ:—ഇവിടുന്നു് അല്പം തെക്കുമാറി ഒരു കുന്നുണ്ടു്; ആ കാണുന്ന കാട്ടിന്റെ മറവുകൊണ്ടാണു് ഇവിടെ നിന്നാൽ കാണാൻപാടില്ലാത്തതു്. ഞങ്ങൾ നദീതീരത്തുകൂടി നടക്കുമ്പോൾ ആ കുന്നിന്റെ മുകളിലായി ഒരു കെട്ടിടം കണ്ടു. ആരുടേതാണെന്നു് അറിയാമെന്നുകരുതി അതുവരെ പോയിരുന്നു?

സുവ:—ആരായിരിക്കുമോ?

കവീ:—ധർമ്മപുരിയിലെ ഒരു പ്രഭുകുമാരൻ ആണെന്നാണു പറഞ്ഞതു്. ആൾ വളരെചെറുപ്പം, നല്ല സുമുഖൻ.

സുവ:—അദ്ദേഹം ഇവിടെവന്നു താമസിക്കുന്നതു എന്തിനായി ട്ടായിരിക്കാം?

കവി:—ശരീരസുഖം ഇല്ലാഞ്ഞിട്ടാണത്രേ. താമസിയാതെ തിരിച്ചുപോകുമെന്നും പറഞ്ഞു.

സുവ:—അന്ന് എന്നെ രക്ഷിച്ച ആൾ ആയിരിക്കാം.

കവി:— ഞാൻ കണ്ട ആളിന് കഷ്ടിച്ച് ഇരുപത്തിരണ്ടു വയസ്സുകാണും. നിറം നല്ലതങ്കവർണ്ണം. വെട്ടിയിട്ടുള്ള തലമുടി ഭംഗിയായ ചീകി വെച്ചിരിക്കുന്നു; നല്ല ലക്ഷണയുക്തമായ മുഖം; സദാചാരനിഷ്ഠ; ധൈര്യം, മുതലായവതുളുമ്പുന്നു, ആകപ്പാടെ ചക്രവർത്തിലക്ഷണമാണ് ആ മുഖത്തിനുള്ളത്. പ്രഭുകുമാരൻ ആണെന്നുപറഞ്ഞു് പക്ഷെ രാജകീയ ആഡംബരങ്ങൾ കൂടാതെയുള്ളതാമസം ആയതുകൊണ്ടുമാത്രം ആയിരിക്കാം.

ഈ അവസരത്തിൽ സുവർണ്ണകുമാരി മന്ദഹാസ സമ്മിശ്രമായ ഒരു കടാക്ഷത്താൽ തന്റെ മനോഗതി കമലയെ അറിയിച്ചു. കുമാരിയും കമലയും ആനന്ദതുന്ദിലരായി. കുമാരി ഒന്നു നെടുവീർപ്പിട്ടു് സന്തോഷംകൊണ്ടൊ, സന്താപംകൊണ്ടൊ എന്നു വായനക്കാർ തീർച്ചയാക്കുവിൻ. അവൾക്കു സർവ്വാംഗം രോമാഞ്ചമുണ്ടായി. അവളുടേ മുഖത്തു വിവിധങ്ങളായ വികാരങ്ങൾ മാറി, മാറി, സ്ഫുരിച്ചു. തന്റെ ചേഷ്ടകൾ കവീന്ദ്രൻ കാണരുതെന്ന് അവൾക്കു മോഹം തോന്നി.

സുവ:—ഇന്നുകാററുവളരെ കൂടുതലായിരിക്കുന്നു.

കവി:— അതെ, അതെ, നിങ്ങൾ അകത്തേക്കുപോകിൻ; ഞാനും അല്പം കഴിഞ്ഞു് വരാം.

സുവ:—അങ്ങനെതന്നെ.

സുവർണ്ണകുമാരിയും കമലയും അകത്തേക്കുപോയി രണ്ടുപേരും ആസനസ്ഥരായശേഷം അവർ സംഭാഷണംതുടന്നു.

സുവ:— കമലേ! അദ്ദേഹം ആരായിരിക്കാം. ഗുരുനാഥന്റെ വർണ്ണനകേട്ടിട്ട് എന്റെ മോഹം വദ്ധിക്കുന്നു.

കമ: ഒരു പ്രഭുവാണെന്നല്ലേ പറഞ്ഞത്.

സുവ:—തന്റെ യഥാർത്ഥം അന്യരെ അറിയിക്കേണ്ടെന്നുകരുതി ആയിരിക്കാം.

കമ:—ഒരു രാജാവാണെങ്കിൽ രാജചിഹ്നങ്ങൾ കാണുകയില്ലേ! പട്ടാളക്കാരും മററും കൂടാതെ ഈ കാട്ടിൽ വന്നു താമസിക്കുമോ?

സുവ:—പ്രതാപേച്ഛു അല്ലായിരിക്കാം. ഏതായിരുന്നാലും അദ്ദേഹത്തെ ഒരു നോക്കുകാണ്മാൻ വൈകുന്നു.

കമ:—എന്നാൽ ഇപ്പോൾതന്നെ നമുക്ക് അങ്ങോട്ടുപോകാം.

സുവ:—അതും പാടില്ല.

കമ:—എന്നാൽ ഗുരുഭൃത്തനെ അയച്ചുകൂട്ടിച്ചുകൊണ്ടുവരാം.

സുവ:—അതു് പാടില്ല.

കമ:—ഇതുരണ്ടും പാടില്ലെങ്കിൽ, കണ്ണുരണ്ടും നല്ലതുപോലെ അടച്ചു് മനസ്സുകൊണ്ടു് ധ്യാനിച്ചുകൊള്ളണം. സ്വപ്നത്തിൽ എങ്കിലും കണ്ടേയ്ക്കും.

സുവ:—കമലേ! "അമ്മയ്ക്കുപ്രാണഭവദന, മകൾക്കു വീണവായന! ഞാൻ അനുഭവിക്കുന്ന സങ്കടം നീ അറിയുന്നുണ്ടോ?

കമ:—അതെങ്ങിനെ ഞാൻ അറിയും! മറ്റൊരാൾ അനുഭവിക്കുന്ന സങ്കടം ഞാൻ അറിയുന്നതെങ്ങനെ?

സുവ:—മതി, മതി, നീയും അനുഭവിക്കും.

കമ:—ഒരിക്കലും ഇല്ല. കടുവായുടെ വായിൽ ചാടിയെങ്കിൽ അല്ലാതെ എന്നെ വല്ലവരും രക്ഷിക്കാൻ വരുമോ?

സുവ:—കമലേ! നേരമ്പോക്കു മതിയാക്കു.

കമ:—ഇതാ മതിയാക്കി; ഞാൻ എന്തുചെയ്യണം?

സുവ:—നീ എങ്ങിനെയും അദ്ദേഹത്തെ ഒന്നു കാണണം.

കമല:—"ഒന്നു്" എന്നുപറഞ്ഞു് ചെറുവിരൽ മടക്കി.

സുവ:—അല്പനേരമെങ്കിലും സംസാരിക്കാൻ ശ്രമിക്കണം,

കമല:—"അതു വഴക്കിനാണേ" എന്നു പറഞ്ഞുകൊണ്ടു് മോതിരവിരലും മടക്കി.

സുവ:—പിന്നെയെല്ലാം നിന്റെ സാമർത്ഥ്യംപോലെ; ഏതായിരുന്നാലും എന്റെ ചോദ്യങ്ങൾക്കെല്ലാം ഉത്തരം പറയാൻ തയ്യാറായിട്ടെ തിരികെ വരാവൂ.

കമ:—അങ്ങിനെയാണെങ്കിൽ തിരിച്ചു വരാൻ സാധിക്കുമെന്നു തോന്നുന്നില്ല.

സുവ:—അദ്ദേഹത്തിന്റെ അന്തർഗ്ഗതങ്ങൾ മനസ്സിലാക്കണം.

കമ:—അയ്യോ! അതിനു പാഴൂർ പോയാൽ കൂടിയുംസാധിക്കയില്ല. ബ്രഹ്മാവിനേയോമറ്റൊ തപസ്സുചെയ്തു വല്ല പ്രത്യേകവരവും വാങ്ങുകതന്നെവേണം.

സുവ:—എന്തുചെയ്താലും കൊള്ളാം കാര്യമെല്ലാം ഭദ്രമായിരിക്കണം.

കമ:—ഭദ്രം, ഭദ്രം, തൂക്കി എടുത്തുകൊണ്ടുവന്നേക്കാം.

സുവ:—നീ എന്തുപറയും?

കമ:—അവിടുത്തേക്കുകാണേണമെന്നുതന്നെ പറയാം.

സുവ:—കമലേ! നീ പോയില്ലെങ്കിലുംവേണ്ടില്ല വിഡ്ഢിത്തമൊന്നും കാണിക്കാതിരുന്നാൽ മതി

കമ:—ദേവി! ഇതെല്ലാം നേരമ്പോക്കു്; കാര്യമെല്ലാം ഞാൻഏറ്റു. നാളെരാവിലെ പോയേക്കാം.

സുവ:— ഇന്നുതന്നെ പോകരുതോ?

കമ:— ഇന്ന് ഇനിയും സമയമുണ്ടോ?

സുവ:— ധാരാളം ഉണ്ട്, നാലഞ്ചുനാഴികപകലുണ്ട്. രാത്രി ആയാലും നല്ല ചന്ദ്രിക ഉണ്ടല്ലോ. വിശ്വാസമുള്ള രണ്ടോ, മൂന്നോ പേരെക്കൂടി കൊണ്ടുപൊയ്ക്കോള്ളു.

കമ:— എന്നാൽ, ഞാൻ ഇതാപോകുന്നു.

കമല പുറത്തേക്കുപോയി. കുമാരി സങ്കല്പസുഖമെങ്കിലും അനുഭവിച്ചുകൊണ്ട് കൂടാരത്തിനുള്ളിൽ ഇരിക്കട്ടെ.

നമുക്കു കമലയേ അനുഗമിക്കാം.

---

## അദ്ധ്യായം ൧൫.

---

"കാലംവനോഫലിക്കുന്ന
വേലയുംഫലമേകീട്ടു
ചേലെഴുംഫലവൃക്ഷങ്ങൾ
കാലമാകാതെകാച്ചിടാ."

സുവർണ്ണകുമാരിയുടെ ആജ്ഞാനുസരണം കമല രണ്ടുഭൃത്യന്മാരുമായി കുന്നിന്മേൽ ബംഗ്ലാവിലേക്കു തിരിച്ചു. ബുദ്ധിശാലിനിയായ അവൾ എന്തുകാരണം പറഞ്ഞാണ് അവിടെ ചെല്ലേണ്ടതെന്നും, അവിടെ ചെന്നാൽതന്നെ രാജകുമാരിയുടെ ഹൃദയവല്ലഭൻ അദ്ദേഹമാണോ എന്നു തീർച്ചയാക്കുന്നതു എങ്ങിനെ എന്നും, ആണെങ്കിൽ അദ്ദേഹത്തിന്റെ മനസ്ഥിതി അറിയാൻ എന്തെല്ലാം ചെയ്യണമെന്നും അവൾ ആലോചിച്ചുറച്ചു. ഈ അവസരത്തിൽ കമലയെക്കുറിച്ച് അല്പം പറഞ്ഞുകൊള്ളട്ടെ;

കമല ഒരു സ്ത്രീ തന്നെ. സ്ത്രീകളെ അബലകളെന്നും ചപലകളെന്നും സാധാരണ പറഞ്ഞുവരാറുണ്ടെങ്കിലും സുബലകളും ദൃഢപ്രജ്ഞകളുമായ തരുണീമണികൾ അവരുടെ കൂട്ടത്തിൽ ധാരാളം ഉണ്ട്. കമലയാകട്ടെ, ആ കൂട്ടത്തിൽ ഉൾപ്പെട്ടവളാണ്. വിദ്യാഭ്യാസവും സജ്ജനസംസർഗ്ഗവുംകൊണ്ട് അവളുടെ ബുദ്ധിക്ക് നല്ല പക്വത സിദ്ധിച്ചിട്ടുണ്ട്. അവളുടെ ബുദ്ധിശക്തിയും ധൈര്യവും അറിഞ്ഞിട്ടുള്ളവർ അവൾ "പൌരുഷമുള്ള ഒരു സ്ത്രീ"യാണെന്നു സാധാരണ പറയാറുണ്ട്. കമലയുടെ ജനനം പുരാതനവും ഉൽകൃഷ്ടവുമായ ഒരു പ്രഭുകുടുംബത്തിലാണ്. ആ കുടുംബം പണ്ടേതന്നെ വിജയനഗരം രാജകുടുംബത്തോടുബന്ധം ഉള്ളതും ആകുന്നു. കമല, രാജകുമാ

രിയുടെ പ്രായംതന്നെ. കുമാരിയെപ്പോലെ അവളും അവിവാഹിതയാണ്. ശൈശവംമുതൽ രണ്ടുപേരും ഒരുമിച്ചുതന്നെ വളൎന്നുവരാകയാൽ വിദ്യാഭ്യാസത്തിലും പരസ്പരം കിടനിൽക്കുന്നു. എന്നുവേണ്ടാ പലപ്രകാരത്തിലും തന്നോളം യോഗ്യതയുള്ള ഒരു ഉത്തമസ്ത്രീയെയാണ് രാജകുമാരി തന്റെ സഖിയായി വരിച്ചിട്ടുള്ളതു്.

കമല ചിന്താമഗ്നയായിരുന്നതിനാൽ അവളുടെ യാത്ര മന്ദഗതിയിൽ ആയിരുന്നു. എന്നാൽ പെട്ടെന്നു അവൾ ആലോചനകൾ നിറുത്തി. അവളുടെ മുഖം പൂൎവ്വാധികം പ്രസന്നമായി. അതോടുകൂടി അവളുടെ യാത്രയും ത്വരിതഗതിയെ അവലംബിച്ചു. ബംഗ്ലാവിനു ഏകദേശം രണ്ടുഫർലോങ്ങു സമീപത്തു എത്തി; കമല തന്റെ ഭൃത്യന്മാരോടു ചിലതെല്ലാം മന്ത്രിച്ചിട്ട് വീണ്ടും നടന്നു. ഭൃത്യന്മാർ സമീപത്തുള്ള ചില വൃക്ഷങ്ങളുടെ പിന്നിൽ മറഞ്ഞു. കമല, ഭംഗിയായി കെട്ടിവെച്ചിരുന്ന വേണീഭാരത്തെ അഴിച്ചു പുറകിലേക്ക് ഇട്ടു. അവൾ "അയ്യോ! അയ്യോ!" എന്നു ഭയദീനസ്വരത്തിൽ വിളിച്ചുകൊണ്ട് ബംഗ്ലാവിനെ ലക്ഷ്യമാക്കി ഓടി. ഈ അവസരത്തിൽ മോഹനകുമാരൻ ബംഗ്ലാവിന്റെ മുൻവശത്തുള്ള മുഖപ്പിൽ ലാത്തുകയായിരുന്നു. അദ്ദേഹം കമലയുടെ ആൎത്തസ്വരംകേട്ട് ബദ്ധപ്പെട്ട് ആ സ്ഥലത്തെ ലക്ഷ്യമാക്കി പുറപ്പെട്ടു. മദ്ധ്യേവെച്ചു ഓടിത്തളൎന്നുവരുന്ന കമലയെക്കണ്ടു് അടുത്തുചെന്നു അവളുടെ കൈയ്ക്കു പിടിച്ചു മുകളിലേക്കു കൂട്ടിക്കൊണ്ടുപോയി. കുമാരന്റെ കരതലസ്പൎശത്താൽ കമലയ്ക്കു പെട്ടെന്നു രോമാഞ്ചം ഉണ്ടായെങ്കിലും അവൾ അതിനെ അടക്കി; കുമാരനാകട്ടെ, അവളുടെ ഭയത്തിന്റെ ലക്ഷ്യമായിട്ടേ അതിനെ പരിഗണിച്ചുള്ളു. കമല—അമ്പോ! ആ പേടിച്ചുകള്ളി! നെഞ്ഞിടിപ്പുകൊണ്ടു സംസാരിക്കാൻപോലും അശക്തയെന്നവണ്ണം ബംഗ്ലാവിന്റെ മുഖപ്പിൽ ഇരുന്നു. കുമാരൻ കൃഷ്ണദാസനെ വിളിച്ചു വെള്ളം കൊണ്ടുവരുന്നതിനും, നരേന്ദ്രനോടു അവളെ വീശുന്നതിനും ആജ്ഞാപിച്ചിട്ട് അവളുടെ സുഖപ്രാപ്തിയെ പ്രതീക്ഷിച്ചുകൊണ്ടുനിന്നു. കമലയുടെ മനഃസ്ഥിതിയെക്കുറിച്ചു എന്തു പറയട്ടെ; അവൾ മനസാ ചിരിക്കുന്നു; അവളുടെ കാപട്യം സ്പഷ്ടമാകുമൊ എന്നു ശങ്കിക്കുന്നു. പക്ഷെ, ഇതൊന്നും അവൾ പുറമേ പ്രദർശിപ്പിച്ചില്ല. അവളുടെ മുഖത്തു ക്രമാതീതമായ ഭയവും പരിഭ്രമവുമാണ് സ്ഫുരിക്കുന്നതു്. അവൾ ഏകദേശം കാൽമണിക്കൂർ ഇങ്ങനെ കഴിച്ചുകൂട്ടി. അവളുടെ ക്ഷീണവും ഭയവും തെല്ലു ശമിച്ചശേഷം കുമാരൻ ചോദിക്കുന്നു.

മോഹനകുമാരൻ:—ഭവതി ഏതു ദിക്കുകാരിയാണ്?

കമ:—ഭദ്രപുരം.

മോഹ:—ഈ കാട്ടിൽ തനിച്ചു വരാൻ കാരണം എന്തു്?

കമ:—ഞാൻ തനിച്ചല്ല.

മോഹ:—പിന്നെയോ?

കമ:—അതാ, അവിടെ ഒരു കൂടാരം സ്ഥാപിച്ചു ചിലർ താമസിക്കുന്നു.

മോഹ:—അവർ ആരാണ്?

കമ:—ഒരു രാജകുമാരിയും അനുചരന്മാരും.

മോഹ:—ഭവതിയും രാജവംശത്തിലെ ഒരു അംഗമായിരിക്കാം.

കമ:—അല്ല; ഞാൻ രാജകുമാരിയുടെ സഖിയാണ്.

മോഹ:—എന്തു്, രാജകുമാരിയുടെ സഖിയോ?

കമ:—അതെ.

മോഹ:—ഇനിയും ഭവതിയുടെ പരിഭ്രമത്തിനുള്ള കാരണംകൂടി അറിഞ്ഞാൽ കൊള്ളാം. കമല അല്പം നെഞ്ഞിടിപ്പോടുകൂടി പറയുന്നു.

കമ:—അയ്യോ! അതു പറയാൻ എന്റെ നാക്കു പൊങ്ങുന്നില്ല.

മോഹ:—അത്ര ഭയമാണെങ്കിൽ ഞാൻ ബുദ്ധിമുട്ടിക്കുന്നില്ല.

കമ:—അത്ര ഭയമെന്നോ; എനിക്കു വിചാരിക്കാൻപോലും ശക്തിയില്ല.

മോഹ:—വല്ല ദുഷ്ടജന്തുക്കളേയും കണ്ടു ഭയപ്പെട്ടതായിരിക്കാം.

കമ:—അതെ, ഒരു കടുവാ, എന്നുപറഞ്ഞു് അല്പം പരിഭ്രമം പ്രകടിപ്പിച്ചു.

മോഹ:—ഭവതി തനിച്ചു് അതിന്റെ മുമ്പിൽ അകപ്പെട്ടതു് എങ്ങിനെ?

കമ:—രാജകുമാരിയും ഞാനും നാലഞ്ചു ഭൃത്യന്മാരുമായി നദീതീരത്തിൽ കാറേററുകൊണ്ടു നിൽക്കുകയായിരുന്നു. വിചാരക്കുറവുമൂലം ഞാൻ അവരെവിട്ടു അല്പം ദൂരം നടന്നു.

മോഹ:—ഭവതിയെ കാണായ്കയാൽ രാജകുമാരിയുടെ ഇപ്പോഴത്തെ സ്ഥിതി എന്തായിരിക്കാം?

കമ:—ദേവി കഠിനമായി വ്യസനിച്ചുകൊണ്ടിരിക്കും.

മോഹ:—എന്നാൽ വേഗം അങ്ങോട്ടുപോകണം.

കമ:—അയ്യോ! ഒരു അടിപോലും നടക്കാൻ എനിക്കു ശക്തിയില്ല.

മോഹ:—രാജകുമാരി ഇവിടെ വന്നു താമസിക്കാൻ കാരണം എന്തു്?

കമ:—ശരീരസുഖത്തിനു വേണ്ടിമാത്രമാണ്.

മോഹ:—അവിടുത്തെ പിതാവോ പ്രിയതമനോ കൂടി ഉണ്ടായിരിക്കാം.

കമല ഈ ചോദ്യം കേട്ടതായി ഭാവിച്ചില്ല. അവൾ ഇങ്ങനെ വിചാരിച്ചു. "അമ്പാ വിദ്യാന രാജകുമാരിയെ ആരെങ്കിലും വിവാഹംചെയ്തിട്ടുണ്ടോ"എന്ന് അറിയണം. ഇല്ല, അത്രവേഗം കാര്യമൊന്നും ഞാൻ അറിയിക്കയില്ല. "ഭവതിയെ കാണാഴികയാൽ;രാജകുമാരിയുടെ ഇപ്പോഴത്തെസ്ഥിതി എന്തായിരിക്കാം" ആവൂ! എന്ത് അനതാപം;

മോഹനകുമാരൻ യാതൊരു ദുരുദ്ദേശവും കൂടാതെ ചോദിച്ചതാണ്. കൂടാരത്തിൽ താമസിക്കുന്നത് തന്റെ പ്രേമഭാജനമായ സുവർണ്ണകുമാരിയാണെന്ന് അയാൾ അറിഞ്ഞിട്ടില്ല

കുമാ:—അവിടുത്തെമാതാവ്, പ്രിയതമ മുതലായവരെ പരിചയപ്പെട്ടാൽ കൊള്ളാമെന്ന് എനിക്ക മോഹമുണ്ട്.

മോഹ:—എന്റെ മാതാവ് ആ മുറിക്കകത്തുണ്ട്. സുഖം ഇല്ലാതെ കിടക്കയാണ്. ഞാൻ വിവാഹം ചെയ്തിട്ടില്ലാത്തതിനാൽ മററാരെയും പരിചയപ്പെടുത്താൻ എനിക്ക ഭാഗ്യംഇല്ല.

കുമാരന കമലയുടെ ചോദ്യങ്ങളിൽ യാതൊരുസംശയവും ഇല്ല. അവൾ ഇതേവരെ പറഞ്ഞതെല്ലാം വാസ്തവമാണെന്ന് അയാൾ വിശ്വസിക്കുന്നു.

കമല നാലുഭാഗവും നോക്കിയിട്ട പറയുന്നു

കമ:—നേരം സന്ധ്യയാകുന്നു. ദേവിയും മററും എന്നെകാണാതെ പരിഭ്രമിച്ചിരിക്കും ഇനിയുംതാമസിച്ചാൽ ദേവി ജീവനെത്തന്നെ ഉപേക്ഷിച്ചേക്കും അവിടുത്തെ മാതാവിനെ ഇനിയൊരുദിവസം വന്ന കണ്ടുകൊള്ളാം.

വിശേഷിച്ചു സുഖം ഇല്ലാതെ കിടക്കയുമാണല്ലൊ.

കുമാരൻ കൃഷ്ണദാസനെവിളിച്ചു പറയുന്നു.

മോഹ:—എടോ! ഈ സ്ത്രീയെ അവരുടെ ബന്ധുജനങ്ങളുടെ കൂട്ടത്തിൽ കൊണ്ടുവിട്ടിട്ട വരൂ.

കമ:—പ്രഭോ! ഇയാളോട് ഒരുമിച്ചുപോകാൻ എനിക്ക ധൈര്യമില്ല. പരിചയമില്ലാത്ത, ഒരുഭൃത്യനെ, ഒരു സ്ത്രീയെങ്ങിനെപിൻതുടരും.

മോഹ:—അത്ര ഭയമാണെങ്കിൽ ഞാനുംകൂടി പോരാം.

മോഹനകുമാരനും കൃഷ്ണദാസനും കമലയോടൊന്നിച്ചു പുറപ്പെട്ടു. കമലയുടെ ആജ്ഞാനുസരണം ഒളിച്ചിരുന്ന അവളുടെ ഭൃത്യന്മാർ അവരെല്ലാം ദൂരത്ത് ആയശേഷം അവരെ അനുഗമിച്ചു.

---

# അദ്ധ്യായം ൧൩

"ലാവണ്യക്കടലിൽകളങ്കമിയലാതുണ്ടായവാർതിങ്കളൊ;
പൂവമ്പൻെറപുകൾ വ്യകാട്ടിവിലസുംപുത്തൻകൊടിക്കൂറയോ;
ദൈവത്തിൻെറവിചിത്രസൃഷ്ടിവിരുതോ,ശൃംഗാരസൂക്ഷോദധിഷൽ
കൈവല്യപ്പൊരുളൊന്നമുക്കെതിരിലിക്കാണാകുമേണാക്ഷിയാൾ."

നേരം സന്ധ്യകഴിഞ്ഞിരിക്കുന്നു. സുവർണ്ണകുമാരി കമലയുടെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുകൊണ്ട് അങ്ങോട്ടും ഇങ്ങോട്ടും ലാത്തുന്നു. കമലയെ പിരിഞ്ഞശേഷമുള്ള ഓരോനിമിഷവും അവൾക്ക് ഓരോദിവസം പോലെതോന്നി. തൻെറ ആഗ്രഹങ്ങളെല്ലാം നിറവേററിയതായി കരുതി ചിലപ്പോൾ സന്തോഷിക്കും. പെട്ടെന്ന് ആ വിചാരം തെററിധരിക്കും. "കമല കാര്യമെല്ലാം സാധിച്ചു തിരിച്ചുവരുമ്പോൾ എന്താണ് അവൾക്ക കൊടുക്കേണ്ടതു്. അല്ലെങ്കിൽ ഞാൻ അവൾക്ക് എന്തുകൊടുക്കണം; എൻെറ സർവ്വവും അവൾക്കല്ലെ, പക്ഷെ ഗുരുഭൃതൻ കണ്ടെത്തു മററൊരാളെയാണെന്നു വരുമോ; അദ്ദേഹം തന്നെയാണെങ്കിലും ഇതിനുമുമ്പ് വിവാഹം ചെയ്തിട്ടുണ്ടോ എന്നു ആരറിഞ്ഞു. ദൈവമേ! എൻെറ അത്യാഗ്രഹം അസ്ഥാനത്തിൽ ആക്കിത്തീക്കരുതെ;" ഇങ്ങനെ ഓരോവിചാരങ്ങൾ അവളുടെ ഹൃദയത്തിൽ മാറിമാറി സ്ഥലംപിടിച്ചു. ഈ സ്ഥിതിയിൽ വിചാരവീചിയിൽ അവൾ മുങ്ങിപ്പൊങ്ങിക്കൊണ്ടിരിക്കെ കുമാരനും, കൃഷ്ണദാസനും കൂടാരത്തിന് അഭിമുഖമായിവരുന്നതു് അവൾ കണ്ടു; കുമാരനെ സൂക്ഷിച്ചുനോക്കി. അവളുടെ സംശയങ്ങളെല്ലാം തീന്ന് ഹൃദയം സന്തോഷംകൊണ്ടു തുടിച്ചു.

കുമാരൻ അല്പം അകലെനിന്നുകൊണ്ട് കമലയെ കൃഷ്ണദാസനോടുകൂടി കൂടാരത്തിലേക്ക് അയച്ചു. കമല കൂടാരത്തിനു സമീപിച്ചയുടൻ മന്ദഹാസപൂർവ്വകമായ ഒരു കടക്കൺ പ്രയോഗംകൊണ്ട് കുമാരനെ രാജകുമാരിക്കു കാണിച്ചുകൊടുത്തു.

കമ:—ഇതാ ഞാൻകൂട്ടിക്കൊണ്ടുവന്നിരിക്കുന്നു; ഇനിയും എല്ലാം അവിടുത്തെ ഇഷ്ടംപോലെ.

സുവ:—നീ ഇങ്ങോട്ടു വിളിക്കാത്തതെന്തു്?

കമ:—അത്രെയുള്ളൊ? ഇപ്പോൾ കൊണ്ടുവന്നേക്കാം; എന്നുപറഞ്ഞു കുമാരൻെറ സമീപത്തേക്കുപോയി. കമല തിരിച്ചുവരുന്നതു കണ്ടു് കുമാരൻ സാവധാനത്തിൽ മുമ്പോട്ടു നടന്ന് അവളെ സമീപിച്ചു.

കമ:—പ്രഭോ! അവിടുന്ന് എന്നെ സഹായിച്ച വിവരം ഞാൻ

രാജകുമാരിയെ അറിയിച്ചു. ദേവി അത്യന്തം സന്തുഷ്ടയായിരിക്കുന്നു. അവിടുത്തെ അങ്ങോട്ടു കൂട്ടിക്കൊണ്ടുചെല്ലണമെന്നും കല്പിച്ചിരിക്കുന്നു.

മോഹ:—രാജകുമാരിയുടെ ഈ കല്പന മററാക്കും അഹിതമായിരിക്കയില്ലെ?

കമ:—അവിടത്തെ കല്പനയിൽ അഹിതം ഭാവിക്കയോ? അതിനു് ആരും ഇല്ല.

മോഹ:—എന്നാൽ ഭവതി മുമ്പേ നടക്കൂ. കമലയും കുമാരനും സാവധാനത്തിൽ നടന്നു് കുടാരവാതുക്കൽ എത്തി. കുമാരനെ അവിടെ നിറുത്തിയിട്ടു്, കമല രാജകുമാരിയെ അറിയിക്കാനായി അകത്തേക്കുപോയി കുമാരിയാകട്ടെ, സന്തോഷംകൊണ്ടോ, സന്താപംകൊണ്ടോ, അതു് എനിക്കു നിശ്ചയമില്ലാ, എഴുനേല്ക്കുന്നതിനുപോലും ശക്തിയില്ലാതെ ഒരു മഞ്ചത്തിൽ കിടക്കുന്നു. അവളുടെ ശരീരം വിയക്കുകയും തളരുകയും ചെയ്യുന്നു സംസാരിക്കാൻ അവൾക്കു ശക്തിയില്ല. അവളുടെ ഹൃദയത്തിന്റെ ചലനവേഗം ക്രമത്തിലധികം വൎദ്ധിച്ചു.

"സ്തംഭഃസ്വേദോഥരോമാഞ്ചഃ
സ്വരഭംഗോഥവേപഥു,
വൈവൎണ്യമശ്രുപ്രളയം" എന്നിങ്ങനെയുള്ള ലക്ഷണങ്ങൾ മിക്കവാറും അവൾക്കു പൂൎത്തിയായിട്ടുണ്ടു്.

സുവ:—കമലേ! എന്റെ ശരീരം തളരുന്നു.

കമ:—അദ്ദേഹത്തിനെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരട്ടെ.

സുവ:—എഴുനേല്ക്കാൻ പോലും എനിക്കു ശക്തിയില്ലെന്നു പറഞ്ഞില്ലെ?

കമ:—വേണ്ടെങ്കിൽ വേണ്ട; ഞാൻ ഇതാ പോകുന്നു; അദ്ദേഹത്തിനെ നിറുത്തി ബുദ്ധിമുട്ടിക്കുന്നതു മൎയ്യാദയല്ല.

സുവ:—നിന്റെ ഇഷ്ടംപോലെചെയ്തുകൊള്ളൂ.

കമല പുറത്തുചെന്നു കുമാരനോടു് ഇങ്ങനെ പറഞ്ഞു.

കമ:—ദേവിക്കു ശരീരസുഖമില്ലാതെ കിടക്കയാണു്. അതാ, ആ മറയ്ക്കപ്പുറത്തു കിടക്കുന്നു. നമുക്കങ്ങോട്ടു പോകാം.

മോഹ:—രാജകുമാരിക്കു സുഖമില്ലെങ്കിൽ ബുദ്ധിമുട്ടിക്കുന്നതു വിഹിതമല്ല. ഞാൻ ഇനിയൊരവസരത്തിൽ വന്നുകണ്ടുകൊള്ളാം.

കമ:—അത്ര സഹിക്കവയ്യാത്ത സുഖക്കേടു് ഒന്നും ഇല്ലാ.

കമല കുമാരനെ രാജകുമാരിയുടെ അടുക്കലേക്കുകൂട്ടികൊണ്ടുപോയി. കുമാരി എഴുന്നേററു് സമീപത്തുകിടന്ന ഒരു കസാലയെ അവലംബിച്ചുനിന്നു. കുമാരനു് ആസനസൽക്കാരം ചെയ്യേണ്ടഭാരം കമല തന്നെനിൎവഹിച്ചു.

കുമാരൻ അത്ഭുതത്തോടുകൂടി കുമാരിയെ സൂക്ഷിച്ചുനോക്കി അയാളുടെ മനസ്സിൽ പൊടുന്നനവേ ഉദിച്ച വിചാരങ്ങളെയോ വികാരങ്ങളെയോ വിവരിക്കാൻ എനിയ്ക്കുശേഷിപോരാ കമല രണ്ടുപേരുടേയും മുഖത്തു് ഇടകലൎന്നുനോക്കുന്നുണ്ടു്.

അവരം അതിഥിധിക്കാരം ചെയ്യുന്ന രാജകുമാരിയുടെ നേരെ കണ്ണുരുട്ടുന്നു. കുമാരി കസാലയിൽ മുറുകെപ്പിടിച്ചു് മുഖപത്മത്തെ അവനതമാക്കിയും നില്ക്കുന്നു. അവളുടെ കാലിൻെറ പെരുവിരൽ മാത്രം അല്പം ചലിക്കുന്നുണ്ടു്. മോഹനകുമാരൻ കസാലയുടെ കൈയ്യിൽ തൻെറ വലതുകയ്യുടെ മുട്ടൂന്നിച്ചു് കൈവിരലുകൾ കൊണ്ടു താടിക്കു് "ഊന്നുകൊടുത്തു്" ചിന്താമഗ്നനായിരിക്കുന്നു. കുമാരീകുമാരന്മാൎക്കു പരസ്പരം കാണ്മാൻ മോഹം ഉണ്ടെങ്കിലും ലജ്ജ അവരെ തടയുന്നു. ഈ അവസരത്തിൽ ഉചിതജ്ഞയായ കമല അവിടത്തെ നിശ്ശബ്ദതയെ ഭംഗം ചെയ്തു.

കമ:—പ്രഭോ! ദേവിയെ ഇതിനുമുമ്പു് അവിടുന്നു കണ്ടിട്ടുണ്ടോ?

മോഹ:—ഒരിക്കൽ കണ്ടിട്ടുള്ളതായി ഞാൻ ഓൎക്കുന്നു.

കമ:—ദേവി അവിടുന്നു് ഇദ്ദേഹത്തിനെ കണ്ടിട്ടില്ലായിരിക്കാം.

കുമാരി കമലയുടെ ചോദ്യത്തിനു് ഉത്തരമായി "എൻെറ ജീവനെ രക്ഷിച്ചതു് ഞാൻ മറന്നിട്ടില്ലാ" എന്നു വളരെ പണിപ്പെട്ടു പറഞ്ഞു.

കമ:—പ്രഭോ! ദേവിയുടെ ഒരു സഖി എന്നനിലയിൽ എനിക്കു ചിലതെല്ലാം പറയേണ്ടതുണ്ടു്. അവിടന്നു് ദേവിയുടെ ജീവരക്ഷ ചെയ്തതുമുതൽ ദേവിയുടെജീവിതം അവിടത്തേക്കു സമൎപ്പിച്ചിരിക്കുന്നു ദേവിയുടെ ശരീരസുഖം നശിക്കുന്നതിനുകാരണം അവിടുന്നാണു്. ഞങ്ങൾ ഇവിടെ വന്നുതാമസിക്കുന്നതും അവിടത്തെകാണ്മാനുള്ള അത്യാഗ്രഹംകൊണ്ടുതന്നെ. ഇനിയെങ്കിലും അവിടത്തെ കാരുണ്യം ദേവിയിൽ ഉണ്ടാകണം. ഇല്ലാത്തപക്ഷം "ഉച്ചിഴെിച്ചകൈകൊണ്ടുതന്നെ ഉദകക്രിയയും" ചെയ്യേണ്ടതായിവരും ഇത്രയുമാണു് എനിക്കു പറയാനുള്ളതു്. ശേഷമെല്ലാം അവിടത്തേയുക്തംപോലെ.

കുമാരി കമലയെ ഈൎഷ്യാസൂചകമായി ഒന്നുനോക്കി. കമല വീണ്ടും പറയുന്നു.

കമ:—ഇനിയും, ഞാൻ ചില കളവുകൾ കാണിക്കുകയും പറയുകയും ചെയ്തതിനു് മാപ്പുചോദിച്ചുകൊള്ളട്ടെ.

മോഹ:—എന്തു കളവു കാണിച്ചു?

കമ:—ഗുരുഭൃത്യൻ അവിടത്തെകണ്ടതായി ഞങ്ങളോടുപറഞ്ഞു. ദേവി വളരെക്കാലമായി കാണ്മാൻകൊതിക്കുന്ന ആൾതന്നെയോ എന്നു് അറിയാൻ ഞങ്ങൾക്കു് ജിജ്ഞാസ ജനിച്ചു. സംശയനിവൃത്തിവരുത്തുന്നതിനു് അവിടത്തെ കാണാതെ നിവൃത്തിയും ഇല്ലാ. എന്നാൽ

യാതൊരു കാരണവുംകൂടാതെ ഒരു സ്ത്രീ അവിടുത്തെ കാണ്മാൻ വരു ന്നതുമര്യാദയാണോ? അതിനാൽ, ഞാൻ ചില ചാപല്യങ്ങൾ കാണിച്ചു പോയി. സ്വാൎത്ഥത്തെ ഉദ്ദേശിച്ചു ചെയ്യുതല്ലാത്തതുകൊണ്ടു്, അവിടന്നു് എനിക്കു മാപ്പുതരണം.

മോഹ:—ഭവതിയുടെ സഖിയുടെ ഉപദേശപ്രകാരം ചെയ്യുകു റ്റത്തിനു് ഭവതിതന്നെ മാപ്പുചോദിച്ചാൽ മതിയോ?

കമ:—ഒരുകാലത്തു ദേവിതന്നെ ചോദിച്ചുകൊള്ളും. ഏതായിരുന്നാലും ഞാൻ പോയി ചായ തയ്യാറാക്കിക്കൊട്ടെ.

കമലപുറത്തേക്കുപോയി.

സുവൎണ്ണകുമാരിയുടെ സ്ഥിതി വളരെ പരുങ്ങലിലായി. അവൾക്കു് ലജ്ജ, ആനന്ദം മുതലായ പലവികാരങ്ങളോടു മല്ലിടേണ്ടിയിരിക്കുന്നു. തന്മൂലം അവളുടെ ശരീരം തളരുന്നു. കാലുതറയിൽ ഉറയ്ക്കുന്നില്ലാ. കസാലയിൽപിടിച്ചിരിക്കുന്ന കൈകൾ ഇളകുന്നു. അവൾ പൊടുന്നനെ തറയിൽപതിക്കുന്നു. അധോമുഖനായി ചിന്താമഗ്നനായിരുന്ന കുമാരൻ എന്തോ ശബ്ദംകേട്ടു തിരിഞ്ഞുനോക്കി. അദ്ദേഹം കൎത്തവ്യാതാവ്യാമൂഢനായി ഒററനിമിഷംപോലും ഇരിക്കാതെചാടിയെഴുന്നേററു് അവളുടെ അടുത്തുചെന്നു; തറയിൽനിന്നു് അവളെയെടുത്തു് സമീമത്തുണ്ടായിരുന്ന മഞ്ചത്തിൽക്കിടത്തി. സാവധാനത്തിൽ വീശിക്ഷീണംതീൎത്തു.

സുവൎണ്ണകുമാരിയെ ബാധിച്ചിരുന്ന മൂൎഛയിൽനിന്നു് അവൾ വിമുക്തയായി; അവൾ കണ്ണുതുറന്നു കുമാരൻെറമുഖത്തുനോക്കി. അവളുടെ ഓരോ നോട്ടവും ഏററവും ദയനീയമായിരുന്നു. അവൾ കട്ടിലിൻെറ ഒരു അരികിലേക്കുമാറിയിട്ടു്, തൻെറ കണ്ണുകൾകൊണ്ടു്, കുമാരനോടുഇരിക്കാൻ അപേക്ഷിച്ചു. കുമാരൻ അവളുടെ അപേക്ഷയെ അനുഗ്രഹത്തേടസ്വീകരിച്ചു. സുവൎണ്ണകുമാരി അവളുടെ ഒരു കൈച്ചു് സാവധാനത്തിൽ ഉയൎത്തി കുമാരൻെറ നേരെനീട്ടി കുമാരനാകട്ടെഅത്യാനന്ദപൂൎവ്വം ആ കരപല്ലവത്തെ സ്വീകരിച്ചു ചുംബിച്ചു തൻെറ വാമഹസ്തത്താൽ അവളുടെ മുഖത്തു് സ്വൎണ്ണത്താമരയിൽ മുത്തുകൾ പതിച്ചപോലെ കാണപ്പെട്ട സ്വാദാമൃതബിന്ദുക്കളെ തുടച്ചശേഷം അവളെ മന്ദംമന്ദംതലോടി "അന്നു എനിക്കു ആശ്രയമായിരുന്ന ആ ശരീരം ഒരിക്കൽകൂടി തൊടുവാനെനിക്കു സാധിക്കണമെ" എന്നുള്ള സുവൎണ്ണകുമാരിയുടെ പ്രാൎത്ഥനക്കു ഇങ്ങനെ സാഫല്യം സിദ്ധിച്ചു.

---

# അദ്ധ്യായം ൰.

---

"ചൊന്നോണംചോരയിറവുംകരമൃദുലമൃണാളങ്ങളപ്പോളുയർത്തി–
ക്കുന്നോടൊക്കുന്നകൊങ്കക്കൊടിസുകൃതികുമാരൻെറതോളത്തമർത്തി
വന്നോളംപോലെ വായും വിവിധമതിവികാരങ്ങളോടൊത്തുകൂടി
പൊന്നോമൽപൂർണ്ണചന്ദ്രപ്രതിമമുഖിനിവന്നത്രമിണ്ടാതനിന്നാൾ"

നേരം മണി അഞ്ചു കഴിഞ്ഞിരിക്കും, കൂടക്കൂടെ വീശുന്ന മന്ദമാരുതൻ സമീപപ്രദേശങ്ങളിൽ അധിവസിക്കുന്നവരെ ധന്യരാക്കുന്നു. ചെടികളെയും വല്ലികളെയും സാവധാനത്തിൽ ചലിപ്പിക്കുന്നു. കുമുദിനീനദിയുടെ തീരത്തുള്ള ഒരു ശിലാതലത്തിൽ തൻെറ കാമുകനുമായി സല്ലാപിച്ചുകൊണ്ടിരിക്കുന്ന ഒരു തരുണീമണിയുടെ കുറുനിരകളെ ഇളക്കുന്നു.

പ്രകൃതിരമ്യമായ ഈ സൌകര്യത്തെ പാഴിലാക്കാതെ സല്ലാപാദി ക്രീഡകളാൽ ആനന്ദിച്ചുകൊണ്ടിരിക്കുന്ന ആ യുവതീയുവാക്കന്മാർ ആരായിരിക്കാം. യുവാവിനു കഷ്ടിച്ചു ഇരുപത്തിമൂന്നു വയസ്സു പ്രായം കാണും. ദേഹം അല്പമെങ്കിലും തടിച്ചതോ ചടച്ചതോ അല്ലാ. കഴുത്തോളം നീണ്ടുകിടക്കത്തക്കവണ്ണം വെട്ടിയിട്ടുള്ള തലമുടി ഭംഗിയായി ചീകിവെച്ചിരിക്കുന്നു. വിസ്താരമേറിയ ഫാലദേശത്തു് ഒരു കറുത്ത പൊട്ടു പരിലസിക്കുന്നുണ്ടു്. ആയതങ്ങളായ നേത്രങ്ങളിൽ ശൃംഗാരരസത്തേക്കാൾ വീരരസമാണു് സ്ഫുരിക്കുന്നതു്. മുഖം കേവലം വൃത്താകാരമല്ലെങ്കിലും അത്ര നീണ്ടതുമല്ല. കറുത്തു തടിച്ച പുരികങ്ങൾ ആ മുഖത്തിനുള്ള പൌരുഷത്തെ വർദ്ധിപ്പിക്കുന്നു. വിസ്തൃതമായ വക്ഷസ്ഥലവും കൊഴുത്തുരുണ്ടു് മുട്ടുവരെ നീണ്ടുകിടക്കുന്ന കൈകളും ഭംഗിയുള്ള ഒരു ഉടുപ്പുകൊണ്ടു മറച്ചിരിക്കുന്നു. പാർശ്വഭാഗത്തു് ആയതമായ ഒരു ഖഡ്ഗം തൂക്കിയിട്ടിരിക്കുന്നതു കൂടാതെ ഒരു കഠാരിയും തിരുകിയിട്ടുണ്ടു്. ഒരു ചെറിയ ഇരട്ടക്കുഴൽതോക്കു തറയിൽ വെച്ചിരിക്കുന്നു. ഈ യുവാവിൻെറ ഓരോ അവയവങ്ങൾക്കുമുള്ള ഭംഗിയും പരസ്പരമുള്ള യോജിപ്പും ഒന്നു പ്രത്യേകമാണു്. ആകപ്പാടെ ഇത്ര തേജോമയമായ ഒരു പുരുഷവിഗ്രഹം കാണ്മാൻ പ്രയാസമാണെന്നു പറയുന്നതിൽ ലേശവും അതിശയോക്തി ഇല്ലാ. നമ്മുടെ യുവാവിനോടുചേർന്നു് ഇരിക്കുന്ന മഹിളാരത്നത്തിനു് കഷ്ടിച്ചു പതിനേഴു വയസ്സു പ്രായം കാണും. നല്ല തങ്കവർണ്ണമാണെന്നു പറഞ്ഞാൽ എൻെറ വായനക്കാർ വിശ്വസിക്കയില്ലായിരിക്കാം; എങ്കിലും വാസ്തവം പറയാതെ നിവൃത്തിയില്ലല്ലോ. കണ്ടാൽ പകിട്ടു പൊഴിയുന്നവിധം മിനുക്കി രണ്ടായി പകുത്തു് പുറ

കോട്ട് ഇട്ടിരിക്കുന്ന തലമുടി ജഘനഭാഗത്തെ ഒന്നുപോലെ മറയ്ക്കുന്നു. അതിന്റെ അററം രണ്ടുമൂന്നു റോസാപുഷ്പങ്ങളും ചേർത്തു കെട്ടിയിരിക്കുന്നതു് ഒരുപക്ഷെ, നമ്മുടെ യുവാവിന്റെ വിനോദങ്ങളിൽ ഒന്നായിരിക്കാം. ബാലചന്ദ്രനെപ്പോലെ കാന്തിയേറിയ ഫാലദേശത്തു് ചന്ദ്രനു കളങ്കം എന്നപോലെ ഒരു തിലകം ശോഭിക്കുന്നു. "പൊന്നിൻകേഴക്കിടാവിൻ കഴലൊരുപെരുമ്പാമ്പുമന്ദം വിഴുങ്ങി, തിന്നുമ്പോൾകേണുനോക്കുന്നേഴകതിലഴകേറുന്നലോലായതാക്ഷി!" എന്നുള്ള സംബോധന ആ യുവതിക്കു നല്ലതുപോലെ യോജിക്കുന്നുണ്ടു്. അവളുടെ നയനങ്ങൾ പരിശുദ്ധമായ ചിത്തവികാരത്തെ ദ്യോതിപ്പിക്കുന്നു. അവ യുവാക്കന്മാരെ വലയ്ക്കത്തക്ക കള്ളക്കടാക്ഷങ്ങൾ പൊഴിക്കുന്നതിനു ശീലിച്ചിട്ടുള്ളവയല്ല; എങ്കിലും, "അറിയാതെയൊ അറിഞ്ഞൊ, ആരാലെങ്കിലും പതിക്കുന്നപക്ഷം, അവൻ ഒരു ജിതേന്ദ്രിയൻതന്നെയായിരുന്നാലും, കാമവശംവദനാകാതെ ഇരിക്കയുമില്ല. രത്നഖചിതങ്ങളായ രണ്ടു കർണ്ണാഭരണങ്ങൾ ചന്ദ്രന്റെ കാന്തിയെ വർദ്ധിപ്പിക്കുന്ന നക്ഷത്രങ്ങൾ എന്നപോലെ അവളുടെ മുഖശോഭയെ വർദ്ധിപ്പിക്കുന്നു. "മുല്ലമുകളത്തെവെല്ലുന്നപല്ലുകൾ" എന്നും ബന്ധൂകപുഷ്പത്തിന്റെ നിറത്തെ അതിശയിക്കുന്ന അധരങ്ങൾ എന്നും സാധാരണ പറയാറുണ്ടെങ്കിലും അവയും കുമാരിയുടെ പല്ലുകൾക്കൊ അധരത്തിനൊ ശരിയായ ഉപമാനങ്ങൾ ആകുന്നില്ല. "മദനപ്രതിഹാരകാഗ്രൻ" "ജന്തുക്കളെപ്പിടിമയങ്ങിടുമാറു്" "ചെപ്പും പന്തുംകളിപ്പതിന്നുവെച്ചുവിധം" "തന്നുപ്രദേശവുമിടയ്ക്കിടതോർ(?)ത്തോർപ്പെടുന്നു" എന്നീ വക്ഷോജകുംഭങ്ങളെ ഒരു കഞ്ചുകത്താൽ ബന്ധിച്ചു് മീതെ വിലയേറിയ ഒരു പട്ടുംചുററിയിട്ടുണ്ടു്. ഉരുണ്ടു മിനുങ്ങിയ കൈകളിൽ രത്നഖചിതങ്ങളായ കങ്കണങ്ങൾ ശോഭിക്കുന്നു.

ഒതുക്കമുള്ള കടീപ്രദേശം പാശ്ചാത്യവനിതകൾക്കു കണ്ടേക്കാമെങ്കിലും ഇത്ര പുഷ്ടിയുള്ള ജഘനങ്ങൾ കാണുമാൻ പ്രയാസമാണ്. ഈ സ്ത്രീരത്നത്തിന്റെ അവയവം പ്രതി വർണ്ണിച്ചു വായനക്കാരെ മുഷിപ്പിക്കണമെന്നു ഞാൻ വിചാരിക്കുന്നില്ല.

ഈ തരുണീമണിക്കു ആഭരണങ്ങളുടെ ഭാരം സഹിക്കുന്നതിനു ശക്തി ഇല്ലായ്കയാലൊ, അഥവാ, അവയെക്കുറിച്ചു സംസ്കൃതമായ അവളുടെ ബുദ്ധിയിൽ അവജ്ഞതോന്നുകയാലോ, എന്തൊ, അധികമൊന്നും അവൾ ധരിച്ചിട്ടില്ല. അവളുടെ സ്ഥിതിക്കു അവൾ ധരിച്ചിരുന്ന ആഭരണങ്ങൾ എത്രതുച്ഛം! പക്ഷെ "അവളുടെ കോമളമായ ശരീരത്തിനും വിശാലങ്ങളും ഖഞ്ജനമഞ്ജുളങ്ങളുമായ നേത്രങ്ങളോടുകൂടിയ ലാവണ്യപൂർണ്ണമായ മുഖത്തിനും ബ്രഹ്മദേവനാലും കാമദേവനാലും നൽകപ്പെട്ടിട്ടുള്ള അലങ്കാരത്തെക്കാൾ മറെറന്തു് അലങ്കാരമാണ് അവൾക്കു ആവശ്യമുള്ളതു്"? "വസ്ത്രവൊത്തനിലമെ

ന്നതുപോലെസാരോ ല്ലസിതംവസന്തമരുളും മലർപാടിപോലെ" കാഴ്ചക്കാക്ക് "ഹഷത്തെനൽകുന്ന" ആ യോഷാമണി ആരായിരിക്കാം. അവളുടെ ശരീരത്തിനു പെട്ടെന്ന് ഗണ്യമായമാററം ഉണ്ടായിട്ടുണ്ടെങ്കിലും അവരം എൻെറ വായനക്കാക്ക് സുപരിചിതതന്നെ. ഇത്രക്ഷണം സുവണ്ണകുമാരിയെ ഈ സ്ഥിതിയിൽ കാണ്മാൻ സാധിക്കുമെന്ന് ആരു വിചാരിച്ചു! കാമദേവശാപത്താൽ ഉണ്ടാകുന്നരോഗത്തിന് ശമനംവരുത്താൻ കാമദേവനുതന്നെയല്ലാതെ ആക്കസാധിക്കും? ശപിക്കുന്നവക്ക് അല്ലാതെ ശാപമോക്ഷം നൽകാൻ ശക്തിയുണ്ടോ?

കുമാരികുമാരന്മാക്ക് പുനഃസന്ദശനത്തിനു ഭാഗ്യം സിദ്ധിച്ചിട്ട് ഏകദേശം ഒരു മാസം കഴിഞ്ഞിരിക്കുന്നു. കുമാരൻ അതിരാവിലെഎഴുന്നേററു കൂടാരത്തിൽ എത്തും. രണ്ടുപേരും ഒരുമിച്ച് പ്രഭാതഭക്ഷണം കഴിഞ്ഞു കുന്നിന്മേൽ ബംഗ്ലാവിലേക്കുപോകും. കളിയും ഊണും മിക്കവാറും അവിടെത്തന്നെ. സായാഹ്നത്തിൽ നദീതീരത്ത് എത്തികാററുകൊള്ളുക ഒരു ദിനകൃത്യമായിത്തീന്നിട്ടുണ്ട്. ഒരുദിവസവും അവക്ക സമയം മതിയാകാറില്ല. ഒരു കാലത്ത് സമയം പോകാതെ കഷ്ടപ്പെട്ട കുമാരികുമാരന്മാരുടെ ഇപ്പോഴത്തെ അവസ്ഥ എന്ത്? അവർ തമ്മിൽ പിരിഞ്ഞിരിക്കാറുള്ളത് രാത്രികാലങ്ങളിൽ മാത്രം ആകയാൽ ഒരു പക്ഷെ, ആ കാലം അവക്ക് ദീഘമായി തോന്നിയേക്കാം. ഏതായിരുന്നാലും, രാത്രികാലങ്ങളിൽകൂടി ഒരുമിച്ചു കഴിക്കുന്നതിന്, ലോകാപവാദത്തെ ഭയന്നോ, എന്തോ, അവർ തുനിഞ്ഞിട്ടില്ല.

കാമിനീകാമുകന്മാരുടെ സൈ്വരസല്ലാപത്തിൽ ശ്രദ്ധിക്കുന്നത് അനുചിതമാണെങ്കിലും അല്പനേരം നമുക്ക് ഇവരുടെ സംഭാഷണത്തിൽ ശ്രദ്ധിക്കാം.

മോഹ:—ഭവതിയുടെ സഖി ഒട്ടും സാമാന്യക്കാരിയല്ല.

സുവ:—അത് എന്ത്?

മോഹ:—എന്നെ എത്രമാത്രം അന്ധാളിപ്പിച്ചു? അവളുടെ മുഖഭാവവും സംസാരവും എത്ര പരിഭ്രമജനകമായിരുന്നു.

സുവ:—അവരം എന്തെല്ലാം കാണിച്ചാലും പറഞ്ഞാലും നമ്മെ പരസ്പരം ഘടിപ്പിച്ചില്ലെ?

മോഹ:—അരിസ് ഈ സൂത്രമെല്ലാം വേണോ?

സുവ:—അവിടുത്തെഹിതം അറിയാതെ എന്തെങ്കിലും പറയുന്നതു മയ്യാദയാണെന്നോ?

മോഹ:—ഞാൻ ആയിരുന്നെങ്കിൽ ഈ ഗോഷ്ടികളൊന്നും കാണിക്കാതെതന്നെ കായ്യം തുറന്നുപറയുമായിരുന്നു.

സുവ:—പ്രകൃതിദത്തമായ ലജ്ജ സ്ത്രീകളെ അതിനു സമ്മതിക്കയില്ല; പുരുഷന്മാരിൽതന്നെ എല്ലാവരും അവിടുത്തെപ്പോലെ ധൈ

യുമുള്ളവരായിരിക്കുമൊ എന്നും സംശയമാണു്.

മോഹ:—എന്തുമാകട്ടെ, എന്റെ പ്രാൎത്ഥന ഫലിച്ചതിൽ ഞാൻ സന്തോഷിക്കുന്നു.

സുവ:—എന്റെ പ്രാൎത്ഥനയെന്നു പറയണം.

മോഹ:—എന്നല്ലെ പറഞ്ഞതു്?

സുവ:—അവിടുത്തെ പ്രാൎത്ഥനയല്ലാ; എന്റേതാണു്.

മോഹ:—പ്രാൎത്ഥിച്ചതു് ആരായാലും ഫലം രണ്ടുപേൎക്കും സിദ്ധിച്ചില്ലേ?

സുവ:—അവിടുന്നു വിചാരിച്ചാൽ, എന്നുകൂടി ചേൎക്കണം.

മോഹ:—അതെ; "അവിടുന്നു വിചാരിച്ചാൽ" ഫലം നമുക്കു രണ്ടുപേൎക്കും അനുഭവിക്കാം.

സുവ:—എനിക്കു തെററിപ്പോയി; "ഞാൻ വിചാരിച്ചാൽ" എന്നുകൂടി ചേൎക്കണം.

മോഹ:—അതല്ലെ, അവിടുന്നുവിചാരിച്ചാൽ എന്നു പറഞ്ഞതു്.

സുവ:—അവിടുത്തേക്കു് എല്ലാം നേരംപോക്കുതന്നെ.

മോഹ:—എന്തുമാകട്ടെ; കാൎയ്യമില്ലാത്ത വാദംകൊണ്ടു ഫലം ഇല്ലല്ലോ. നമ്മുടെ ഭാവി എന്തായിരിക്കുമെന്നു ഊഹിക്കാൻപോലും തരമില്ല. ആ സ്ഥിതിക്കു് ഇത്തരം വാദങ്ങൾകൊണ്ടു് എന്തു പ്രയോജനം?

സുവൎണ്ണകുമാരിയുടെ മുഖഭാവം പെട്ടെന്നുമാറി. പ്രസന്നമായിരുന്ന അവളുടെ മുഖം വാടി.

കുമാരിയുടെ ഈ അവസ്ഥാന്തരംകണ്ടുകുമാരൻ എഴുനേററു. അയാൾ സമയാതിക്രമണത്തെ സൂചിപ്പിച്ചു; ഇങ്ങനെചെയ്തതു് കുമാരിയുടെ മനോഗതി മറെറാന്നിലേക്കു തിരിക്കുന്നതിനു മാത്രമാണു്.

സുവൎണ്ണകുമാരിയും എഴുനേററു. അവൾ സങ്കടോദ്യോതകമായ ഒരു നെടുവീൎപ്പോടുകൂടി കുമാരന്റെ മുഖത്തുനോക്കി. ഹാ! ആ നോട്ടം എത്ര ദയനീയമായിരുന്നു. അവൾ എന്തെല്ലാമോ പറഞ്ഞെങ്കിലും അതു മിക്കവാറും അസ്പഷ്ടസ്വരത്തിൽ ആയിരുന്നതിനാൽ "എന്റെഭാവി" എന്നുമാത്രമെ കുമാരനു കേൾക്കാൻ കഴിഞ്ഞുള്ളു. അയാൾ അവളുടെ കരപല്ലവത്തെ പിടിച്ചു സാവധാനത്തിൽ മൎദ്ദിച്ചുകൊണ്ടുപറയുന്നു.

മോഹ:—പ്രിയേ! ഭവതിയിൽ എനിക്കുള്ള നിഷ്കളങ്കമായ പ്രേമത്തിനു് ഒരു കാലത്തും കുറവുവരുന്നതല്ല.

സുവൎണ്ണകുമാരി, അവളുടെ മൃദുലമൃണാളങ്ങളായ കൈകളെ ഉയൎത്തി കുമാരന്റെ ഭുജങ്ങളിൽ നിക്ഷേപിച്ചിട്ടു് അയാളുടെ ശരീരത്തെ അവലംബമാക്കിനിന്നു. കുമാരൻ അവളുടെ മുഖത്തെ ഉയൎത്തി മൂന്നുനാലു ചുംബനങ്ങളുംനൽകി. തേന്മാവിൽ മുല്ലവള്ളിഎന്നപോലെ

കുമാരനിൽ പടൎന്നുനില്ക്കുന്ന ആ സുകൃതലത, അവളുടെ ഭാഗ്യോദയത്തിന്റെ പരമോന്നതസ്ഥാനത്തു സ്ഥിതിചെയ്യുകയാണ്.

"ആലിംഗനാചുംബനലാലസന്മാരായ" ആ കാമിനികാമുകന്മാർ യഥേഷ്ടം ആനന്ദിക്കട്ടെ; എത്രകാലമായി അവർ സങ്കല്പസുഖംമാത്രം അനുഭവിച്ചുകഴിച്ചുകൂട്ടുന്നു.

## അദ്ധ്യായം ൧൮.

"......................ചെലുകൊടുത്ത
കൈകയിൽ കടിക്കവതല്ലുജ്ജീവകസമ്പ്രദായം"

മദനപുരത്തേക്കു പോയിരുന്ന മോഹനകുമാരൻ തിരിച്ചുവന്ന് കുമാരന്റെ പ്രത്യാഗമനത്തെ സോല്ക്കണ്ഠം പ്രതീക്ഷിച്ചിരുന്ന കാമവല്ലി, കുമാരസേനന്റെ കുചേഷ്ടിതങ്ങൾ, ലേശമെങ്കിലും അതിശയോക്തികൂടാതെ അയാളോടു പറഞ്ഞു. തന്റെ ജീവനെപ്പോലും നിസ്സാരവൽഗണിച്ച് ഭയങ്കരന്മാരായ ശത്രുക്കളോടു പോർചെയ്ത്, കുമാരസേനനെ രക്ഷിച്ചതിന്ന് തനിക്കു ലഭിച്ച പ്രതിഫലത്തെ ഓൎത്ത് കുമാരന് നിസ്സീമമായകോപം ഉണ്ടായി. താൻ മാതാവിനെപ്പോലെ കരുതി ആരാധിച്ചുവരുന്ന ആ മഹതിക്ക്, താൻമൂലം (കുമാരസേനനെ രക്ഷിച്ചതും കുന്നിന്മേൽ ബംഗ്ലാവിലേക്കു കൂട്ടിക്കൊണ്ടുപോയതും കുമാരനാണല്ലോ) മനഃക്ലേശത്തിനുകാരണമായതിൽ അയാൾ വ്യസനിക്കുകയും ചെയ്തു. ഇങ്ങനെ കോപവും വ്യസനവും കൊണ്ടു മതിമറന്ന് അയാൾ കൃഷ്ണദാസനെ വിളിച്ച് കുമാരസേനനെ കൂട്ടിക്കൊണ്ടുവരാൻ ആജ്ഞാപിച്ചു. കാമവല്ലി കുമാരനെ സാന്ത്വനപ്പെടുത്തി; കൃഷ്ണമൂൎത്തിയെ വിശ്വസിച്ച് അയാളെ അനുഗമിച്ച് ജീവനാശത്തെ വരിക്കാൻ തുനിഞ്ഞ കുമാരസേനന്റെ ഋജുബുദ്ധിയെ വിചാരിച്ച് അയാളുടെ അപരാധത്തെ ക്ഷമിക്കണമെന്നും, പക്ഷെ ഉടൻതന്നെ അയാളെ സ്വദേശത്തേക്ക് യാത്ര അയക്കണമെന്നും ആ മഹതി ഉപദേശിച്ചു. ഈ ഘട്ടത്തിൽ കുമാരസേനൻ അവരുടെ മുമ്പിൽ ആനയിക്കപ്പെട്ടു. വധശിക്ഷ വിധിക്കപ്പെട്ട ഒരു കൊലപാതകിയെ തൂക്കുമരത്തിലേക്കു കൊണ്ടുപോകുമ്പോഴെന്നപോലെ, കുമാരസേനൻ, മരണത്തെ പ്രതീക്ഷിച്ച്, ഭയവിഹ്വലനായിരുന്നു. മോഹനകുമാരന്റെ കോപാരുണിതമായ മുഖം ഒരു നോക്കുകണ്ടതോടുകൂടി കുമാരൻ നിലംപതിച്ചു. ഇതുകണ്ട് കുമാരന്റെ കോപവും തെല്ലുശമിച്ചു. അയാൾ കുമാരസേനനോട് ഉടൻ ആ സ്ഥലം

വിട്ട് എവിടെയെങ്കിലും പൊയ്ക്കൊള്ളണമെന്ന് ആജ്ഞാപിച്ചു. ഈ തീർപ്പ് കൃഷ്ണദാസനും നരേന്ദ്രനും നിശ്ശേഷം രസിച്ചില്ല. അവർ അയാളെ നിഗ്രഹിക്കാനുള്ള ആജ്ഞയും പ്രതീക്ഷിച്ചു നില്ക്കുകയായിരുന്നു. ഏതായാലും കുമാരസേനനു് രണ്ടാമത്തും പുനർജ്ജന്മം കിട്ടി എന്നുതന്നെപറയാം. അയാൾ കുമാരന്റെ പാദങ്ങളെ അഭയം പ്രാപിച്ചു് വിലപിക്കുകയും തന്റെ അപരാധങ്ങളെ പൊറുക്കണമെന്നു യാചിക്കയുംചെയ്തു. കുമാരനാകട്ടെ, ഒരക്ഷരംപോലും സംസാരിക്കാതെ അയാളെ യാത്രയാക്കാൻ കൃഷ്ണദാസനോട്ട് (കണ്ണുകളാൽ) ആജ്ഞാപിച്ചു്—ഭൃത്യന്മാർ അയാളെ നൈരാശ്യത്തോടെ യാത്രയാക്കി.

ആ ദുഷ്ടനു സ്വാതന്ത്ര്യം ലഭിച്ചു. അയാൾ സ്വദേശത്തുചെന്നുചേർന്നു. അതുമുതൽതന്നെ ആശാഭംഗപ്പെടുത്തിയ കാമവല്ലിയേയും മോഹനകുമാരനേയും ദ്രോഹിക്കാൻ (നോക്കണേ! കൃതജ്ഞതയുടെആധിക്യം!!) ഓരോ മാർഗ്ഗങ്ങൾ ആലോചിച്ചുതുടങ്ങി. എന്നാൽ, കുന്നിന്മേൽ ബംഗ്ലാവിനെ, എന്നു വേണ്ട കുമുദിനീവനത്തെപ്പോലും സമീപിക്കാൻ അയാൾക്കു ധൈര്യമില്ല. കൃഷ്ണദാസിന്റെ രൂപം അനുസ്മരിക്കുമ്പോഴേക്കും അയാളുടെ ശരീരം തളരും. ഒരു വലിയസൈന്യത്തെ ഒന്നോടെ ജയിക്കുന്നതിന് കൃഷ്ണദാസൻമാത്രം മതിയെന്നാണ് കുമാരസേനന്റെ വിശ്വാസം. നരേന്ദ്രൻ, സവ്യസാചിമുതലായവരുടെ ശരീരബലത്തേയോ, ആയുധാഭ്യാസ സാമർത്ഥ്യത്തേയോ കുറിച്ചു് അയാൾക്ക് അറിവില്ല. എങ്കിലും അവരും കൃഷ്ണദാസനെപ്പോലെ അജയ്യന്മാരാണെന്ന് അയാൾക്ക് വിശ്വാസമുണ്ട്. ഇങ്ങനെ പലകാരണങ്ങളാൽ കുമാരനോട്ട് നേരിട്ടു ശണ്ഠയ്ക്കു പുറപ്പെടുന്നതിനു അയാൾക്കു ധൈര്യമില്ല. എന്നാൽ എങ്ങിനെയെങ്കിലും കാമവല്ലീകുമാരന്മാരെ അപമാനിക്കയെങ്കിലും ചെയ്യാതെ അയാളുടെ നിഷ്ഠഹൃദയം സമാധാനം അടയുന്നതല്ല.

കുമാരസേനൻ തന്റെഉദ്ദേശസാദ്ധ്യത്തിനു വിവിധമാർഗ്ഗങ്ങൾ ആലോചിച്ചുകൊണ്ടിരിക്കെ, സുവർണ്ണകുമാരി കുമുദിനീതീരത്തു താമസിച്ചുവരുന്നുവെന്നും അവൾ മോഹനകുമാരനിൽ ദൃഢാനുരക്തയായിരിക്കുന്നുവെന്നും അറിഞ്ഞു താൻ ഏതൊരാളിന്നു ദ്രോഹം ചെയ്യണമെന്നു വിചാരിക്കുന്നുവോ, അയാൾ രാജകുമാരിയുടെ അനുരാഗത്തിനു പാത്രീഭൂതനായിരിക്കുന്നുവെന്നുള്ള വാർത്ത ആ ദുർബ്ബുദ്ധിക്കു മർമ്മഭേദകമായിത്തീർന്നു. എന്നാൽ സരളാംഗി കുമാരിയുടെ സർവ്വാഭ്യുദയങ്ങൾക്കും വിരോധിയാണെന്നും, രുദ്രസേനൻഅവളുടെ ആജ്ഞയെ അതിലംഘിക്കുകയില്ലെന്നും അറിഞ്ഞതോടുകൂടി അയാളുടെ മനഃപീഡ പിന്നെയും കുറഞ്ഞു. സരളാംഗിമുഖേന തന്റെ ഇംഗിതപൂർത്തി ഉണ്ടാകുമെന്ന് അയാൾ തീർച്ചയാക്കി; ഉത്തരക്ഷണത്തിൽ സരളാംഗിയുടെ കൊട്ടാരത്തിലേക്കു പുറപ്പെട്ടു. അവിടെ സരളാംഗിയെ ഏകാകിനിയായിക്കണ്ടു് അയാൾ സ

ന്തുഷ്ടനായി പരസ്പരം കുശലപ്രശ്നംചെയ്തശേഷം അവർ സംഭാഷണം തുടങ്ങി.

കുമാരസേനൻ:—തിരുമനസ്സകൊണ്ടു് നാളെ എവിടെയ്ക്കോ എഴുന്നെള്ളുന്നുവെന്നു കേട്ടു. എവിടെയ്ക്കോ?

സുര:—അദ്ദേഹം നാളെ കുമുദിനീവനത്തിലേക്കു പോകുന്നു.

കുമാ:—നായാട്ടിന്നു് ആയിരിക്കാം.

സുര:—കേവലം നായാട്ടിനുമാത്രമല്ല; പുത്രിയെ അന്വേഷിച്ചും കൂടിയാണു്.

കുമാ:—ഓഹോ! മകളുടെ ക്ഷേമം അന്വേഷിക്കാൻ പുറപ്പെടുകയോ?

എന്നു പറഞ്ഞു് പുച്ഛോദ്യോതകമായി ഒന്നു മന്ദഹസിച്ചു.

സുര:—അച്ഛൻ മകളുടെക്ഷേമം അന്വേഷിക്കുന്നതു സാധാരണമല്ലെ?

കുമാ:—അതെ, അതെ; മററുപല കാര്യങ്ങൾ വിചാരിച്ചു ചിരിച്ചു പോയതാണു്.

സുര:—അതു് എന്തു്? ഞാൻ കേൾക്കുന്നതിൽ വിരോധമില്ലല്ലോ?

കുമാ:—അവിടുത്തേക്കു കേൾക്കാൻ ഇഷ്ടമുള്ളതല്ല. വെറുതെ അവിടത്തെ മുഷിപ്പിക്കുന്നതു് എന്തിനു്?

സുര:—കാര്യം പറഞ്ഞാൽ മുഷിയുമൊ? ഒരിക്കലും ഇല്ല.

കുമാ:—മക്കളുടെ ദൂഷ്യംകേൾക്കുന്നതു് അമ്മമാർക്കു ഹിതമായിരിക്കുമോ?

സുര:—കാര്യം ആരെക്കുറിച്ചും, ആരോടും പറയാം.

കുമാ:—രാജകുമാരിയെക്കുറിച്ചു് ചില അപവാദങ്ങൾ നാടെങ്ങും പരന്നിരിക്കുന്നു.

സുര:—എന്തു്? അവിടെയും, ആരെങ്കിലും അടുത്തുകൂടിയിട്ടുണ്ടോ?

കുമാ:—അതെല്ലാം എന്തിനു പറയുന്നു; തിരുമനസ്സുകൊണ്ടു് അറിഞ്ഞാൽതന്നെ എന്തു വിചാരിക്കും?

സുര:—എന്തെങ്കിലും വിചാരിക്കട്ടെ; കാര്യംപറയു.

കുമാ:—എന്നാൽ അവിടുത്തെസംശയം അസ്ഥാനത്തിലല്ല.

സുര:—ഞാൻ പറഞ്ഞില്ലേ; എനിക്കു് നിശ്ചയംഉണ്ടു്. എങ്ങിനെ നന്നായിവരും.

കുമാ:—രാജകുമാരിയുടെ സ്വഭാവം ഇത്ര നീചമായല്ലൊ! ജനങ്ങൾക്കു വളരെ നല്ല അഭിപ്രായമായിരുന്നു.

സുര:—വാസ്തവം അറിയാതെ ജനങ്ങൾ തെററിദ്ധരിച്ചു. എന്തുമാകട്ടെ; എല്ലാം ഞാൻ പുറത്താക്കിയേക്കാം. അവളുടെ തോന്ന്യാ

സങ്ങളെല്ലാം ഒന്നോടെ അവസാനിപ്പിക്കാതെ ഞാൻ അടങ്ങുമോ?

കുമ:—അതെല്ലാം അവിടുത്തെ ഇഷ്ടംപോലെ ചെയ്യണം. ഞാൻ കേട്ടതെല്ലാം അറിയിക്കാം. കുമാരസേനൻ കുമാരീകുമാരന്മാരുടെ അനുരാഗചരിത്രം ശതഗുണം വർണ്ണിച്ച് സരളാംഗിയെ കേൾപ്പിച്ചു.

കുമാ:—നിങ്ങൾക്കെല്ലാം സമ്മതമുള്ളപക്ഷം എനിക്കു രാജകുമാരിയെ വിവാഹംചെയ്താൽ കൊള്ളാമെന്ന് ആഗ്രഹം ഉണ്ട്. എന്റെ ആഗ്രഹം എങ്ങിനെയും അവിടുന്ന് നിറവേററിത്തരണം.

സര.—അത് സാധിക്കയില്ല.

കുമാരസേനന്റെ മുഖം പെട്ടെന്നു പരവശമായി. ഇതുവരെ ഉണ്ടായിരുന്ന പ്രസംഗിപ്പു നീങ്ങി. അയാൾ അല്പനേരം ചിന്താമഗ്നനായിരുന്നശേഷം സരളാംഗിയുടെ സമീപത്തേക്കു കുറേക്കൂടി അടുത്തിരുന്ന് ചിലതെല്ലാം മന്ത്രിച്ചു.

സര:—അക്കാര്യം ഞാൻ ഏററു. ഇനിയും ഇതിനെക്കുറിച്ചു വിചാരിച്ചു ഖേദിക്കേണ്ട.

കുമാ:—തിരുമനസ്സിലെ നിശ്ചയം ആരറിഞ്ഞു.

സര:—അത് എന്തുമാകട്ടെ; നിങ്ങളുടെകാര്യം ഞാൻ അല്ലേ ഏററത്.

കുമാ:—അവിടുത്തെ കൃപതന്നെ എനിക്കു ശരണം.

കുമാരസേനൻ യാത്രയ്ക്കായി എഴുന്നേററു വാതിൽവരെ നടന്നിട്ട് തിരിഞ്ഞുനിന്ന് "ഒരുലക്ഷം" എന്നുപറഞ്ഞിട്ട് പുറത്തേക്കുപോയി.

---

# അദ്ധ്യായം ൧൩.

---

"ഓരോവിനോദങ്ങൾകഥിച്ചുമുഖ—
സ്മേരോന്മുഖാഭാനനയായിത്തദാനിം
ആരോമലാൾ വാണുമഴയ്ക്കുമുൻപു
നേരോക്കിൽവെയ്‌ലിന്നൊളിക്കുടമെല്ലോ."

കുമാരീകുമാരന്മാർ അനുഭവിച്ചുവരുന്ന പരമാനന്ദത്തെക്കുറിച്ചു എന്തുപറയട്ടേ. കാർമേഘങ്ങൾ എത്തിനോക്കുകപോലും ചെയ്തിട്ടില്ലാത്ത പൌർണ്ണമിചന്ദ്രന്റെ കാന്തിയെ അവരുടെ മുഖശോഭ അതിശയിക്കുന്നു. കാമവല്ലിക്കും രാജകുമാരിയെക്കുറിച്ചു അളവററ വാത്സല്യമുണ്ട്. കുമാരിക്ക്, സ്വമാതാവിന്റെ ലാളന അനുഭവിക്കാൻ ഭാഗ്യമില്ലാതിരുന്നതിനാലോ, അഥവാ, കുമാരനിൽ ഉള്ള സ്നേഹം കാമവല്ലിയിലുംപ്രതിഫലിക്കുകയാലൊ എന്തൊ ആ സാധ്വിയെക്കുറിച്ചു അ

ന്യൂനമായ സ്നേഹവും ഭക്തിയും അവൾക്കുണ്ട്. ഭൃത്യന്മാർപോലും കുമാരിയെ തങ്ങളുടെ സ്വാമിനിയായി കരുതി ആദരിച്ചുവരുന്നു. സുവർണ്ണകുമാരിയുടേയും മോഹനകുമാരൻേറയും സന്ദർശനസംഭാഷണങ്ങളിൽ കുമാരിയുടെ അനുചരന്മാർക്കു ഉദിച്ചശങ്ക പ്രബലപ്പെട്ടുകഴിഞ്ഞു. പക്ഷെ, അവരെല്ലാം അവളിൽ നിർവ്യാജമായ ഭക്തിയുള്ളവരും അവളുടെ അഭ്യുദയത്തെ പ്രതീക്ഷിക്കുന്നവരുമായിരുന്നതിനാൽ ഈപുതിയ വേഴ്ചയിൽ അവർ സന്തോഷിച്ചുതേയുള്ളൂ. രാജകുമാരിക്കു പ്രാബല്യം സിദ്ധിക്കുമ്പോഴെങ്കിലും സരളാംഗീരുദ്രസേനന്മാരുടെ ദൌഷ്ട്യത്തിൽനിന്നു തങ്ങൾക്കു മോചനം സിദ്ധിക്കുമെന്നു അവർ ആഗ്രഹിച്ചു. വിശേഷിച്ച്, മോഹനകുമാരൻെറ ആകൃതിക്കു എന്നപോലെ പ്രകൃതിക്കും ഉള്ള ഗാംഭീര്യമസൃണമായ മാധുര്യം അവരെയെല്ലാം സവിശേഷം ആകർഷിച്ചിരിക്കുന്നു.

സുവർണ്ണകുമാരി കുമുദിനീവനത്തിൽ താമസമാക്കിയിട്ടു മാസം ഒന്നു കഴിഞ്ഞിരിക്കുന്നു. ഈ കാലം അവളുടെ ജീവിതത്തിലെ അത്യുൽകൃഷ്ടമായ ഒരു ഘട്ടമായിട്ടാണു അവൾ ഗണിച്ചിരിക്കുന്നതു്. ശൈശവം കഴിഞ്ഞശേഷം മനഃസുഖം അവൾ അനുഭവിച്ചിട്ടില്ലെന്നു തന്നെ പറയാം. സരളാംഗിയുടെ ശകാരവർഷംകൊണ്ടും, അസ്വതന്ത്രമായ ജീവിതംകൊണ്ടും, അവൾ സദാ വിചാരമഗ്നയായിരുന്നു.

ഒരുദിവസം വൈകുന്നേരം സുവർണ്ണകുമാരി, കാമവല്ലി, മോഹനകുമാരൻ എന്നിവർ കുന്നിന്മേൽ ബംഗ്ലാവിൽ ഒരു മുറിക്കകത്തു് സംഭാഷണം ചെയ്തുകൊണ്ടിരിക്കയായിരുന്നു. സംഭാഷണമദ്ധ്യേ കാമവല്ലി പറയുന്നു.

കാമ:—ദേവിക്ക് ഈ കാട്ടിലെ താമസം അസഹ്യമായിത്തോന്നുന്നുണ്ടായിരിക്കാം.

സുവ:—അമ്മേ! അവിടുന്നു എന്നോടു ഇങ്ങനെ പെരുമാറുന്നതു സങ്കടമാണു്.

കാമ:—ഞങ്ങൾ ഇവിടെത്താമസിക്കുന്ന കാലമത്രയും അവിടുത്തെ പ്രജകളും അവിടുന്ന് ഈ രാജ്യത്തെ രാജ്ഞിയും അല്ലെ?

സുവ:—അതൊന്നും എനിക്കു കേൾക്കണ്ടാ? അവിടുന്ന് എന്നെ ഇങ്ങനെ വിളിക്കരുതെന്നു മാത്രം എനിക്ക് അപേക്ഷയുണ്ട്.

എന്നുപറഞ്ഞു് അവൾ ഒരു ചെറിയ മന്ദഹാസത്തോടുകൂടി കുമാരൻെറ മുഖത്തുനോക്കി.

കാമ:—ഏതായാലും എൻെറ ചോദ്യത്തിനു് ഉത്തരം പറഞ്ഞില്ലല്ലോ.

സുവ:—എൻെറ ജീവിതത്തിൽ ഇത്ര ആനന്ദകരമായ ഒരു ഘട്ടം ഇതേവരെ ഉണ്ടായിട്ടില്ല, ഇനിയും ഉണ്ടാകയുമില്ല.

കാമ:—എന്റെ കുഞ്ഞേ! ഇതു് എങ്ങിനെ വിശ്വസിക്കും. മൂന്നുകൊല്ലമായി ഞങ്ങൾ എത്ര സങ്കടപ്പെടുന്നു.

സുവ:—കൊട്ടാരത്തിൽ സുഖം ഉണ്ടെങ്കിലല്ലെ ഇവിടെ ദുഃഖം തോന്നുക. രാജ്ഞിയുടേയും പുത്രന്മാരുടേയും ശകാരം കേട്ടു് അവിടെ താമസിക്കുന്നതിനേക്കാൾ ഇവിടുത്തേ ജീവിതം എത്ര സന്തോഷകരം. നിങ്ങളെയെല്ലാം പരിചയപ്പെട്ടശേഷമുള്ള അവസ്ഥ പറയാനുമില്ല.

ഇത്രയും പറഞ്ഞു് അവൾ വീണ്ടും കുമാരനെനോക്കി മന്ദഹസിച്ചു.

കാമ:—ഏതായാലും ഞങ്ങൾക്കു വലിയ അനുഗ്രഹമായി; എത്രകാലമായി മനുഷ്യരെ കണ്ടിട്ടു്?

സുവ:—മനുഷ്യരെ കാണാതെ നാലഞ്ചുപേർ ഈ വിജനസ്ഥലത്തു കഴിച്ചുകൂട്ടുന്നതു ദുസ്സഹംതന്നെ, അല്ലെങ്കിൽ സന്ന്യാസിമാരൊ മററൊ ആയിരിക്കണം.

മോഹ:—വാസ്തവത്തിൽ ഞങ്ങൾക്കു സന്ന്യാസവൃത്തി തന്നെയാണല്ലോ.

സുവ:—സംശയമെന്തു്?

എന്നു പറഞ്ഞു് അർത്ഥഗർഭമായി ഒന്നു മന്ദഹസിച്ചു. ഈ അവസരത്തിൽ ഏതോ ചില ഗൃഹജോലികൾക്കായി കാമവല്ലി പുറത്തേക്കുപോയി.

സുവ:—അമ്പ! ഇത്ര നല്ല സന്ന്യാസിയുണ്ടോ? അർജ്ജുനൻപോലും തോററു മണ്ടും.

മോഹ:—ഭവതിയെപ്പോലെ ചില സുഭദ്രകൾ ഉണ്ടായാൽ ഈയുള്ളവക്കു് അജ്ജുനന്റെ വേഷംകെട്ടാതെ കഴിയുമോ?

സുവ:—ഓഹോ! മതി, മതി; എന്റെ കൂടാരത്തിനകത്തു രാത്രികാലങ്ങളിൽപോലും വന്നു സംഭാഷണത്തിനും മററും തുടങ്ങുന്നതല്ലേ സന്ന്യാസത്തിന്റെ ലക്ഷണം.

മോഹ:—അവിടുന്നു കല്പിച്ചിട്ടല്ലേ?

കുമാരിയുടെ മുഖപ്രസന്നത പെട്ടെന്നു മങ്ങി. അവളുടെ കണ്ണുകൾ നിറഞ്ഞു. പക്ഷെ അതെല്ലാം കുമാരൻ നിഷ്പ്രയാസം നിക്കി.

മോഹ:—കഷ്ടം! ഇത്ര സാധുവോ! വെറുതേ കരയാൻതുടങ്ങിയല്ലോ.

സുവ:—മതി, മതി; മനുഷ്യരായാൽ അല്പമെങ്കിലും ദയവു വേണം.

മോഹ:—നേരംപോക്കുകൾ മതിയാക്കാം; വല്ലതും പറഞ്ഞാൽ കരയാൻ തുടങ്ങുമല്ലോ.

സുവ:— അതെ; ഇത്തരം നേരംപോക്കുകൾ കേൾക്കാൻ എനിക്കു ഇഷ്ടമില്ല.

മോഹ:— ഛേ! ഞാൻ ഒന്നും പറയുന്നില്ല. പറഞ്ഞതിനു വേണമെങ്കിൽ ശിക്ഷിച്ചുകൊള്ളു.

സുവ:— ഇതു സംശയമോ; നിശ്ചയമായും ശിക്ഷിക്കും.

എന്നു പറഞ്ഞു് കുമാരൻെറ സമീപത്തുചെന്നു ഇരുകൈകളാലും അയാളെപിടിച്ചു മാറോടുചേർത്തു ചുംബിച്ചു. കുമാരനോ; ഒന്നിനു പത്തു കണക്കാക്കി ഉടൻതന്നെ തിരിച്ചുകൊടുക്കുകയുംചെയ്തു. അമ്പ; ശിക്ഷയുടെ കാഠിന്യം! അനുരാഗബദ്ധരായ തരുണീതരുണന്മാർ കാട്ടിക്കൂട്ടുന്ന ചാപല്യങ്ങളും അവരുടെ പ്രണയകലഹങ്ങളും എത്ര രസകരം!

---

## അദ്ധ്യായം ൧൦.

"ബാലേ!വധൂടികുലമൌലിമുക്താ-
മാലേ!മനോജ്ഞാംഗി!മരാളയാനെ!
ബാലേന്ദുഫാലേ!വിധിവൈപരീത്യ-
ത്താലേതുകല്ലാലിലയാവതില്ല"

സന്ധ്യാസമയത്തെ മന്ദമാരുതൻ ഏററവുംസുഖത്തെ ചെയ്യുന്നു. വേശ്യാലമ്പടന്മാരായ യുവാക്കളെപ്പോലെ അതു അങ്ങുമിങ്ങും ഓടി എത്തുന്നു. പക്ഷെ, കേവലം സ്വാർത്ഥതല്പരതയാൽ അല്ല. വികസിച്ചുനിൽക്കുന്ന സുരഭിലങ്ങളായ പുഷ്പങ്ങളിൽനിന്നു നിർഗ്ഗമിക്കുന്ന സുഗന്ധത്തെ അതു അന്യന്മാൎക്കു കൊണ്ടുപോയികൊടുക്കുന്നു. പ്രഭാതം മുതൽ സായംകാലംവരെ ജോലിചെയ്തു ക്ഷീണിച്ചിരിക്കുന്നവരെ സാവധാനത്തിൽവീശി ക്ഷീണംപോക്കുന്നു. പ്രതാപവാനായ രാത്രീശൻെറ ആഗമനത്തെ ആദരിക്കുന്നതിനൊ എന്നു തോന്നുമാറു് അവിടവിടെ കിടക്കുന്ന കരിയിലകളെ മന്ദംമന്ദം മാററുന്നു. സ്നാനവും കഴിഞ്ഞു നദീതീരത്തു നിന്നു വേണീസംഹാരംചെയ്യുന്ന യുവതികളുടെ കുറുനിരകളെ മെല്ലെമെല്ലെച്ചലിപ്പിക്കുന്നു. അവരുടെ വക്ഷോജങ്ങളെ ആവരണം ചെയ്തിരിക്കുന്ന വസ്ത്രത്തെ സാവധാനത്തിൽ മാററി പ്രേക്ഷകന്മാരായ യുവാക്കന്മാൎക്കു നയനാനന്ദം, അഥവാ ജന്മസാഫല്യം, നൽകുന്നു. ജാജ്വല്യമാനങ്ങളായ നക്ഷത്രങ്ങൾ, നീലപ്പട്ടുകളിൽ പതിച്ച സ്വൎണ്ണക്കുടമുല്ലകൾപോലെ, ആകാശത്തിൽ അവിടവിടെയായി ശോഭിക്കുന്നു. തിരശ്ശീലനീക്കി രംഗത്തു പ്രവേശിക്കുന്ന നടനെപ്പോലെ ചന്ദ്രനും പ്രത്യക്ഷനായിക്കഴിഞ്ഞു.

ഈ അവസരത്തിൽ അനുരാഗബദ്ധരായ രണ്ടുകാമിനീകാമുകന്മാർ (കുമാരീകുമാരന്മാർ) അനുഭവിക്കുന്ന ആനന്ദം കേവലം അവർണ്ണനീയമത്രെ. അവരുടെ മാനസോല്ലാസത്തെ പ്രകൃതിയുടെ താല്കാലികാവസ്ഥയും അനുകൂലിക്കുന്നതേയുള്ളു. കാമോദ്ദീപകങ്ങളായശീതമാരുതനും ചന്ദ്രികയും അവരുടെ അനുരാഗചാപല്യങ്ങളെ വർദ്ധിപ്പിക്കുന്നു. അവർ കാട്ടിക്കൂട്ടുന്ന ഗോഷ്ടികൾ കാണ്മാൻ ആ വിജനസ്ഥലത്തു മററാരും ഇല്ലെന്നു അവൎക്കു ഉറപ്പുണ്ടു്. ഇവയെല്ലാം സാക്ഷിനിൽക്കുന്ന ചന്ദ്രനെയോ താരഗണങ്ങളേയോ അവർ ഗണിക്കുന്നില്ല. അവരും ഈ കാമിനീകാമുകന്മാരെ അനുകൂലിക്കുന്നതേയുള്ളു.

കുമാരീകുമാരന്മാരെ കുമുദിനീതീരത്തുള്ള ഈ ശിലാതലത്തിൽ വെച്ചു് ഇതിനുമുമ്പും പലപ്രാവശ്യം വായനക്കാർ കണ്ടിരിക്കാം. അവൎക്കു ലഭിക്കുന്ന വിശ്രമാവസരങ്ങളെ പ്രയോജനപ്പെടുത്തുന്നതിനായി പലപ്പോഴും അവർ അവിടെ വന്നു ഇരിക്കാറുണ്ടു്. ഈ അവസരത്തിൽ അവരുടെ അനുരാഗചാപല്യങ്ങളെക്കുറിച്ചു വിസ്തരിച്ചു വായനക്കാരെ മുഷിപ്പിക്കണമെന്നോ, കുമാരീകുമാരന്മാരെ ലജ്ജിപ്പിക്കണമെന്നോ ഞാൻ വിചാരിക്കുന്നില്ല. ഇതുപോലെ ബലമായ അനുരാഗശൃംഖലയാൽ ഘടിപ്പിക്കപ്പെട്ടിട്ടുള്ള യുവതീയുവാക്കന്മാർ എന്തെല്ലാം ചാപല്യങ്ങളാണു കാണിക്കാറുള്ളതു്. രാസക്രീഡാലോലുപനായ ശ്രീകൃഷ്ണൻെറ പ്രവൃത്തികളെക്കുറിച്ചു ആലോചിക്കുക. ആ സ്ഥിതിക്കു് ഇവരുടെ ക്ഷമക്കുറവിൽ ആശ്ചര്യത്തിനു് അവകാശമുണ്ടോ?

"നിഷ്കാരണം സ്നേഹമപോഭവിച്ചാൽ
നില്ക്കില്ലെതുന്നൊന്നു മതിന്നുനേരെ
ഉൾക്കാമ്പിൽ മർമ്മങ്ങളെയാശുചേൎത്തു
കോൎക്കുന്നിതാ പ്രേമമതായതന്തു."

എന്നു് ഒരു മഹാകവി പറഞ്ഞിട്ടുള്ളതും സ്മരണീയമാകുന്നു.

സുവൎണ്ണകുമാരിക്കും മോഹനകുമാരനും പരസ്പരദൎശനത്തോടുകൂടി ഉണ്ടായ പ്രേമം എത്രകണ്ടു പ്രബലമായിത്തീൎന്നിരിക്കുന്നു. ഇതേവരെ അനുഭവിച്ചിട്ടുള്ള ദുരിതങ്ങൾ കേവലം സ്വപ്നപ്രായമായിമാത്രമേ അവൎക്കു തോന്നുന്നുള്ളു. ഭാവിയെക്കുറിച്ചു രണ്ടുപേൎക്കും വിചാരംഇല്ല. തൻെറ മാതാപിതാക്കന്മാർ ഈ പുതിയ ചേൎച്ചയിൽ അനുകൂലിക്കുമോ, തൻെറ ഇംഗിതത്തെ നിറവേററിത്തരുമോ എന്നീകാൎയ്യങ്ങളെക്കുറിച്ചു കുമാരിക്കു ചിന്തയില്ല. കുമാരൻെറ അവസ്ഥ അല്പം ഭേദപ്പെട്ടാണു കാണുന്നതു്. ചിലപ്പോഴെല്ലാം ചിന്താഭാരം അയാളെ ക്ലേശിപ്പിക്കുന്നതായി പ്രത്യക്ഷമാകാറുണ്ടു്. പക്ഷെ കുമാരിയുടെ പ്രീതിക്കായി അയാൾ കഴിയുന്നത്ര അതിനെ ഗോപനംചെയ്യുന്നു.

ആ കാമിനികാമുകന്മാർ മേല്പറഞ്ഞ ശിലാതലത്തിൽ ഉപവിഷ്ടരായിട്ട് ഏകദേശം രണ്ടുമണിക്കൂർ കഴിഞ്ഞിരിക്കും; പക്ഷെ, രണ്ടു നിമിഷമെന്നപോലും അവൎക്കു തോന്നുന്നില്ല. അവർ സൈ്വരസല്ലാപംകൊണ്ടും, ഹൃദയത്തിൽ തിങ്ങിവിങ്ങുന്ന പ്രേമത്തിന്റെ ബാഹ്യചിഹ്നങ്ങളായ പല ചേഷ്ടകൾകൊണ്ടും മതിമറന്നിരിക്കുന്നു. അവരുടെ സംഭാഷണം ഇന്നവിഷയത്തെക്കുറിച്ചായിരുന്നെന്നു പറയാൻ നിവ്വാഹമില്ല; എന്തെന്നാൽ, അതു അവരുടെ അപ്പോഴപ്പോഴത്തെ ചേഷ്ടകളെ അവലംബിച്ചിരുന്നു. ഏതായിരുന്നാലും അല്പനേരം നമുക്കു അവരുടെ സംഭാഷണത്തിൽ ശ്രദ്ധിക്കാം.

സുവ:—നാംതമ്മിൽ അന്തഃകരണംകൊണ്ടു വിവാഹം കഴിച്ചിരിക്കുന്നു; എങ്കിലും, നാട്ടുനടപ്പനുസരിച്ചു ചില കൎമ്മങ്ങളും അനുഷ്ഠിക്കേണമല്ലോ. അതും നമുക്ക് ഇവിടെവച്ചുതന്നെ.

മോഹ:—അതു പ്രത്യേകിച്ചു പറയണമോ. കുമാരന്റെ മുഖം പെട്ടെന്ന് മ്ലാനമായി. എങ്കിലും ഉത്തരക്ഷണത്തിൽ അതിനെ മറച്ച് പ്രസന്നഭാവത്തിൽ തന്റെ അംഗുലീയത്തെ എടുത്തു കുമാരിയെ അണിയിച്ചു. കുമാരിയാകട്ടെ കണ്ഠാഭരണമായി അണിഞ്ഞിരുന്ന ഒരു മുത്തുമാല കുമാരന്റെ കഴുത്തിലും ചേൎത്തു

സുവ:—നമ്മുടെ വിവാഹംകാണ്മാൻ ആരുമില്ലല്ലൊ.

മോഹ:—നമ്മുടെ വിവാഹത്തിനു ജഗദീശ്വരൻതന്നെ സാക്ഷി. പോരെങ്കിൽ പ്രത്യക്ഷദേവതകളായ ചന്ദ്രനും നക്ഷത്രങ്ങളും ദിക്സാക്ഷികളും ആണല്ലോ. ഇതിൽ കൂടുതൽ എന്തുവേണം.

സുവ:—അതെ; നമ്മുടെ സകല പ്രവൃത്തികൾക്കും ദൈവത്തിനെ സാക്ഷിയാക്കിയാൽ മതി; ശകുന്തളാദുഷ്ഷന്തന്മാരുടെ വിവാഹത്തിനു് ആരുണ്ടായിരുന്നു.

മോഹ:—നമുക്കു അവരിൽനിന്നു തുലോം വ്യത്യാസമുണ്ടെങ്കിലും നമ്മുടെ വിവാഹരീതി ഒന്നുതന്നെ.

സുവ:— എന്തു വ്യത്യാസമാണുള്ളതു്?

മോഹ:— ദുഷ്ഷന്തൻ പ്രതാപവാനായ ഒരു ചക്രവൎത്തിയല്ലെ? എന്റെ സ്ഥിതി എത്ര നികൃഷ്ടം.

സുവ:—പ്രിയതമാ! ദുഷ്ഷന്തനെക്കാൾ ഉപരിയായ ഒരു നിലയിലാണ് അങ്ങെ ഞാൻ കാണുന്നതു്. ചക്രവൎത്തിത്വം; അവിടുത്തെ മററനേകം ഗുണങ്ങളോട് ഉപമിച്ചാൽ എത്ര നിസ്സാരം.

മോഹ:—മുഖസ്തുതി എനിക്കു ലേശവും ഇഷ്ടമില്ലെ;

സുവ:—മുഖസ്തുതിയാണൊ?

മോഹ:—എന്തിന്; വേറെയും വ്യത്യാസങ്ങൾ ഉണ്ടല്ലോ. ശകുന്തള "മാനോടൊത്തുവളൎന്ന" ഒരു ഋഷികന്യകയല്ലെ; ഭവതി ശൈ

ശവംമുതൽക്കെ രാജഭോഗങ്ങൾ അനുഭവിച്ചു വളരുന്ന ഒരു രാജകുമാരിയാണല്ലോ.

സുവ:—എന്നെ എന്തിന പരിഹസിക്കുന്നു?

മോഹ:—വാസ്തവം പറയുന്നതു് പരിഹാസമാണെന്നു ഭവതിക്കു തോന്നിയസ്ഥിതിക്കു യഥാൎത്ഥവ്യാജോക്തികൾ എനിക്കു രുചിക്കാത്തതു് ആശ്ചൎയ്യമാണോ?

സുവ:—അവിടുത്തെ വിചാരം എനിക്കു മനസ്സിലായി; ശകുന്തള അതിരൂപവതിയും നല്ല വിദുഷിയും ആയിരുന്നില്ലേ? ആ സ്ഥിതിക്കു കേവലം വിരൂപയും വിദ്യാവിഹീനയുമായ എനിക്കു എങ്ങിനെ ആ ഭാഗ്യവതിയുടെ സ്ഥാനം ലഭിക്കും?

മോഹ:—ഭവതി എന്നെ തെററിദ്ധരിച്ചു.

സുവ:—എന്തുമാകട്ടെ; ഇനിയും വല്ല വ്യത്യാസവും ഉണ്ടോ?

മോഹ:—ശകുന്തളാദുഷ്ഷന്തന്മാൎക്കു അനുരാഗമുണ്ടാകാൻ കാരണം ദുഷ്ഷന്തൻ നായാട്ടിനപുറപ്പെട്ടതല്ലേ? ഇവിടെ നായാട്ടിനുതിരിച്ചതു ഭവതിയാണല്ലോ.

സുവ:—അതു വാസ്തവംതന്നെ; അവിടുന്നു് ഇതുവരെ പറഞ്ഞവയിൽ ഇതുമാത്രം ഞാൻ സമ്മതിക്കുന്നു.

കുമാരി ഒരു മന്ദഹാസത്തോടുകൂടി വീണ്ടും പറയുന്നു.

സുവ:—അവിടുത്തെ ദേവലോകത്തേക്കു കൊണ്ടുപോകാൻ മാതലിരഥവും കൊണ്ടുവന്നേക്കാം. എന്നെ തനിച്ചുവിട്ടിട്ടു് പോകാതിരിക്കാൻ ദയവുണ്ടാകണം.

മോഹ:—ഓഹോ! എന്നാൽ ഞാൻ ഭവതിയെ അതിനുമുൻപു വിസ്മരിക്കണമല്ലോ. പക്ഷേ ഭവതി ശകുന്തളയെപ്പോലെ ഒരു ഗൎഭിണിയായിട്ടില്ല. കുമാരസേനന്റെ സംഭാഷണം അവസാനിക്കുന്നതിന മുൻപുതന്നെ സുവൎണ്ണകുമാരി പൊട്ടിക്കരഞ്ഞുകൊണ്ടു അയാളുടെ മടിയിൽ വീണു. കുമാരൻ വളരെ പണിപ്പെട്ടിട്ടും അവളെ എഴുനേല്പിക്കുന്നതിനൊ സമാശ്വസിപ്പിക്കുന്നതിനൊ കഴിഞ്ഞില്ല. അയാൾ അവളുടെ മൂൎദ്ധാവിലും, മുഖത്തും, എന്നുവേണ്ട, സൌകൎയ്യംകിട്ടിയിടങ്ങളിൽ എല്ലാം, ചുംബിച്ചു; പല സാന്ത്വനവാക്കുകളും പറഞ്ഞു പക്ഷെ ഇവയൊന്നും ഫലപ്പെട്ടില്ല. അവൾ കണ്ണുനീർകൊണ്ടു അയാളുടെ വസ്ത്രങ്ങളും ശരീരവും നനച്ചു. കുമാരന്റെ കണ്ണുകളിലും അശ്രുബിന്ദുക്കൾ നിറഞ്ഞു. പ്രതിക്രിയയെന്നവണ്ണം അതു സാവധാനത്തിൽ ഒഴുകി കുമാരിയുടെ ശരീരത്തേയും നനച്ചുതുടങ്ങി.

മോഹ:—പ്രിയേ! ഒരിക്കൽ ഞാൻ ഭവതിയെ വിസ്മരിച്ചുകഴിഞ്ഞില്ലേ? യഥാൎത്ഥത്തിൽ ഞാൻ വിസ്മരിച്ചില്ലെങ്കിലും ആ ഫലം അനുഭവിച്ചല്ലൊ. ഇനിയും ഒരുനിമിഷംപോലും ഭവതിയെ ഞാൻ വി

സ്മരിക്കയില്ലെന്ന്' ഇതാ സത്യംചെയ്യുന്നു. സുവൎണ്ണകുമാരിയുടെ വൈവശ്യം ഏതാണ്ടു നീങ്ങി.

സുവ:—അങ്ങു പറയുന്നതു സത്യംതന്നെയോ? ഈ സാധുവിനെ ഒരു നിമിഷംപോലും വിസ്മരിക്കരുതെ.

മോഹ:—എന്റെ വാക്കു ഒരിക്കലും ഞാൻ പാഴാക്കുകയില്ലെന്നു സത്യംചെയ്യുന്നു.

സുവ:—അനുമതി.

കുമാരി ഒരുവശത്തേക്കു നോക്കിയിട്ടു പറയുന്നു.

സുവ:—കമലയല്ലെ വരുന്നതു? അവൾ നമ്മുടെ സംഭാഷണങ്ങൾക്ക് ഒരിക്കലും തടസ്ഥമുണ്ടാക്കാറില്ലല്ലൊ. പ്രത്യേകിച്ച് അവളുടെ വരവിൽ അല്പം പരിഭ്രമവും കാണുന്നു.

മോഹ:—അതെല്ലാം അവളുടെ സൂത്രമായിരിക്കും. ഒരിക്കൽ എന്നെ കളിപ്പിച്ചില്ലേ?

കമല കൊട്ടാരത്തിൽനിന്നും വരികയാണ്; അവൾ അല്പം ബദ്ധപ്പെട്ടാണു വരുന്നത്. അവളുടെ മുഖപ്രസന്നതയ്ക്കും കുറവുകാണുന്നുണ്ട്. കമല അടുത്തുവന്നിട്ടു സഗൌരവം പറയുന്നു.

കമ:—നേരം അൎദ്ധരാത്രിയായി; ഇനിയുമെങ്കിലും ഇവിടുന്ന് എഴുനേല്ക്കരുതൊ?

സുവ:—നീ ഞങ്ങളെ ശാസിക്കാനാണൊ വന്നത്? നേരം അധികമായിട്ടില്ല; നല്ലചന്ദ്രികയും ഉണ്ടല്ലൊ.

കമ:—ചന്ദ്രികയെല്ലാം കാർമേഘം ചിലപ്പോൾ ഇല്ലാതാക്കിയെന്നും വരും.

സുവ:—കമലെ! നീ പറയുന്നതിന്റെ അൎത്ഥം ഞങ്ങൾക്കു മനസ്സിലാകുന്നില്ല. നിന്റെ ഭാവഭേദത്തിനുള്ള കാരണം വ്യക്തമായിപ്പറയൂ എന്ന് സസംഭ്രമം പറഞ്ഞു.

കമ:—അൎത്ഥം പറയാനുള്ള ആൾ ഒരു പക്ഷെ എന്റെ പുറകെതന്നെ വന്നേക്കും.

സുവ:—എന്റെ കമലെ! വാസ്തവം പറയൂ.

കമ:—മഹാരാജാവു തിരുമനസ്സുകൊണ്ടും ഭാൎയ്യയും വന്നിട്ടുണ്ട്.

ഇത്രയും കേട്ടപ്പോഴേക്കു കുമാരികുമാരന്മാർ രണ്ടുപേരും എഴുനേററു. അവരുടെ ഹൃദയത്തിൽ പെട്ടെന്നുണ്ടായവികാരം എന്താണെന്നു വായനക്കാർ ഊഹിച്ചുകൊള്ളുക.

സുവ:—അഛനെ നീ കണ്ടോ? നിന്നോടുവല്ലതും ചോദിച്ചൊ?

കമ:—ഇല്ല; ഞാൻ പുറത്തായിരുന്നു. അവിടുന്നു ഭൃത്യനോടു ചിലതെല്ലാം ചോദിക്കുന്നതുകേട്ടു പുറത്തുപോയിരിക്കുന്നെന്നു അദ്ദേഹം മറുപടിപറഞ്ഞയുടൻ "രണ്ടുപേരും ഉണ്ടായിരിക്കും" എന്നു കല്പിക്കുന്നതു കേട്ടുകൊണ്ട് ഞാൻ ഇങ്ങോട്ടു ഓടി.

കുമാരികുമാരന്മാർ പരസ്പരംനോക്കി ദീൎഘശ്വാസംപൊഴിച്ചു. നിവൃത്തിയില്ലാഴികയാൽ ഈശ്വരനെ ശപിച്ചുകൊണ്ടു് അവർ തമ്മിൽ പിരിഞ്ഞു. കുമാരൻ അവിടത്തന്നെനിന്നതേയുള്ളു. സുവൎണ്ണകുമാരി കമലയോടൊന്നിച്ചു കൂടാരത്തിലേക്കുപോയി. അവൾ മുന്നോട്ടു നടക്കുന്നുണ്ടെങ്കിലും അവളുടെ ഹൃദയം പിന്നോക്കം പായുന്നു. വിവിധങ്ങളായ ചിന്തകളാൽ അവളുടെ ശരീരം തളരുന്നു. സരളാംഗി കൂടിയുണ്ടെന്നു കേട്ടതിനാലാണു് അവൾക്കു പരിഭ്രമം ഉണ്ടായതു്. അവളുടെ കാൽപ്പെരുമാററം സാവധാനത്തിൽ ആയതു് രണ്ടു കാരണങ്ങൾ കൊണ്ടുമാകാം. മിന്നിട്ടിൽ നൂറുപ്രാവശ്യം തിരിഞ്ഞുനോക്കിയും "എല്ലാം ഈശ്വരേഛപോലെവരട്ടെ" എന്നു സമാധാനിച്ചും അവൾ കൂടാരത്തിലേക്കുപോയി.

---

## അദ്ധ്യായം ൧൫.

---

എൻതോഴിമാരെ! ഹതയായിതൊന്നെ–
ന്നൊന്നോതിയാലുംവിലപിച്ചുപാരിൽ
വെന്തോരുഹൃത്തോടുപതിച്ചുപാവ–
മെന്തോന്നുദൈവപ്പകയോടുകാട്ടാം.

സുവൎണ്ണകുമാരിയും പരിവാരങ്ങളും കുമുദിനീവനത്തെ വിട്ടു രാജധാനിയിൽ എത്തിയിട്ടു ഏകദേശം ഒരുമാസം കഴിഞ്ഞിരിക്കുന്നു. രാജകുമാരി കൊട്ടാരത്തിൽ എത്തിയശേഷം ഇതേവരെ അവളെ പുറത്തെങ്ങും കണ്ടിട്ടില്ല. പതിവായുള്ള സ്വാമിദൎശനത്തിനു പോലും പോകാറില്ല. ഇതെല്ലാം കണ്ടു പൌരന്മാർ പരിഭ്രമിച്ചു. രാജകുമാരിക്കു വല്ലതും ആലസ്യമായിരിക്കുമെന്നു ചിലർ സംശയിച്ചു കൊട്ടാരത്തിലെ സിൽബന്ധികളോടു് ചോദിച്ചതിൽ ആ സംശയം അടിസ്ഥാനരഹിതമാണെന്നു ബോദ്ധ്യപ്പെട്ടു. താമസിയാതെ നടക്കാൻ തീൎച്ചയാക്കിയിരിക്കുന്ന വിവാഹം അവളുടെ സമ്മതപ്രകാരമല്ലായിരിക്കുമോ എന്നു മററു ചിലർ ശങ്കിച്ചു. പക്ഷെ, ആ സംശയത്തിനും ബലമില്ല; എന്തെന്നാൽ രാജകുമാരിക്കു് ഏതോ ഒരു ഭാഗ്യപുരുഷനിൽ അനുരാഗം ജനിച്ചിരിക്കുന്നെന്നും അവൾ കുമുദിനീവനത്തിൽ താമസിച്ചുകൊണ്ടിരുന്നതു് മിക്കവാറും ആ യുവാവിനോടു് ഒന്നിച്ചുണ്ടായിരുന്നെന്നും ജനങ്ങൾക്കു് അറിയാം. കുമാരിയുടെ നിശ്ചിതവരൻ ആരാണെന്നും ജനങ്ങൾ അറിഞ്ഞിട്ടില്ലാത്തതിനാൽ അവളുടെ അനുരാഗത്തിനു പാത്രീഭൂതനായ പുരുഷകേസരിതന്നെ ആയിരിക്കുന്നെന്നു് അവർ വിശ്വസിക്കുന്നു. അവളുടെ വരനെക്കുറിച്ചു് പൂൎണ്ണമായജ്ഞാനം സരളാം

ഗിക്കം മററ് അപൂർവ്വം ചിലക്കും മാത്രമേയുള്ളൂ. ഏതായിരുന്നാലും വിവാഹകർമ്മത്തിന വേണ്ടവട്ടംക്രൂട്ടുകൾ പൊടിപൂരമായി നടക്കുന്നു. കൊട്ടാരത്തിന്റെ നാലുഭാഗവും നെട്ടുമ്പുരകൾ കെട്ടിക്കഴിഞ്ഞു. പ്രധാനമന്ത്രിതുടങ്ങിയ ഉദ്യോഗസ്ഥന്മാൎക്ക് ഏതാനും ദിവസമായിമററു ജോലികൾ ഇല്ലെന്നുതന്നെ പറയാം. രാജകീയകെട്ടിടങ്ങളുടെ അററകുററങ്ങൾ തിടുക്കത്തിൽതീൎത്തുവരുന്നു. മതിലുകളും മററും വെള്ളതേച്ചു കഴിഞ്ഞു. രാജധാനിയിൽ എങ്ങും വിവാഹത്തെ സംബന്ധിച്ചുള്ള സംഭാഷണമെകേൾക്കാനുള്ളൂ.

ഈ അവസരത്തിൽ, രാജകുമാരിയുടെ സ്ഥിതിയെപ്പററി അറിയാൻ വായനക്കാൎക്ക ജിജ്ഞാസകണ്ടേക്കാം. കുമാരി സന്തോഷംകൊണ്ടൊ ലജ്ജകൊണ്ടൊ പുറത്തേക്ക് ഇറങ്ങാതെയിരിക്കയാണൊ? കുമുദിനീവനത്തിലെ താമസത്തെക്കുറിച്ചു ജനങ്ങൾ പഴിക്കുമെന്നു അവൾ ശങ്കിക്കുന്നുണ്ടായിരിക്കുമോ? യഥാൎത്ഥത്തിൽ തന്റെ വിവാഹം കഴിഞ്ഞിരിക്കുന്നതിനാൽ ഈവക ആഡംബരങ്ങൾ അനാവശ്യങ്ങളാണെന്ന് അവൾ തീൎച്ചയാക്കിയിരിക്കാം.

ഹാ! കഷ്ടം! വാസ്തവം ഇതൊന്നുമല്ല. സരളാംഗിയും കുമാരസേനനും തമ്മിൽ നടന്നസംഭാഷണം വായനക്കാർ വിസ്മരിച്ചിരിക്കയില്ലല്ലോ അവർതമ്മിൽപിരിഞ്ഞയുടൻ സരളാംഗി ആദ്യമായിചെയ്തതു് ഭദ്രസേനനെക്കണ്ടു മകളുടെ ദുഷ്യങ്ങളെല്ലാം അദ്ദേഹത്തിനെ ധരിപ്പിക്കുകയായിരുന്നു. കുമാരി ഒരു വേശ്യയാണെന്ന് തനിക്കു പണ്ടെ അറിയാമെന്നും, തന്റെ ധാരണ ഇപ്പോൾ പൂൎവ്വാധികം ബലപ്പെട്ടിരിക്കുന്നുവെന്നും അവൾ ഭദ്രസേനനോടുപറഞ്ഞു. ഒടുവിൽ അടുത്തദിവസം അവളോടുക്രൂടി കുമുദിനീവനത്തിലേക്കു പോകാമെന്നു അദ്ദേഹം സമ്മതിച്ചു. അനന്തരമുള്ള സംഭവങ്ങൾകഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

സുവൎണ്ണകുമാരി അവളുടെ ഹൃദയവല്ലഭനെപിരിഞ്ഞു ക്രൂടാരത്തിൽ എത്തിയപ്പോൾ, ഭദ്രസേനൻ കവീന്ദ്രനെ വിസ്തരിക്കുകയായിരുന്നു. കുമാരിയെക്കണ്ടമാത്രയിൽ സരളാംഗിയുടെ മുഖഭാവം മാറി ദാരികാസുരവധോദ്യുക്തയായ ഭദ്രകാളിക്കു പോലും സരളാംഗിയുടെ അത്ര ഗൌരവം ഉണ്ടായിരുന്നൊ എന്നു സംശയമാണ്. ഭദ്രസേനനും സരളാംഗിയുടെ പ്രീതിക്കായി ഗൌരവം അഭിനയിച്ചു. അതെ; അഭിനയിക്കുകതന്നെ ആയിരുന്നു.

രാത്രിമുഴുവൻ കേസ്സുവിസ്താരം നടന്നു. നേരംസാക്ഷിയായി വിസ്തരിച്ച കവീന്ദ്രനു കുമാരീകുമാരന്മാരുടെ പ്രേമബന്ധത്തെയും, അവരുടെ നടപടികളേയുംകുറിച്ചു പൂൎണ്ണമായ ജ്ഞാനം ഉണ്ടായിരുന്നെങ്കിലും കുമാരിക്കു വിപരീതമായി ഒരു അക്ഷരംപോലും അദ്ദേഹം പറഞ്ഞില്ല. രണ്ടാമതു കമലയെ വിസ്തരിച്ചു. കമല, രാജകുമാരിയുടെ

വിശ്വസ്തസഖിയും സരളാംഗിയെക്കുറിച്ചു കഠിനമായ ദ്വേഷമുള്ളവ ളും ആയിരുന്നതിനാൽ അവളിൽ നിന്നും സരളാംഗിയുടെ ഹിതപ്ര കാരമുള്ള യാതൊരു തെളിവും ലഭിച്ചില്ല. രാജകുമാരി പതിവായി കാററുകൊള്ളാൻ പുറത്തുപോകാറുണ്ടെന്നും, അപ്പോഴെല്ലാം താനും നാലഞ്ചു ഭൃത്യന്മാരും കൂടി ഉണ്ടായിരിക്കുമെന്നും അന്നും പതിവുപോ ലെ താനും മൂന്നു നാലു ഭൃത്യന്മാരും കൂടി പോയിരുന്നെന്നും ആയിരു ന്നു അവളുടെ മൊഴി. ഇതിന്ന് അനുസരണമായിത്തന്നെ മററുള്ള വരും പട്ടാളക്കാർ മുതലായവരും പറഞ്ഞു. ഇതെല്ലാം കമലയുടെ മുൻകരുതലന്റേയും ജനങ്ങൾക്കു രാജകുമാരിയെക്കുറിച്ചുള്ള നിഷ്കള ങ്കമായ സ്നേഹബഹുമാനങ്ങളുടേയും ഫലങ്ങളാണ്.

അടുത്ത ദിവസം രാവിലെ കുമാരി പിതാവിനോടൊന്നിച്ചു നാട്ടിലേക്കു പുറപ്പെട്ടു. പക്ഷെ, അതിനുമുമ്പ് തന്റെ യാത്രയെ അറിയിച്ചും, കഴിയുന്നതുംവേഗത്തിൽ രാജധാനിയിൽ എത്തി തന്നെ കാണേണമെന്നു പ്രാർത്ഥിച്ചും, അതിലേക്കുള്ള മാർഗ്ഗങ്ങൾ വിസ്തരിച്ചും ഒരു കത്തു തയ്യാറാക്കി ഒരു ഭൃത്യൻ മുഖേന മോഹനകുമാരന്റെ കൈയിൽ എത്തിച്ചു. ഇതൊക്കെയും ചെയ്യുന്നതിനു കുമാരിയെ ഉപദേശി ച്ചതും കമലയല്ലാതെ മററാരുമല്ല. രാവിലെ എട്ടു മണിക്കുമുമ്പ് കു ളിയും ഭക്ഷണവും കഴിഞ്ഞു രുദ്രസേനനും പുത്രിയും വിജയനഗരത്തേ ക്കുപോയി. കുമുദിനീവനം പണ്ടേപ്പോലെ ശൂന്യവുമായി.

സുവർണ്ണകുമാരി ഭർത്താവിന്റെ മൃതശരീരത്തോടൊന്നിച്ചു ശ്മ ശാനത്തിലേക്കു പോകുന്ന ഒരു വിധവയെപ്പോലെ വ്യസനാക്രാന്ത യായി പിതാവിനെ അനുഗമിച്ചു. രാജധാനി നരകവും, കുമുദിനീ വനം സ്വർഗവും ആണെന്നു അവൾക്കുതോന്നി. പോരെങ്കിൽ കു മാരസേനനെക്കൊണ്ട് അവളെ വിവാഹംചെയ്യിക്കാൻ നിശ്ചയിച്ചി രിക്കുന്ന വിവരവും കമലമുഖേന അവൾ അറിഞ്ഞു. അവളുടെ സ്ഥിതി കത്തുന്ന തീയിൽ തൈലവർഷംചെയ്തതുപോലെ ആയി. ത ന്റെ പ്രാണാധികപ്രിയതമനെപിരിഞ്ഞുള്ള താമസംതന്നെ ദുസ്സ ഹം; പോരെങ്കിൽ തനിക്കു യാതൊരുപ്രകാരത്തിലും അനുരൂപനല്ലാ ത്ത ഒരാളെക്കൊണ്ട് തന്നെ വിവാഹംചെയ്യിക്കാനും മാതാപിതാക്ക ന്മാർ തീർച്ചയാക്കിയിരിക്കുന്നു. ഇതിൽ കൂടുതൽ വ്യസനഹേതുകമാ യി ഒരു ഉത്തമസ്ത്രീക്ക്, എന്തുവേണം?

കഷ്ടം! രാജകുമാരിയുടെ ദുർവിധിനോക്കുക! അവൾ മനസ്സുകൊ ണ്ട് കെട്ടിച്ചമച്ച കോട്ട ചുവടേ തകർന്നുപോയി. എന്തുചെയ്യാം!

"ഇടാൻവരയ്ക്കുമനുരാഗനടിക്കുവിഘ്നം,
കൂടാതെഴുക്കനെവടിക്കുകയില്ലദൈവം."

സുവർണ്ണകുമാരിയുടെ സ്ഥിതി പൂർവ്വാപരം ദയനീയമായിത്തീ ന്നു. പണ്ടേപ്പോലെ കമല മാത്രമേ അവളുടെ ഹിതാനുവർത്തിനി

യായിട്ടുള്ളു. വിജയനഗരം നിവാസികൾ ആബാലവൃദ്ധം അവളുടെ ഹിതത്തെ അനുവർത്തിക്കുന്നതിനു സന്നദ്ധരാണ്. പക്ഷേ, അവരിൽ ആൎക്കും കൊട്ടാരത്തിനകത്തുചെന്ന് അവളെ ആശ്വസിപ്പിക്കുന്നതിനുപോലും നിവൃത്തിയില്ലല്ലൊ. രാജകുമാരിയുടെ ശരീരം വീണ്ടും ശോഷിച്ചു; ആരോഗ്യം ക്ഷയിച്ചു; മിക്കവാറും ബുദ്ധിക്ക് സ്ഥിരതയില്ലാത്തവരെപ്പോലെആയി.

മോഹനകുമാരൻ വിജയനഗരത്തിൽ എത്തിയേക്കാമെന്നു സരളാംഗിക്കു ശങ്കയുണ്ടായിരുന്നതിനാൽ ഒരു ദൂതനെ അയച്ച് സുവർണ്ണകുമാരി ആത്മഹത്യചെയ്തതായി അയാളെ ധരിപ്പിച്ചു; കുമാരസേനനും ചില തന്ത്രങ്ങൾ പ്രയോഗിച്ച് ആ വാൎത്ത പ്രബലപ്പെടുത്താൻ ശ്രമിച്ചു. കുമാരി ഒരു കത്തു തയ്യാറാക്കി ഒരു ഭൃത്യൻവശം കുമുദിനീവനത്തിലേക്ക് അയച്ചെങ്കിലും വിധിവൈപരീത്യത്താൽ ഭൃത്യനും കത്തും സരളാംഗിയുടെ കയ്യിലായി.

കുമാരിയുടെ അവസ്ഥ ഇങ്ങനെയെല്ലാമാണെങ്കിലും അവളുടെ വിവാഹകൎമ്മം പ്രമാണിച്ചുള്ള വട്ടംക്കൂട്ടുകൾക്കു തെല്ലും കുറവുകാണുന്നില്ല. കുമാരസേനനും സരളാംഗിയുമായുള്ള കൂടിക്കാഴ്ചകൾ ഒരു ദിവസവും മുടക്കംവരാറില്ല. അയാൾക്കു രാജകുമാരിയെ നേരിട്ടു കണ്ടു സംസാരിച്ചാൽകൊള്ളാമെന്നു അത്യാശയുണ്ടെങ്കിലും പലപ്പോഴും അവളുടെ കൊട്ടാരത്തിന്റെ താഴെവരെപോയിട്ട് തിരികെ പോരുകയാണു പതിവ്.

ഒരു സായാഹ്നത്തിൽ കമല കുമാരിയോടു ചില സാന്ത്വനവാക്കുകൾ പറഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. എന്നാൽ രുദ്രസേനന്റെ ആഗമനം അവരുടെ സംഭാഷണത്തിനു വിഘാതമുണ്ടാക്കി. രുദ്രസേനൻ പുത്രിയെ തലോടിക്കൊണ്ടു ഇങ്ങനെ പറഞ്ഞു.

രുദ്ര:—മകളെ! നീ ഇങ്ങനെ കിടന്നാലൊ? വല്ലപ്പോഴുമെങ്കിലും പുറത്തേക്കു പോകണ്ടേ?

സുവ:—സുഖമില്ലാത്തതുകൊണ്ടാണ് ഞാൻ പുറത്തോട്ടു വരാത്തതു്. വാസ്തവം അച്ഛനും അറിയാമല്ലൊ.

രുദ്ര:—ഇവിടുത്തെ കോലാഹലങ്ങളൊന്നും നീ കാണുന്നില്ലല്ലൊ.

സുവ:—എന്തു കോലാഹലമാണ്; തിരുനാൾസംബന്ധിച്ചുള്ള ആഘോഷങ്ങളെല്ലാം കഴിഞ്ഞില്ലെ?

രുദ്ര:—അന്നു നീ പുറത്തെങ്ങും വന്നില്ലല്ലൊ. എന്തെല്ലാം കളികളും ആഘോഷങ്ങളും ഉണ്ടായിരുന്നു.

സുവ:—അന്നു എനിക്ക് എഴുന്നേല്ക്കാൻപോലും ശക്തിയില്ലായിരുന്നു. അല്ലെങ്കിൽ അച്ഛന്റെ തിരുനാൾപോലെ ഉല്ലാസകരമായ ഒരു ദിവസം എനിക്ക് വേറെയുണ്ടോ?

രുദ്ര:—അതെല്ലാം പോകട്ടെ; ഞാൻ നിന്നോട് ഒരു സംഗതി പറയാനാണ വന്നത്.

സുവ:—അച്ഛൻ പറയാമല്ലൊ.

രുദ്ര:—മകളെ! നീ എന്നും ഇങ്ങനെയിരുന്നാൽമതിയോ? ഒരു നല്ലസ്ഥിതിയിൽ ഇരുന്നു കാണ്മാൻ എനിക്ക് ആഗ്രഹമില്ലെ?

സുവ:—എനിക്ക ഇപ്പോൾ ചിന്തകാലമാണോ?

രുദ്ര:—എനിക്ക പ്രായമായി; നിന്നെസംബന്ധിച്ചുള്ള പ്രധാന കാൎയ്യങ്ങൾ എല്ലാം നടത്തിക്കണ്ടാൽ കൊള്ളാമെന്ന് എനിക്ക് ആഗ്രഹവും ഉണ്ട്.

സുവ:—അതിനെന്തു?

രുദ്ര:—നീ എന്നും കന്യക ആയിരുന്നാൽ മതിയൊ?

ഈ അവസരത്തിൽ കമല കുമാരിയുടെ ചെവിയിൽ എന്തൊ മന്ത്രിച്ചു. കുമാരി അതിന് ഉത്തരമായി "ഞാൻ ഇതാ വരുന്നു" എന്നു പറഞ്ഞതുമാത്രമേ രുദ്രസേനൻ കേട്ടൊള്ളു.

രുദ്ര:—ഉം; എവിടെപ്പോകാൻ?

സുവ:—കുളിക്കാൻ വെള്ളം കാച്ചിയിട്ടിരിക്കുന്നു. താമസിച്ചാൽ തണുത്തുപോകും.

രുദ്ര:—എന്നാൽ എന്റെ മകൾ പോയി കുളിക്കു. ഞാൻ പിന്നീട വരാം.

കുമാരിയെ കുളിക്കാൻ നിയോഗിച്ചിട്ട് രുദ്രസേനൻ പോയി. അദ്ദേഹം പുത്രിയോട അവളുടെ വിവാഹത്തെക്കുറിച്ചു സംസാരിക്കാനാണ വന്നത്. അതറിഞ്ഞു കമല പ്രയോഗിച്ച തന്ത്രം തല്ക്കാലത്തേക്ക ഫലിച്ചു.

---

# അദ്ധ്യായം ൨൨.

---

"ഉദാരസത്വൈകഗുണാലയക്ഷമി-
ന്നുഭിച്ചിട്ടുനിസ്തുകളെത്തുലയ്ക്കുവാൻ
കഠാപിചിത്തംചിളരുംകഠാരമാം
ഗദംപ്രയോഗിപ്പതുമെന്തുദൈവമേ!"

മനുഷ്യജീവിതം കേവലം അൎത്ഥമില്ലാത്ത ഒരു സ്വപ്നമാണെന്നും അതിൽ പ്രതിപത്തിഭാവിക്കുന്നതു അജ്ഞതകൊണ്ടാണെന്നും ചിലർ പറയുന്നു. ഇതിനുവിപരീതമായി ജീവിതം ഏററവും മാഹാ

ത്ത്യമേറിയതാണെന്നു പറയുന്നവരും ധാരാളമുണ്ട്. ജീവിതം സ്വപ്നമാണെന്നോ, മായയാണെന്നോ, സങ്കല്പമാണെന്നോ, നിസ്സാരമാണെന്നോ വിചാരിക്കുന്നവർ അതിന്റെ മാഹാത്മ്യം ഗ്രഹിച്ചിട്ടില്ലാത്തവരാണ്. സ്വപ്നത്തിൽ നാം യാതൊരു പ്രവൃത്തിയും ചെയ്യാറില്ല. അതുപോലെ ജീവിതവും കേവലം സ്വപ്നപ്രായമാണെങ്കിൽ യാതൊന്നും ചെയ്യേണ്ടതായിട്ടില്ലല്ലോ. പ്രവൃത്തിവിഹീനന്മാക്കു ജീവിതം നിസ്സാരം തന്നെ. മനുഷ്യൻ ഉൽകൃഷ്ടാവസ്ഥയേയോ നികൃഷ്ടാവസ്ഥയേയോ പ്രാപിക്കുന്നതു് അവന്റെ പ്രവൃത്തിയുടെ ഗുണദോഷത്തെ ആശ്രയിച്ചാകുന്നു. ഈ തത്വത്തെ ആരും അപലപിക്കുമെന്നു തോന്നുന്നില്ല. "മനുഷ്യജീവിതം ആത്മാവിന്റെ ഒരു പരീക്ഷാകാലമാണ്" എന്നു് ഒരു പണ്ഡിതൻ പ്രസ്താവിച്ചിട്ടുള്ളതും സ്മരണീയമത്രെ. ജീവിതത്തെ നികൃഷ്ടമാക്കിവ്യവഹരിക്കുന്നവരുടെ പ്രവൃത്തികളെ സൂക്ഷ്മമായിപരിശോധിച്ചാൽതന്നെ അവരുടെ വാദത്തിന്റെ അടിസ്ഥാനമില്ലായ്മ വെളിവാകുന്നതാണ്. ലോകത്തിൽ ധനത്തിലും പ്രതാപത്തിലും, വിഷയാദിസുഖങ്ങളിലും പ്രതിപത്തിയില്ലാത്തവർ വളരെ ചുരുങ്ങും. ജീവിതത്തെ പുഛിക്കുന്നവരിൽ പലക്കും മേല്പറഞ്ഞ ആഗ്രഹങ്ങൾ ഉണ്ട്. അവ എങ്ങിനെ ഉണ്ടായി? ജീവിതം സ്വപ്നമെന്നും, നിസ്സാരമെന്നും മററും പറയുന്നതിന് ചില കാരണങ്ങൾ ഇല്ലാതില്ല. ഇവയിൽ ഒന്നു് ജീവിതകാലത്തിന്റെ ഹ്രസ്വത തന്നെ ആയിരിക്കണം. "പതിനായിരം വത്സരങ്ങൾ വെറുതെ കളയാനുണ്ടെന്നു വിചാരിക്കാതെ മരണം നിങ്ങളുടെ മുൻപിൽ നില്ക്കുകയാണെന്നുള്ള തത്വത്തെ അറിഞ്ഞു ജീവിച്ചിരിക്കുന്നകാലമത്രയും സൽപ്രവൃത്തികൾ ചെയ്തു് യഥാർത്ഥമനുഷ്യരായി ജീവിക്കുവിൻ" എന്നു് മനു പറയുന്നു. ഇങ്ങിനെ ജീവിക്കുന്നവക്കു്—മേല്പറഞ്ഞ തത്വം അറിഞ്ഞു് ജീവിക്കുന്നവക്കു്—ജീവിതം എത്രയോ വിലയേറിയതാകുന്നു. ഈ ലോകത്തിൽ നമുക്കു് ചില കടപ്പാടുകൾഉണ്ടു്. അവയെ നിറവേററണം, എന്നാൽ മാത്രമേ മനുഷ്യജന്മംകൊണ്ടു ഫലമുള്ളൂ. യാതൊരുവൻ ജീവിതം നിസ്സാരമാണെന്നുവിചാരിച്ചു യാതൊന്നും പ്രവൃത്തിക്കാതെ മടിയനായിരിക്കുന്നുവോ അവന്റെ ജീവിതം നികൃഷ്ടമാണ്. ജീവിതയോധനത്തിൽ ഉണ്ടാകുന്ന നിരാശകളെ ഗണിക്കരുതു്. അവ ലോകത്തിൽ സാധാരണങ്ങളാണെന്നു് അറിയണം. ദുഃഖമില്ലാതെ സുഖം ഉണ്ടാകുന്നതല്ല. "ഈ ലോകത്തിൽ സുഖവുമസുഖവും മിശ്രമായ്ത്താനിരിക്കും" എന്നുള്ള കവിവചനം നാം പ്രത്യേകം ഓർമ്മിക്കണം. ഗുണമുണ്ടെങ്കിൽ ദോഷവും, സുഖമുണ്ടെങ്കിൽ ദുഃഖവും ലോകത്തിൽ സാധാരണമാണ്. ഇതറിഞ്ഞു് സമാധാനചിത്തരായി ജീവിക്കണം. നമ്മുടെ അഭ്യുദയത്തിനും നാശത്തിനും കാരണം നാം തന്നെയാകുന്നു.

"ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്
ആത്മൈവഹ്യാത്മനോബന്ധു
രാത്മൈവരിപുരാത്മനഃ"

എന്നാണ് ഗീതോപദേശം. സുഖദുഃഖങ്ങൾ മനസ്സിന്റെ വികാരഭേദങ്ങളാണെന്നും അവ ശാശ്വതങ്ങളല്ലെന്നും മനസ്സിലാക്കിയാൽ ജീവിതത്തിൽ നിരാശതോന്നുന്നതല്ല. സുഖദുഃഖങ്ങളുടെ കാരണം മനസ്സാണ്.

ഒരാൾക്ക് എന്തെങ്കിലും ആഗ്രഹം ജനിച്ചാൽ അതു് നിറവേറുന്നപക്ഷം സന്തോഷവും ഇല്ലെങ്കിൽ ദുഃഖവും ഉണ്ടാകുന്നു. എന്നാൽ പെട്ടെന്നുണ്ടാകുന്ന ആ ആഗ്രഹത്തിൽ നിന്നും മനസ്സിനെ പിൻവലിക്കുന്നപക്ഷം സുഖദുഃഖങ്ങളെ ഭയപ്പെടേണ്ടതില്ല. മനോനിയന്ത്രണശക്തിയുള്ള ഒരാൾക്ക് ദുഃഖത്തെ കുറയ്ക്കാൻ കഴിയും. സുവർണ്ണകുമാരിക്ക മോഹനകുമാരനിൽ അനുരാഗം ജനിച്ചപ്പോൾതന്നെ അവളുടെ മനസ്സിനെ അതിൽനിന്നു നിയന്ത്രിച്ചിരുന്നുവെങ്കിൽ അവൾ ഇപ്പോൾ അനുഭവിക്കുന്ന സങ്കടം കൂടാതെ കഴിക്കാമായിരുന്നില്ലേ? കുമാരന്റെ അവസ്ഥയും ഇതുതന്നെ.

കമലയുടെ വാക്കുകേട്ടു് അവളെ അനുഗമിച്ചു് സുവർണ്ണകുമാരിയുടെ പിന്നാലെതന്നെ കുമാരന്റെ ധൈര്യവും പൊയ്പ്പോയി.

അയാൾ ഒരു നിർജ്ജീവസത്വംപോലെ, അല്പനേരം ആ ശിലാതലത്തിൽ തന്നെ ഇരുന്നു. വിവിധങ്ങളായ ചിന്തകൾ അയാളെ ക്ലേശിപ്പിച്ചു. ആ വിചാരങ്ങളുടെ ഒരു ഏകദേശരൂപം ചുവടെ ചേർക്കുന്നു. "കഷ്ടം! എന്റെ ഇപ്പോഴത്തെ സ്ഥിതി എന്തു? ഇന്നലെ ഈ സമയം ഞാൻ എത്ര സന്തുഷ്ടനായിരുന്നു. രാജകുമാരിയുടെ ദർശനം വരെ അനുരാഗം എന്നതു് എന്താണെന്നുപോലും ഞാൻ അറിഞ്ഞിരുന്നില്ല. മദനപുരത്തുതന്നെ ഞാൻ എത്ര സുന്ദരികളേ കണ്ടു; അവരിൽ ആരിലും എന്റെ ഹൃദയം ലയിച്ചില്ല. എന്നാൽ സുവർണ്ണകുമാരിയെക്കണ്ടമാത്രയിൽ എന്തെന്നില്ലാത്ത ഒരു വികാരം എന്നിൽ ഉണ്ടായി. വളരെ പണിപ്പെട്ടു ഞാൻ അതിനെ അടക്കിയെങ്കിലും വീണ്ടും അവളെ കാണുന്നതിനും ഒന്നു രണ്ടുമാസം ഒന്നിച്ചുകഴിക്കുന്നതിനും ഇടയായതോടുകൂടി ആ വികാരം വീണ്ടും ഉജ്ജ്വലിച്ചു് ഇനിയും എന്നെ വിട്ടുമാറാത്തവണ്ണം പ്രബലമായിത്തീർന്നിരിക്കുന്നു. മേലിൽ അവളെ ദർശിക്കാൻപോലും എനിക്കു സാധിക്കയില്ല; രുദ്രസേനനും ഞാൻ ജനനാൽതന്നെ ശത്രുവാണ്. സരളാംഗിക്കു രാജകുമാരിയുടെ അഭ്യുദയത്തിൽ സങ്കടവും ഉണ്ടു്. എന്തായിരുന്നാലും നേരിട്ടു ചോദിക്കാം. തരുന്നെങ്കിൽ തരട്ടെ. മൌനമായിരുന്നാൽ ഒന്നും സാധിക്ക

യില്ല. എന്റെ ജീവിതം അന്യക്ക് ഉപകാരപ്രദമായിത്തീരാത്തപക്ഷം അതുകൊണ്ടു എന്തു പ്രയോജനം. ക്ഷത്രിയവംശത്തിൽ ജനിച്ച ഞാൻ കാട്ടുമൃഗങ്ങളെപ്പോലെ ഇവിടെ കഴിച്ചുകൂട്ടിയാൽ മതിയോ? എന്റെ പ്രജകളെ, അവർ അനുഭവിക്കുന്ന സങ്കടത്തിൽനിന്നും രക്ഷിക്കേണ്ടതു് എന്റെ ധർമ്മമല്ലേ? അതിനു ഞാൻ എന്തുചെയ്യുന്നു. വല്ലവിധത്തിലും ഒരു യുദ്ധംചെയ്തു രാജ്യം വീണ്ടെടുക്കാമെന്നു വെച്ചാൽ രാജകുമാരിയെ വിചാരിച്ചു് അതിനും മനസ്സുവരുന്നില്ല. എന്തായിരുന്നാലും, ഒന്നുചെയ്യാം. രാജകുമാരിയെ എനിക്കു വിവാഹംചെയ്തു തരികയും രുദ്രസേനന്റെ പിൽക്കാലമെങ്കിലും രാജ്യം വിട്ടുതരികയും ചെയ്യണമെന്നു പറയാം. തന്നില്ലെങ്കിൽ യുദ്ധംചെയ്തു രണ്ടും കൈയ്ക്കലാക്കാം"

ഇങ്ങനെ ആലോചിച്ചു് ഉറച്ചുകൊണ്ടു് അയാൾ ബംഗ്ലാവിലേക്കുപോയി.

ദിവസം പത്തിരുപതുകഴിഞ്ഞു. ഇതിനിടയ്ക്കു് സരളാംഗി അയച്ച ഒരു ദൂതൻ കുമാരനെക്കണ്ടു് രാജകുമാരി ആത്മഹത്യചെയ്തു എന്നുള്ള കല്പിതകഥയും അയാളെ അറിയിച്ചു. അതു് വിശ്വസിപ്പിക്കുന്നതിനായി വേറെയും രണ്ടുമൂന്നുപേർ ബംഗ്ലാവിൽ ചെന്നിരുന്നു. കുമാരന്റെ അവസ്ഥ ആകപ്പാടെ വളരെ ദയനീയമായി. കുമാരിയുടെ മരണവാർത്തയെ അയാൾ വിശ്വസിച്ചില്ല. എങ്കിലും അവളുടെ സ്ഥിതി തുലോം ദയനീയമാണെന്നു അയാൾക്കു് ഊഹിക്കാൻകഴിഞ്ഞു. രുദ്രസേനനോടുള്ള ദ്വേഷവും കുമാരിയിലുള്ള പ്രേമവുംകൂടി അയാളെ ധർമ്മസങ്കടത്തിലാക്കി. ശരീരവും ക്രമേണ ശോഷിച്ചുതുടങ്ങി.

കുമാരീകുമാരന്മാർ പരസ്പരം ദൃഢാനുരക്തരാണെന്നും അവരെ തമ്മിൽ വേർതിരിക്കാൻ പ്രയാസമാണെന്നും കാമവല്ലിക്കു് അറിയാം. രുദ്രസേനൻ കുമാരന്റെ ശത്രുവാണെന്നുള്ള വാസ്തവം ഈയിടെ അവർ ഗ്രഹിച്ചിട്ടുണ്ടു്. അതിനാൽ, ആ കാമിനീകാമുകന്മാരുടെ സമ്മേളനത്തിൽ അവർ പലപ്പോഴും ഉത്സാഹപൂർവ്വം പങ്കുകൊണ്ടിട്ടുണ്ടെങ്കിലും, അവരുടെ പ്രണയപരിണാമം എന്തായിരിക്കുമെന്നു് അവർ ഭയപ്പെടുന്നു.

---

# അദ്ധ്യായം ൨൩.

"പോകട്ടെപുല്ലപ്പുരുഷൻ, നിനക്കു-
പാകത്തിൽഞാൻകാന്തനെവേറെനല്കാം
വാകപ്പൂത്തൂത്താരനകള്ളിമുള്ളു
ശോകത്തിനല്ലാതെസുഖത്തിനാമൊ?"

സുവൎണ്ണകുമാരി, താൻ കുമുദിനീതീരംവിട്ടു രാജധാനിയിൽ എത്തിയശേഷമുള്ള വിവരങ്ങൾ അടങ്ങിയ ഒരു കത്തോടുകൂടി, ഒരു ഭൃത്യനെ കുന്നിന്മേൽബംഗ്ലാവിലേക്കു അയച്ചു; പക്ഷെ, അവളുടെ കത്തുകൾ കൈക്കലാക്കാൻ ഉററു ശ്രമിച്ചുകൊണ്ടിരുന്ന സരളാംഗി അതു കൈക്കലാക്കി ഭൃത്യനു ചില ദുരുപദേശങ്ങളും നൽകി അയക്കുകയാണു ചെയ്തതു്. ഭൃത്യൻ രാജകുമാരിയെക്കുറിച്ചു നിഷ്കളങ്കമായ ഭക്തിയുള്ളവനായിരുന്നെങ്കിലും അവന്റെ ഉപജീവനത്തിന്ന് സരളാംഗിയുടെ കാരുണ്യം അത്യാവശ്യമായിരുന്നതിനാൽ അവൻ ആ ദുഷ്ടയുടെ ദുരുപദേശങ്ങൾക്കു വശംവദനായി; രണ്ടുമൂന്നുദിവസം സ്വഗൃഹത്തിൽ താമസിച്ചിട്ടു സുവൎണ്ണകുമാരിയെ ചെന്നു കണ്ടു് തന്റെ യാത്രക്ലേശങ്ങളുംമററും വൎണ്ണിച്ചശേഷം എഴുത്തിനുമറുപടികിട്ടിയില്ലെന്നും കുമാരൻ താമസിയാതെ വിജയനഗരത്തു വരുമെന്നും അറിയിച്ചു. നിൎമ്മലഹൃദയയായ രാജകുമാരി അവൻ പറഞ്ഞതെല്ലാം പരമാൎത്ഥമാണെന്നുതന്നെ വിശ്വസിച്ചു. അവൾ രണ്ടാഴ്ചയോളം കുമാരാഗമനത്തെ പ്രതീക്ഷിച്ചിരുന്നു. വിവാഹകാൎയ്യത്തെക്കുറിച്ചുള്ള ആലോചനകളും, അതിലേക്കുള്ള ഒരുക്കങ്ങളും ധൃതഗതിയിൽ നടക്കുന്നു. കുമാരനെക്കാണ്മാൻ വല്ലരക്ഷാമാൎഗ്ഗവും ആലോചിക്കാമെന്നു കരുതി അവൾചെയ്ത പ്രയത്നവും വിഫലമായി. വീണ്ടും അവൾ ഭൃത്യനെ നിയോഗിച്ചു. എന്നാൽ അവനും സരളാംഗിക്കു വശപ്പെട്ടു. കുമാരൻ; രാജകുമാരിയുടെ കത്തിനെ അനാദരിക്കുകയും മറുപടി എഴുതാനോ വിജയനഗരത്തേക്കു വരാനോ തൽക്കാലം സൌകൎയ്യമില്ലെന്നു പറയുകയും ചെയ്തതായി കുമാരിയെ അറിയിച്ചു. ഇതും സരളാംഗിയുടെ നിർബന്ധത്താലാണെന്നു പറയേണ്ടതില്ലല്ലോ! താൻ ലേശമെങ്കിലും പ്രതീക്ഷിച്ചിരിക്കാത്ത ഒരു മറുപടി കേൾക്കുകയാൽ രാജകുമാരി അവനോടു വീണ്ടും യാതൊന്നും ചോദിച്ചതേയില്ല. കുമാരിയുടെ അനന്തരാവസ്ഥ വായനക്കാർതന്നെ ഊഹിച്ചു കൊള്ളുവിൻ. ഏതോ അത്യാവശ്യം പ്രമാണിച്ചു സ്വഗൃഹത്തിലേക്കു പോയിരുന്ന കമല പെട്ടെന്നു വന്നുചേരാതിരുന്നെങ്കിൽ അവൾ ആത്മഹത്യക്കുപോലും തുനിയുമായിരുന്നില്ലെ എന്നു് ഞാൻ സംശയിക്കുന്നു. കമല, സഖിയു

ടെ അവസ്ഥാന്തരത്തിനുള്ള കാരണം ഗ്രഹിച്ചിരുന്നു. അവൾ ഭൃത്യനിൽനിന്നു വിവരം ഗ്രഹിക്കുകയാലാണു് ബദ്ധപ്പെട്ടു എത്തിയതു്.

കുമാരി കമലയെ നോക്കുകപോലും ചെയ്യാതെ അധോമുഖിയായിരുന്നു് കണ്ണുനീർ പൊഴിക്കുകയായിരുന്നു. നയജ്ഞയായ കമല സംഭാഷണം ആരംഭിച്ചു.

കമ:—ദേവി! ചില രഹസ്യവൎത്തമാനങ്ങൾ അറിയിക്കാനാണു് ഞാൻ ഓടിവന്നതു്.

കുമാരി മറുപടി പറയാതെ വിമ്മിവിമ്മി കരയുകമാത്രം ചെയ്തു.

കമ:—കഷ്ടം! മനുഷ്യരെ എങ്ങിനെ വിശ്വസിക്കും! ആ ദ്രോഹി ഇനിയും എന്തെല്ലാം വന്നുപറയും എഴുത്തു ചുണയുള്ളവരുടെ കൈയിലായി. അവൻ ഇങ്ങുവരട്ടെ.

കമലയുടെ സംഭാഷണം സുവർണ്ണകുമാരി ശ്രദ്ധിച്ചില്ല; എങ്കിലും അവൾ താൻ കുമാരനു അയച്ച കത്തിനെക്കുറിച്ചാണു് പറയുന്നതെന്നു് അവൾ ഊഹിച്ചു.

സുവ:— കമലേ! നീ പറയുന്നതെന്തു്?

കമ:—മനുഷ്യരെല്ലാം കള്ളന്മാരായാൽ എന്തുചെയ്യും.

സുവ:—കമലേ! കാൎയ്യംപറയൂ.

കമ:—നാം കൊടുത്തയച്ച എഴുത്തുകൾ രണ്ടും സരളാംഗീദേവി കൈക്കലാക്കി. ഭൃത്യൻ വന്നുപറഞ്ഞതെല്ലാം ശുദ്ധമേ പൊളിയാണു്. ഇനിയും മററവനും വന്നു് ഇതുപോലെതന്നെ പച്ചപ്പൊളി പറയും.

സുവ:— ഭൃത്യൻ തിരിച്ചുവന്നല്ലോ.

കമ:—ങ്ഹാ! എന്തുപറഞ്ഞു ആ ദ്രോഹിയെ ഞാൻ കണ്ടില്ലല്ലോ.

സുവ:—എഴുത്തിനു മറുപടിതരാനോ, ഇങ്ങോട്ടു വരാനോ സൌകൎയ്യമില്ലത്രെ.

കമ:—അതു് അവിടുന്നു വിശ്വസിക്കുകയും ചെയ്തു; ഇല്ലേ?

സുവ:—വിശ്വസിക്കാതെ എന്തുചെയ്യും.

കമ:—അതേ; വിശ്വസിക്കണം; ഭൃത്യൻ പറഞ്ഞതു പരമാൎത്ഥം; ഞാൻ പറഞ്ഞതു പൊളി കഷ്ടം! മനുഷ്യൎക്കു വിശേഷബുദ്ധിയുള്ളതുകൊണ്ടു് എന്തുഫലം!

സുവ:—വാസ്തവം ഞാൻ ഇപ്പോഴല്ലെ അറിഞ്ഞതു്?

കമ—ദ്രോഹി; അവനു പച്ചക്കള്ളം. വന്നുപറയാൻ കൂസൽ ഇല്ലായിരുന്നല്ലോ; അദ്ദേഹം ഇതു വല്ലതും അറിഞ്ഞോ?

സുവ:—എന്റെ എഴുത്തുകൾ വാങ്ങാൻ അവൎക്കു എന്തുകാൎയ്യം?

കമ:— അതു് ദേവിതന്നെ ഊഹിച്ചുകൊള്ളുക.

സുവ:—ഞാൻ അവൾക്ക് പണ്ടേ ശത്രുവാണല്ലോ............. കമലേ! ഇനിയും നാം എന്തുചെയ്യണം?

കമ:—ഒരാളെക്കൂടി അയക്കണം.

സുവ:—അവനും ഇതുപോലെ ചെയ്യെങ്കിലോ?

കമ:—ഈ വിവരമെല്ലാം ഗുരുഭൃത്യനോടു പറഞ്ഞാൽ അദ്ദേഹം ശിഷ്യരിൽ ആരെയെങ്കിലും അയക്കും.

സുവ:—ഇതെല്ലാം ഗുരുഭൃത്യനോടു പറയുന്നതെങ്ങിനെ?

കമ:—അദ്ദേഹം ഇതൊന്നും അറിഞ്ഞിട്ടില്ലെന്നാണോ ദേവിയുടെ വിചാരം?

സുവ:—അറിഞ്ഞിരിക്കാം; പക്ഷെ, എനിക്ക് അദ്ദേഹത്തിനോടു പറയാൻ ധൈര്യമില്ല.

ഈ അവസരത്തിൽ ആരോ ഏണിപ്പടി കയറുന്നതു കേൾക്കുകയാൽ അവർ സംഭാഷണം നിർത്തി. ആഗതനായ ആൾ ഒരു യുവാവാണ്. അയാൾ മുൻകൂട്ടി അറിയിക്കാതെ അകത്തേക്കു വന്നതു കുമാരിക്കും കമലയ്ക്കും രസിച്ചില്ല. അതിനാൽ അതിഥിക്കു സ്വാഗതംപോലും പറയാതെ അവർ മൌനം അവലംബിച്ചു. കന്യകാഗൃഹത്തിൽ അവിവാഹിതയായ ഒരു രാജകുമാരിയുടെ മുറിയിൽ അനുവാദംകൂടാതെ പ്രവേശിച്ചതു വിടലോകചക്രവർത്തിയായ കുമാരസേനൻ അല്ലാതെ മററാരുമല്ല. സുവർണ്ണകുമാരിയുടെ കോപാരുണിതമായ മുഖത്തു നോക്കുന്നതിനുപോലും ശക്തനല്ലാതെ അയാൾ ചിന്താമഗ്നനായി നിൽക്കെ കമല ഇങ്ങനെ ചോദിച്ചു.

കമ:—നിങ്ങൾ എന്തിനാണുവന്നത്?

കുമാ:—രാജകുമാരിയെ കാണ്മാൻതന്നെ.

കമ:—രാജകുമാരിയുടെ മുറിയിൽ, അവിടത്തെ സമ്മതംകൂടാതെ, പ്രവേശിക്കുന്നതു് ഉചിതമാകുമോ?

കുമാ:—രാജകുമാരി അന്യയല്ലല്ലോ?

കമ:—എന്ത്? നിങ്ങളും രാജകുടുംബത്തിലെ അംഗമാണോ?

കുമാ:—ഇപ്പോഴല്ലെങ്കിലും, താമസിയാതെ ആയിത്തീരാനുള്ളവനല്ലേ?

കമ:—നിങ്ങളെ രാജകുടുംബത്തിലേക്കു ദത്തെടുക്കാൻ തീർച്ചയാക്കിയിരിക്കയാണോ? ആണെങ്കിൽതന്നെയും അനുവാദംകൂടാതെ ഇതിനകത്തു കടന്നുകൂടാ. മഹാരാജാവു തിരുമനസ്സുകൊണ്ടുപോലും അങ്ങിനെ ചെയ്യാറുമില്ല. ഏതായിരുന്നാലും ഇത്ര മര്യാദകേടായിപ്പെരുമാറിയ നിങ്ങളോടു സംസാരിക്കാൻ ദേവിക്ക് ഇഷ്ടമില്ല. വേഗം പുറത്തുപൊയ്ക്കൊള്ളണം.

കുമാരസേനന് കോപം ഉണ്ടായി; അയാൾ രാജകുമാരി തന്റെ പ്രിയതമയാണെന്നു കൂസൽകൂടാതെ പറഞ്ഞു. ഇതു കേട്ടക്ഷണത്തിൽ

സുവൎണ്ണകുമാരി കമലയോട്ട് എന്തോ മന്ത്രിച്ചിട്ട് മറെറാരു മുറിയിലേക്കുപോയി.

കമ:—നിങ്ങൾക്കു ഭ്രാന്തുണ്ടോ? ദേവി നിങ്ങളുടെ പ്രിയതമയോ?

കുമാ:—ആകാൻപോകുന്നു.

കമ:—ഇതൊന്നും കേൾക്കേണ്ട; വേഗം പുറത്തു പൊയ്ക്കൊള്ളണം.

കുമാ:—പോയില്ലെങ്കിൽ എന്തുചെയ്യും?

കമ:—ദാസിയുടെ, മുററമടിക്കുന്ന ചൂൽ മുഖത്തുകൊള്ളും.

കമലയുടെ ഗൌരവം കണ്ടു കുമാരസേനൻ പരിഭ്രമിച്ചുപോയി. രാജകുമാരിയുടെ അനുമതി കൂടാതെ വന്നവിവരം രുദ്രസേനൻ അറിഞ്ഞാൽ എന്തുപറയുമെന്നും അയാൾ ശങ്കിച്ചു അല്പനേരം ചിന്താമഗ്നനായി നിന്നശേഷം അയാൾ ആ മുറിവിട്ടു പുറത്തുപോയി.

കുമാരസേനൻ പോയവിവരം അറിഞ്ഞു് സുവൎണ്ണകുമാരി അരികെവന്നു സംഭാഷണം ആരംഭിച്ചു. അവർ കുമാരസേനനെക്കുറിച്ചും പുതിയ വിവാഹാലോചനയെക്കുറിച്ചും സംസാരിച്ചുകൊണ്ടിരുന്നു. എന്നാൽ അവരുടെ സംഭാഷണത്തിനു രുദ്രസേനന്റെയും സരളാംഗിയുടേയും ആഗമനം വിഘാതം ഉണ്ടാക്കി. കുമാരിയും കമലയും എഴുന്നേററു് അവരെ ആദരിച്ചു. രുദ്രസേനൻ പുത്രിയുടെ സമീപം ചെന്നു് അവളുടെ ശരീരസ്ഥിതിയെക്കുറിച്ചു ചിലതെല്ലാം ചോദിച്ചശേഷം ഒരു കസാല നീക്കിയിട്ടിരുന്നു. സരളാംഗി കുമാരിയുടെ കൈക്കുപിടിച്ചു ഒരു ജനാലയുടെ അരികിലേക്കു കൂട്ടിക്കൊണ്ടുപോയി; അവളെ വാത്സല്യപൂൎവ്വം തലോടിക്കൊണ്ടു് കുശലപ്രശ്നം ചെയ്തു. അനന്തരം അവരും രുദ്രസേനന്റെ അരികിൽഎത്തി. സരളാംഗി പതിവിനു വിപരീതമായി സുവൎണ്ണകുമാരിയോടു വാത്സല്യം പ്രദൎശിപ്പിക്കുന്നതിന്റെ ഉദ്ദേശം എന്തു്? രുദ്രസേനനെ പ്രീതിപ്പെടുത്തുവാൻ ആയിരിക്കുമോ? ആതായിരിക്കയില്ല. രുദ്രസേനനെ ലേശമെങ്കിലും ഭയമോ, ബഹുമാനമോ, അയാളെ പ്രീതിപ്പെടുത്തുന്നതിൽ താല്പൎയ്യമോ അവൾക്കു ഇല്ലല്ലോ. കുമാരിയെ പ്രീതിപ്പെടുത്തിയിട്ടു് പുതിയ വിവാഹകാൎയ്യം അവളോടു പറയാമെന്നു ഉദ്ദേശിച്ചായിരിക്കാം. അതെ, അതുതന്നെയാണു് അവളുടെ ഉദ്ദേശം. കുമാരസേനൻ, കുമാരിയെ കാണ്മാൻ വന്നിരുന്ന വിവരം ഭൃത്യന്മാർ മുഖേന അവളും രുദ്രസേനനുംഅറിഞ്ഞിരുന്നു. അതിനാൽ രുദ്രസേനൻ ഇങ്ങനെ ചോദിച്ചു.

രുദ്ര:—കുഞ്ഞേ! കുമാരസേനൻ ഇവിടെ വന്നിരുന്നോ?

സുവ:—അയാളെ എനിക്കു പരിചയമില്ല; ഏതോ ഒരു ചെറുപ്പക്കാരൻ കുറച്ചുമുൻപു് ഇവിടെ വന്നിരുന്നു.

രുദ്ര:—അയാൾ എന്തുപറഞ്ഞു?

സുവ:—എന്നോടു ഒന്നും പറഞ്ഞില്ല. അയാൾ വന്നായുടൻ ഞാൻ ഈ മുറിയാൽ നിന്നു പൊയ്ക്കളഞ്ഞു.

രുദ്ര: അതെന്തു ? അയാൾ നിനക്കു് അഹിതമായി വല്ലതും സംസാരിച്ചോ?

സുവ:—ഇല്ല.

രുദ്ര:—ഇല്ലെങ്കിൽ, നീ ഒരു അതിഥിയെ അവമാനിച്ചിട്ടു പൊയ്ക്കളഞ്ഞതു എന്തു്?

സുവ:—ഞാൻ ആരെയും അവമാനിച്ചില്ല.

രുദ്ര:—ഒരാൾ നിന്നെക്കാണ്മാൻ വന്നാൽ, നീ ഇറങ്ങിപ്പൊയ്ക്കളയുന്നതു മര്യാദയാണോ?

സുവ:—ഒരു സ്ത്രീയെ, അവളുടെ സൌകര്യം അറിയാതെ, കാണാൻ ചെല്ലുന്നതു മര്യാദയാണോ?

രുദ്ര:—അയാൾ മുൻകൂട്ടി ചോദിച്ചില്ലേ?

സരളാംഗി:—ഇവൾ ആരു്? ഇവൾക്കു് എന്തുജോലിയാണുള്ളതു്. എല്ലാത്തിനും ധിക്കാരംതന്നെ.

രുദ്ര—കമലേ! അയാളോടു എന്തു പറഞ്ഞു?

കമ:—ദേവിക്കു അയാളെ കാണാൻ ഇഷ്ടമില്ലെന്നു പറഞ്ഞു.

സര:—ഈ അസത്താണു് അവളെക്കൂടി ചീത്തയാക്കുന്നതു്.

കമ:—ഈ അസത്തു ചീത്തയാക്കാൻ ശ്രമിക്കുന്നുണ്ടു്. പക്ഷെ ഫലിക്കുന്നില്ല.

സര:—ദുഷ്ടേ! എന്നോടു തർക്കുത്തരം പറയുന്നോ? നീ അല്ലേ അവളെ ചീത്തയാക്കുന്നതു്?

കമ:—ശ്രമിക്കുന്നുണ്ടെന്നു ഞാൻ സമ്മതിച്ചില്ലേ?

സര:—എടി വേശ്യേ നിന്റെ നാക്കു ഞാൻ അറുത്തുകളയും.

കമ:—എന്നാൽ അത്രയും ഉപദ്രവം കുറഞ്ഞു.

രുദ്ര:—നിങ്ങൾ തമ്മിൽ വഴക്കുകൂട്ടുന്നതു് എന്തിനു്?

സര:—കണ്ടില്ലേ; അവളുടെ ധിക്കാരം; എല്ലാററിനെയും അടിച്ചു പുറത്തിറക്കണം.

കമ:—കുറച്ചു പുണ്യാഹവും തളിക്കണം.

രുദ്ര:—(സുവർണ്ണകുമാരിയോടു്) കുഞ്ഞേ! ഞാൻ ഒരു കാര്യം പറയാനാണു വന്നതു്.

സുവ:—അച്ഛനു പറയാമല്ലോ.

രുദ്ര:—ഒരു വിവാഹാലോചന നടക്കുന്ന വിവരം നീ അറിഞ്ഞില്ലേ?

സുവ:—ആക്കു്, അച്ഛാ! രാജേന്ദ്രനോ? രാജേന്ദ്രൻ എന്നു സുവർണ്ണകുമാരി പറഞ്ഞതു്, സരളാംഗിയുടെ മൂത്ത പുത്രനേയാണു്.

രുദ്ര:—രാജേന്ദ്രനല്ല; നിനക്കാണ്?

സുവർണ്ണകുമാരി മൌനം അവലംബിച്ചതേയുള്ളു. അവൾക്ക് യാതൊന്നും കേൾക്കേണ്ടതില്ലെന്ന് അവളുടെ മുഖഭാവം പ്രത്യക്ഷപ്പെടുത്തി.

രുദ്ര:—കുറച്ചുമുൻപ് ഇവിടെ വന്നിരുന്ന കുമാരസേനനാണ് നിന്നെ വിവാഹംചെയ്യാൻ നിശ്ചയിച്ചിരിക്കുന്നതു്.

സുവ:—അയാളെക്കാൾ ആഭാസനായ ഒരാളെ കിട്ടിയില്ലായിരിക്കാം.

സര - കണ്ടോ, അവളുടെ അധികപ്രസംഗം. ഈ അഛൻെറ മകളല്ലെ? എങ്ങിനെ നന്നാകും.

രുദ്ര:—കുഞ്ഞേ! അയാൾ ഒരു പ്രഭുകുമാരനാണ്. നല്ല ബുദ്ധിമാനും സൽസ്വഭാവിയുമാണെന്ന് നിനക്കുതന്നെ ബോദ്ധ്യപ്പെടും. ഏതായിരുന്നാലും വിവാഹത്തിനു് ഇനി രണ്ടു് ആഴ്ചയേയുള്ളു.

സുവ:—അല്ല! മുഹൂർത്തവും നിശ്ചയിച്ചുകഴിഞ്ഞോ!!

രുദ്ര:— ഓഹോ; നി ഇതൊന്നും അറിഞ്ഞില്ലേ?

സുവ: - ഞാൻ എന്തിന് അറിയുന്നു; അറിയാനുള്ളവരെല്ലാം അറിഞ്ഞില്ലേ?

സര:—എൻെറകുഞ്ഞു് അങ്ങിനെ പറയു. അഛനല്ലേ നിശ്ചയിച്ചതു്?

സുവ:—വിവാഹത്തിനും അഛൻ മതിയല്ലോ?

സര:—പുരുഷന്മാരെ പുരുഷന്മാർ വിവാഹംചെയ്യുന്ന പതിവ് ഏതുരാജ്യത്തെങ്കിലും ഉണ്ടോ?

സുവ:—നിങ്ങളെല്ലാം സ്ത്രീകളല്ലെ?

സര:—അല്ലാ! പറഞ്ഞുപറഞ്ഞു് ഇത്രയായോ! നോക്കണേ, ധിക്കാരം! എന്നെ വിവാഹം ചെയ്യണംപോലും!!

സുവ:—എന്നു ഞാൻ പറഞ്ഞില്ല.

രുദ്ര:—നിങ്ങൾ തമ്മിൽ ശണ്ഠകൂടാതിരിക്കിൻ;............മകളേ; നിനക്കു സമ്മതമല്ലെ?

സുവ:— അഛാ! ഞാൻ പരമാത്ഥം പറയാം. ഒരാളെ എൻെറ മനസ്സുകൊണ്ടു് വരിച്ചു, ഇനിയും ഈ ജന്മം മറെറാരാളെ ഭത്താവായി ഞാൻ വരിക്കയുമില്ല.

രുദ്ര:—തീച്ചു പറയാൻ വരട്ടെ.

സുവ:—ഇതു്, ഞാൻ ഇപ്പോൾതീച്ചയാക്കിയതല്ല.

സര:—നിനക്കുതീച്ചയാക്കാൻ അധികാരമെന്തു്?

സുവ:—എന്നെ സംബന്ധിക്കുന്ന കാര്യത്തിൽ എനിക്കും ചില സ്വാതന്ത്ര്യങ്ങൾ ഉണ്ടു്.

സര:—അതു് നടക്കുന്നതുകാണട്ടെ.

സുവ:— അതു് നടന്നില്ലെങ്കിൽ, ഒന്നും നടക്കുകയില്ല.

സരളാംഗിക്കു സഹിക്കവയ്യാത്ത കോപം ഉണ്ടായി. അവൾ പല്ലുകടിച്ചുകൊണ്ടു് എന്തൊക്കെയോ പിറുപിറുത്തു രുദ്രസേനൻ പുത്രിയെ ശാസിക്കാതിരുന്നതിലാണു് അവൾക്കു് അധികം ഈൎഷ്യതോന്നിയതു്. തന്റെ ഉദ്ദേശസാദ്ധ്യത്തിൽ സംശയം ജനിക്കുകയാൽ സരളാംഗി കോപപരവശയായി പുറത്തേക്കുപോയി. രുദ്രസേനൻ മകളെപ്പിടിച്ചു് ആശ്ലേഷിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു.

രുദ്ര:— കുഞ്ഞേ! അവൻ എന്തു ജാതിക്കാരനാണെന്നുപോലും നിശ്ചയമില്ല. സ്വഭാവമോ വിദ്യാഭ്യാസമൊ കണ്ടിട്ടുണ്ടോ? നീ ഒരു രാജകുമാരിയല്ലേ?

സുവ:—അതെ; ഒരു രാജകുമാരിയെ ഒരു പ്രഭുകുമാരനെക്കൊണ്ടു വിവാഹം ചെയ്യിക്കാമോ?

രുദ്ര:— ആളിന്റെ യോഗ്യതകൂടി നോക്കേണ്ടേ?

സുവ:—അതെ; അതുതന്നെയാണു് ഞാനും പറയുന്നതു്.

രുദ്ര:—കുമാരസേനനു എന്തു കുറവാണുള്ളതു്?

സുവ:—ആവു! ഇത്ര യോഗ്യനുണ്ടോ? മൎയ്യാദ തൊട്ടുതെറിച്ചിട്ടില്ല; അതുക്കെങ്കിലും കാണണമെങ്കിൽ കള്ളുഷാപ്പിൽചെല്ലണം. കള്ളുകുടി, ചൂതുകളി, വിടത്വം മുതലായവയിൽ അയാളെ അതിശയിക്കുന്ന ഒരൊററ യുവാവുപോലും ഈ ലോകത്തിൽ ഇല്ല. ഇതിലധികം എന്തു് യോഗ്യതവേണം.

രുദ്ര:—കഷ്ടം! ഇതെല്ലാം ആരുപറഞ്ഞു.

സുവ:—അഛാ! അഛൻ്യെന്നെ കൊന്നാലുംശരി. ഞാൻ അയാളുടെ ഭാൎയ്യയായിരിക്കയില്ലെന്നു സത്യംചെയ്യുന്നു.

രുദ്രസേനനു പുത്രിയുടെ സത്യംകേട്ടു് നിസ്സീമമായകോപം ഉണ്ടായി. അയാൾ "അതെല്ലാം വഴിയെകാണാം" എന്നുപറഞ്ഞിട്ടു് കോപകലുഷിതനായി പുറത്തേക്കുപോയി.

---

# അദ്ധ്യായം ൨൪.*

“വധുവിൻമനമോരാതെ വരനെത്തീർച്ചയാക്കുവോൻ
രുജാനിദാനമറിയാതൗഷധംനിശ്ചയിച്ചിടും.

“വിവാഹം എന്നതു് സ്ത്രീപുരുഷന്മാരുടെ ഹൃദയങ്ങളെ ആകർഷണംഎന്ന ശൃംഖലകൊണ്ടു സംഘടിപ്പിക്കുന്ന ഒരു ഭാവനയാകുന്നു” എന്നാൽ കേരളീയർ ഈ വാസ്തവം വേണ്ടുംവണ്ണം അറിഞ്ഞു പ്രവർത്തിക്കുന്നില്ല. ഒരു പെൺകുട്ടിയെ ആരെങ്കിലും ഒരാൾ വരിക്കാൻ തീർച്ചയാക്കി, രക്ഷകർത്താക്കന്മാരുടെ അനുമതിയും സമ്പാദിച്ചുകഴിഞ്ഞാൽ വിവാഹം നടത്തുകയായി. തന്റെ പുത്രിക്കു അല്ലെങ്കിൽ ഭാഗിനേയിക്കു് വിവാഹത്തിനു പ്രായമായോ, അവളെ വരിക്കാൻ വിചാരിക്കുന്ന ആൾ വിദ്യാഭ്യാസം, സ്വഭാവഗുണം, ആകൃതി എന്നിവയിൽ അവൾക്കു അനുരൂപൻതന്നെയോ, അവളുടെ ഇംഗിതം എന്തു്, എന്നിത്യാദികാര്യങ്ങളെക്കുറിച്ചു് ആലോചിച്ചു പ്രവർത്തിക്കുന്നവർ ചുരുങ്ങും. ഈ നാട്ടിലെ നടപ്പനുസരിച്ചു്, സ്ത്രീപുരുഷന്മാർക്കു വിവാഹത്തിനുള്ള പ്രായം അവരുടെ രക്ഷകർത്താക്കന്മാർ നിശ്ചയിക്കുന്നതുതന്നെ. വരന്റെ യോഗ്യത പ്രായേണ അയാളുടെ ധനസ്ഥിതിയെ ആശ്രയിച്ചായിരിക്കും. പുരുഷന്മാരെ ആശ്രയിച്ചു് സ്ത്രീകൾക്കാണു വിവാഹവിഷയത്തിൽ സ്വാതന്ത്ര്യക്കുറവുള്ളതു്. അവർക്കു് അവരുടെ രക്ഷകർത്താക്കന്മാർ തിരിഞ്ഞെടുക്കുന്ന “കോന്തനെ” വരിക്കുകയെന്നല്ലാതെ യാതൊരു ചുമതലയും ഉള്ളതായി ജനസാമാന്യം വിചാരിക്കുന്നില്ല. പരിഷ്കൃതന്മാർ എന്നു സ്വയം അഭിമാനിക്കുന്നവർപോലും ഈ കാര്യത്തിൽ സ്ത്രീകൾക്കു് സ്വാതന്ത്ര്യം നൽകാൻ വൈമുഖ്യമുള്ളവരായിട്ടാണു് കാണുന്നതു്.

ശൈശവവിവാഹംമൂലം ഭാരതീയർ അനുഭവിക്കുന്ന സങ്കടങ്ങൾക്കു് കണക്കില്ല. ഇൻഡ്യയിലുണ്ടാകുന്ന അകാലമരണങ്ങളുടെ പ്രധാന കാരണം ശൈശവവിവാഹമാണെന്നാണു് വൈദ്യശാസ്ത്രവിദഗ്ദ്ധന്മാരുടെ പക്ഷം. പെൺകുട്ടികൾക്കു് ആറും ഏഴും വയസ്സ് പ്രായമാകുമ്പോൾ വിവാഹംചെയ്യിക്കുന്നതു് ഒട്ടും അപൂർവമല്ല. ഇതുഎത്രയും ആപൽക്കരമാണെന്നു വൈദ്യശാസ്ത്രം എന്നപോലെ നമ്മുടെ

---

* ഈ അദ്ധ്യായത്തിന്റെ ചില ഭാഗങ്ങൾ പുനലൂർനിന്നു പുറപ്പെടുന്ന ‘ശാരദ’ എന്ന മാസികയിൽ (വിവാഹം എന്ന തലക്കെട്ടിൽ) പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. (ബി. ജി. കെ.)

അനുഭവവും പ്രത്യക്ഷപ്പെടുത്തുന്നു. വിവാഹത്തിനുള്ള പ്രായം സ്ത്രീകൾക്ക് ൧൬-ം പുരുഷന്മാൎക്ക് ൨൦-ം വയസ്സാണെന്ന് ചിലർ പറയുന്നു. അതല്ല, സ്ത്രീകൾക്ക് ൧൮-ൽ കുറയാതെയും, പുരുഷന്മാൎക്ക് ൨൫-ൽ കുറയാതെയും വയസ്സ കഴിഞ്ഞിരിക്കണമെന്ന് ചില അമേരിക്കൻ ഡാക്കുറന്മാർ പറയുന്നു. ഇതിൽ രണ്ടാമത്തെ അഭിപ്രായത്തിനാണ് കൂടുതൽ പ്രാബല്യമുള്ളത്. വിവാഹകാലത്തു് സ്ത്രീപുരുഷന്മാൎക്ക് അവരുടെ ശരീരത്തിന്റെ വളൎച്ച പൂൎണ്ണമായിരിക്കണം. വിവാഹകാൎയ്യത്തെക്കുറിച്ചു് ആലോചിച്ചു സ്വാഭിപ്രായം രൂപീകരിക്കത്തക്ക പഠിപ്പും ലോകപരിചയവും അവൎക്ക സിദ്ധിച്ചിരിക്കണം.

വിവാഹവിഷയത്തിൽ വധൂവരന്മാരുടെ അഭിപ്രായം അറിയുന്നതു് എന്തിനെന്നു ചിലർ ചോദിച്ചേക്കാം. വധൂവരന്മാരുടെ സമ്മതപ്രകാരമല്ലാതുള്ള വിവാഹബന്ധം ശാശ്വതമായിരിക്കുമെന്നു വിചാരിക്കാൻ നിവൃത്തിയില്ല. "വിവാഹം രണ്ടു ഹൃദയങ്ങളേയും യോജിപ്പിച്ചു് ഒന്നാക്കുവാൻ അവരെ പ്രേരിപ്പിക്കുകയും, ആ ഹൃദയങ്ങളുടെ ഐക്യം അവരുടെ ജീവിതപദ്ധതിയിൽ സാധിക്കുകയും ചെയ്താൽ ഫലപ്പെട്ടു. വിവാഹത്തിൽ ആരംഭിക്കുന്ന വധൂവരയോഗം ഐക്യതയെ പ്രാപിക്കുമ്പോൾ അതു അനന്യത്ഥമായിത്തീരുന്നു. അങ്ങിനെ അവരുടെ ജീവിതത്തെ യോജിപ്പിച്ചു നയിക്കാൻ സമ്മതിക്കുന്ന ഇച്ഛാനിശ്ചയം ആണു വിവാഹം" എന്ന് ഒരു പണ്ഡിതൻ പറയുന്നു.

സ്നേഹമെന്നതു് മനസ്സിന്റെ ഒരു തൃപ്തിവിശേഷമാകുന്നു, നമുക്ക് ഏതെങ്കിലും ഒരു വസ്തുവിൽ തൃപ്തിതോന്നണമെങ്കിൽ അതു നമ്മുടെ മനസ്സിന് യോജിച്ചതായിരിക്കണം. മനസ്സിന് യോജിക്കാത്ത വസ്തുവിൽ സ്നേഹം ഉദിക്കുന്നതല്ല. അതുപോലെ രണ്ടു ദമ്പതിമാർ തമ്മിൽ സ്നേഹമുള്ളവരായിരിക്കണമെങ്കിൽ അവർതമ്മിൽ ആകൃതിയിലും പ്രകൃതിയിലും യോജിപ്പുള്ളവരായിരിക്കണം. ആകൃതിക്ക് യോജിപ്പില്ലാത്തവരും ചിലപ്പോൾ പരസ്പരം സ്നേഹിച്ചു എന്നുവരാം. എന്നാൽ സ്വഭാവത്തിന് യോജിപ്പില്ലാത്തവർ ഒരിക്കലും ഇണങ്ങുന്നതല്ല. സ്വഭാവത്തിനുള്ള യോജിപ്പാണ് സ്നേഹത്തെ പുഷ്ടിപ്പെടുത്തുന്നതു്. ദമ്പതിമാർ പരസ്പരം യോജിപ്പുള്ളവരല്ലെങ്കിൽ അവരുടെ ദാമ്പത്യം അവൎക്ക് സുഖത്തിന് പകരം ദുഃഖത്തെ ഉണ്ടാക്കും.

"കാപട്യമററുൾത്തളിർതമ്മിലൊക്കകിൽ
ഭൂപററിടുംദമ്പതിമാൎക്കുനാകമായ്"
"താനമ്പിൽവേൾപോളനുരൂപയാകില
നീനമ്മൾവാഴുംധരതാൻത്രിവിഷ്ടപം"

"........തുല്യരൊന്നായിണങ്ങുവതുകാണുവാൻരസം" എന്നുംമററുമുള്ളകവിവചനങ്ങളും നാം പ്രത്യേകം ഓൎമ്മിക്കേണ്ടതാണു്. രണ്ടു് ആളുകരം തമ്മിൽ യോജിപ്പായിരിക്കുന്നതു അവരുടെ സ്വഭാവത്തിന്റെ യോജിപ്പുകൊണ്ടാകുന്നു. എന്നാൽ വധൂവരന്മാർ സ്വഭാവത്തിൽ എന്നപോലെ ആകൃതിയിലും യോജിപ്പുള്ളവരായിരിക്കണമെന്നാണു് ചിലരുടെപക്ഷം "വധൂവരന്മാരുടെ കാഴ്ചയിലുള്ള ചേൎച്ച ഒരുകാൎയ്യമായ ഗുണമായിട്ടുതന്നെ ഗണിക്കപ്പെടണം" അതിരൂപവതിയായ ഒരു പെൺകുട്ടിക്കു് അത്യവിരൂപനായ ഒരാരം ഭൎത്താവായിത്തീൎന്നാൽ അവളുടെ അവസ്ഥ എന്തായിരിക്കും. അങ്ങിനെയുള്ള ഒരാളിനെ അവരം സ്നേഹിക്കുമോ?

(പ്രകൃതിഗുണത്തെമാത്രം നോക്കുന്ന അപൂർവ്വം ചില സ്ത്രീരത്നങ്ങളും കണ്ടേയ്ക്കാം. എന്നാൽ അതു സാധാരണയല്ല.) യൌവ്വനയുക്തയായ ഒരു സ്ത്രീ വൃദ്ധനായ ഒരാളെ സ്വന്തമനസ്സാലെ വരിക്കുമോ? അതിനാൽ വിവാഹവിഷയത്തിൽ അന്യനിർബ്ബന്ധം പാടില്ല. ഭാൎയ്യാഭൎത്താക്കന്മാരെ തിരഞ്ഞെടുക്കുന്നതിനുള്ള ഭാരം അവരവൎക്കുതന്നെ വിട്ടുകൊടുക്കേണ്ടതാണു്. പെൺകുട്ടികളുടെ ഹിതത്തിനു വിപരീതമായി അവരെ വിവാഹംചെയ്യിക്കാൻ അവരുടെ രക്ഷകൎത്താക്കന്മാരെ പ്രേരിപ്പിക്കുന്നതു് മിക്കവാറും ധനേച്ഛയാണെന്നുതന്നെപറയാം. ഒരു സ്ത്രീയെ അവളുടെ മനസ്സിനുയോജിക്കാത്ത ഒരു കുബേരനെക്കൊണ്ടു് വിവാഹംചെയ്യിക്കുന്നതിനെക്കാരം അവളുടെ മനസ്സിനു് ഇണങ്ങിയ ഒരു യാചകനെക്കൊണ്ടു് വിവാഹംചെയ്യിക്കുന്നതു് ശ്രേയസ്കരമായിരിക്കും. ഈ തത്വം നമ്മുടെ പൂൎവ്വികന്മാർ എത്രയോ ശതവൎഷങ്ങരംക്കുമുമ്പുതന്നെ ഗ്രഹിച്ചിരുന്നു. പ്രാചീനകാലങ്ങളിൽ വിവാഹങ്ങരം മിക്കവാറും സ്വയംവരങ്ങളായി നടത്തിവന്നിരുന്നതു് ഈ തത്വത്തെ മുൻനിൎത്തിയാണു്. പാഞ്ചാലി എത്രയോ രാജാക്കന്മാരെ ഉപേക്ഷിച്ചു് സന്യാസിയെപ്പോലെ കാട്ടുകയറിയിരുന്ന അൎജ്ജുനനെ വരിച്ചില്ലെ? അഷ്ടദിൿപാലന്മാരെപ്പോലും ഉപേക്ഷിച്ചു് ദമയന്തി നളനെമാലയിട്ടില്ലെ? സുഭദ്ര അൎജ്ജുനനെ വരിച്ചില്ലെ? ശകുന്തള ദുഷ്ഷന്തനെ ഗാന്ധൎവ്വവിവാഹംമൂലം ഭൎത്താവായി സ്വീകരിച്ചില്ലേ? വിവാഹവിഷയത്തിൽ ബുദ്ധിമാന്മാരായ പൂൎവ്വികന്മാർ അനുവൎത്തിച്ചുവന്ന രീതിയെ എന്നു നാം ഉപേക്ഷിച്ചോ അന്നുമുതൽ നമ്മുടെ ഇടയിൽ വിവാഹബന്ധം ശാശ്വതമല്ലാതെയായി. നാം ഇപ്പോഴത്തെ രീതിയെ ആദരിക്കുന്നകാലംമുഴുവനും പരസ്പരകലഹങ്ങളും സമരിക്കേസ്സുകളുംദമ്പതിമാരുടെ ഇടയിൽ വൎദ്ധിച്ചുകൊണ്ടിരിക്കും.

സുവൎണ്ണകുമാരി, കുമാരസേനനെ ഭൎത്താവായി സ്വീകരിക്കാൻ വൈമുഖ്യം കാണിക്കുന്നതു് ആശ്ചൎയ്യമാണോ? അവർ തമ്മിൽ എ

ങ്ങിനെ യോജിക്കും? അയാൾ ഒരു സുകുമാരനായിരിക്കാം. "രൂപമി ച്ഛന്തികന്യകാ" എന്നും "പെണ്ണുങ്ങൾക്കൊള്ളും പ്രീതിസൗന്ദൎയ്യവാക്കൽ" എന്നും മററും ചില കവിവചനങ്ങൾ ഉണ്ടെങ്കിലും അവ എല്ലാ സ്ത്രീകളേയും ബാധിക്കുന്നതല്ല. വിദ്യാഭ്യാസമുള്ള സ്ത്രീകൾ ആകൃതി ഗുണത്തെക്കാൾ പ്രകൃതിഗുണത്തേയാണു കാംക്ഷിക്കുന്നതു്. കുമാരസേനന് ഇല്ലാത്തതും അതുതന്നെ. അസൂയ, അഹങ്കാരം, അസത്യതല്പരത മുതലായ അസംഖ്യം ദുർഗ്ഗുണങ്ങൾക്ക് അയാൾ ഒരു വിളനിലമാണ്. ധനത്തേയും ആരോഗ്യത്തേയും ഒന്നുപോലെ നശിപ്പിക്കുന്ന മദ്യപാനം, വിടത്വം എന്നിവയിലും ഒട്ടും പിന്നോക്കമല്ല. കഷ്ടിച്ച് എഴുതാനും വായിക്കാനും മാത്രം ശീലിച്ചിട്ടുള്ളതല്ലാതെ പറയത്തക്ക വിദ്യാഭ്യാസവും അയാൾക്കില്ല. ഇങ്ങനെയുള്ള ഒരുവൻെറ ഭാൎയ്യാപദത്തെ ആരുകാംക്ഷിക്കും? വിദുഷിയും സ്ഥിരചിത്തയുമായ രാജകുമാരി അതിനെ പുഛിക്കുന്നതു് അനുചിതമാണോ? ഇതിന് അവൾക്കു വേറേയും കാരണമില്ലേ; മോഹനകുമാരൻെറ "സദാചാരമുകുരപും മന്ദസ്മിതാഞ്ചിതവും ഗൗരവോദ്യോതകവുമായ മുഖകമലം അവൾ എങ്ങിനെ വിസ്മരിക്കും. ആ യുവാവിൻെറ ഉൽകൃഷ്ടബുദ്ധി, ധീരോദാത്തത സമസൃഷ്ടിസ്നേഹം മുതലായ ശ്രേഷ്ഠഗുണങ്ങളെ അവൾ എങ്ങിനെ മറക്കും? തൻെറ ജീവിതം സന്നിധ്യാവസ്ഥയിലായിരുന്ന അവസരത്തിൽ— ഒരു ദുഷ്ടജന്തു കൊന്നുതിന്നാൻ തുടങ്ങുമ്പോൾ—തന്നെ രക്ഷിച്ച് മാധുൎയ്യമേറിയ വാക്കുകളാൽ ആശ്വസിപ്പിച്ചതു് ആ യുവാവല്ലേ? ആദ്യദർശനത്തിൽതന്നെ അവൾ കുമാരനെ മനസ്സുകൊണ്ടു ഭർത്താവായി വരിച്ചു അയാൾ അവളുടെ പ്രാണനാഥനായി കുമുദിനീതീരത്തുള്ള ശിലാതലത്തിൽ വെച്ചു വിവാഹകൎമ്മവും അവർ നിൎവ്വഹിച്ചിരിക്കുന്നു. ഇതൊന്നും അറിയാതെയോ, അറിഞ്ഞാൽ തന്നെഗണ്യമാക്കാതെയോ നടത്തുന്ന പുതിയ വിവാഹാലോചനയിൽ കുമാരി അനുകൂലിക്കാത്തതു ആശ്ചൎയ്യമാണോ?

വൈശ്രവണൻെറ ധനപുഷ്ടിക്കോ, ദേവേന്ദ്രൻെറ പ്രതാപത്തിനോ അൎജ്ജുനൻെറ പരാക്രമത്തിനോ, കാമദേവൻെറ സൗന്ദൎയ്യത്തിനോ, ഒരു സതീരത്നത്തിനെക്കൊണ്ടു ധൎമ്മഭ്രംശം ചെയ്യിക്കാൻ സാധിക്കുന്നതല്ല "കുലവധൂടികൾ ജീവനിലും തുലോം, വിലമതിക്കുവതല്ലി സതീവ്രതം"

രുദ്രസേനനും സരളാംഗിയും കുമാരിയുടെ നിർബന്ധത്തെ തെററിക്കാൻ പലപ്രകാരത്തിൽ ശ്രമിച്ചു. അവളോടുഇണങ്ങിയും പിണങ്ങിയും അവർ പറഞ്ഞുനോക്കി; കാരാഗൃഹത്തിലാക്കുമെന്നു പറഞ്ഞു ഭയപ്പെടുത്തി. കവീന്ദ്രനെക്കൊണ്ടു അവളെ ഉപദേശിപ്പിച്ചു. പതി

പ്പത്രാധമ്മത്തെക്കുറിച്ച് ഓരോന്ന ചോദിച്ച് അദ്ദേഹത്തിനെത്തന്നെ അവരം തോല്പിച്ചു. വേറെയും പലരും അവളെ ഗുണദോഷിച്ചു പക്ഷെ, ഇവയൊന്നും അവളുടെ മനസ്സിന്റെ ഗതിയെ ചലിപ്പിച്ചില്ല. 'ഞാൻ ഇരുന്നാലുംശരി, മരിച്ചാലുംശരി, രണ്ടും എനിക്ക ഒന്നുപോലെതന്നെ. നിങ്ങളുടെ ഭീഷണികളേയോ, എനിക്ക നേരിടാവുന്ന കഷ്ടതകളേയോ, എന്നുവേണ്ടാ എന്റെ ജീവനാശത്തെ തന്നെയോ, ഞാൻ ഭയപ്പെടുന്നില്ല. എന്തിനധികം പറയുന്നു; ഈ ജന്മം മറ്റൊരാളേ ഞാൻ ഭത്താവായി സ്വീകരിക്കുമെന്ന് ആരും ശങ്കിക്കപോലും വേണ്ട. എന്റെ ശരീരത്തെ അല്ലാതെ ആത്മാവിനെ തടവിലിടാൻ ആക്കും സാധിക്കുന്നതല്ലല്ലോ' എന്നാണ് ഓരോരുത്തരോടും അവരം പറയുന്ന മറുപടി. രാജകുമാരിയുടെ ഈ ദൃഢനിശ്ചയം അറിഞ്ഞു ജനങ്ങരം സന്തോഷിച്ചു. സരളാംഗിക്ക അവളെ കാരാഗൃഹത്തിൽ ആക്കണമെന്നോ, തൂക്കിക്കൊല്ലിക്കണമെന്നോ വിചാരമുണ്ട്. രുദ്രസേനൻ ചിലപ്പോരം പുത്രിയുടെ ഹിതപ്രകാരം അവളെ വിവാഹം ചെയ്യിക്കാൻ ഉറയ്ക്കും. പക്ഷെ, സരളാംഗിയെ കാണുമ്പോഴേക്ക് ആ വിചാരം അസ്തമിച്ചുപോകുന്നു. അയാളുടെ ഹൃദയം ചെറുകാററത്ത് അലയുന്ന പുൽക്കൊടിപോലെ സദാ ചലിച്ചുകൊണ്ടിരിക്കുന്നു. കഷ്ടം പുരുഷന്മാർ, അവക്ക പ്രകൃതിദത്തമായുള്ള സ്വാതന്ത്ര്യബുദ്ധി അന്യക്ക പണയപ്പെടുത്തിയാലത്തെ അവസ്ഥ എന്തു്?

സരളാംഗിയും കുമാരസേനനുമായുള്ള ഗൂഢാലോചനകരക്ക് ഇപ്പോഴും കുറവില്ല. ദിവസവും ഒന്നു രണ്ടു മണിക്കൂറെങ്കിലും അവർ ഒരുമിച്ച് കഴിച്ചുകൂട്ടും. ഇതു് വിവാഹാലോചനയ്ക്കു മാത്രമായിട്ടാണോ എന്ന് എനിക്ക നിശ്ചയമില്ല.

# അദ്ധ്യായം ൨൪.

അജ്ഞാതവാസം കൈക്കൊണ്ട്, മനുഷ്യസഞ്ചാരം തുലോം ദുർല്ലഭമായുള്ള ഒരു വിജനസ്ഥലത്തു്, അതും ഒരു ഘോരാരണ്യത്തിന്ന നാലഞ്ചുനാഴിക മാത്രം അകലെ, അധിവാസം ഉറപ്പിച്ചിട്ടും മോഹനകുമാരന്റെയും കാമവല്ലിയുടേയും ഏകാന്തവാസത്തിന്ന ഭംഗം നേരിട്ടു. മുപ്പതിൽപരം അതിഥികളെ സൽക്കരിക്കാൻ അവർ നിർബ്ബന്ധിതരായിത്തീർന്നിരിക്കുന്നു. കുമാരനും കാമവല്ലിയും അതിഥിപ്രമാണികളെ എന്നപോലെ സച്ചസാചി മുതലായ ഭൃത്യന്മാർ അവരുടെ ഭൃത്യജനങ്ങളെയും സൽക്കരിക്കുന്നതിൽ ഏർപ്പെട്ടിരിക്കയാണ്. ഉദ്ദേശം അൻപതുവയസ്സ പ്രായംവരുന്ന ഒരു പ്രഭുവും അദ്ദേഹത്തിന്റെ പത്നിയും ഭൃത്യന്മാരുമാണ് ഈ അതിഥിസംഘത്തിൽ ഉൾപ്പെട്ടിട്ടുള്ളതെന്നു മാത്രമെ തൽക്കാലം നമുക്കു ഗ്രഹിക്കാൻ നിവൃത്തിയുള്ളു. ബംഗ്ലാവിന്റെ പശ്ചിമഭാഗത്തുള്ള മുഖപ്പിൽ പ്രഭു ഒരു കസേരയിൽ കിടക്കുന്നു. അല്പം അകലെ മാറി പ്രഭ്വിയും കാമവല്ലിയും ഇരിപ്പുണ്ട്. കുമാരനാകട്ടെ, വിനീതഭാവത്തിൽ പ്രഭുവിന്ന് അഭിമുഖമായി ചുവരോടു ചേർന്നു നില്ക്കുന്നു. കുമാരന്റെ അജ്ഞാതവാസത്തെയും, അതിന്റെ ഹേതുക്കളേയും കുറിച്ച് അവർ വളരെനേരം സംഭാഷണംചെയ്തു. ഒടുവിൽ പ്രഭു ഇങ്ങനെ പറഞ്ഞു.

പ്രഭു:—കുമാരാ; നീ രണ്ടുദിവസത്തിനകം അവിടെ എത്തണം. ഇനിയും ക്ഷമിച്ചിരിക്കാൻ നിവൃത്തിയില്ല. എന്റെ ശരീരാസ്വാസ്ത്ഥ്യവും, മനഃക്ലേശവും, മററുകുഴപ്പങ്ങളുംകൊണ്ടു് ഇത്രയുംകാലം ക്ഷമിച്ചു. തുടരെയായി രണ്ടുമൂന്നുയുദ്ധങ്ങളിൽ ഏർപ്പെട്ടകയാൽ സൈന്യത്തിന്നനേരിട്ടക്ഷയവും ക്ഷീണവും ഒട്ടൊക്കെ പരിഹരിച്ചു. ഇനിയും താമസിയാതെ യുദ്ധത്തിന്ന പുറപ്പെടണം.

പ്രഭ്വി:—കുമാരന്റെസ്ഥിതി ധർമ്മസങ്കടത്തിലാണ്. അയാൾക്കു യുദ്ധംനടത്താൻ സമ്മതമില്ല. ഇതേവരെ ഓരോ ഒഴികഴിവുകൾ പറഞ്ഞുനിന്നിട്ടിയതിന്റെ ഉദ്ദേശം ഇവിടെ വന്നശേഷമേ എനിക്കു ഗ്രഹിക്കാൻ കഴിഞ്ഞുള്ളു. പ്രഭു പത്നിയുടെ സംഭാഷണഗതി ഊഹിച്ചറിയുകയാൽ മോഹനകുമാരൻ വല്ലാതെകുഴങ്ങി. അദ്ദേഹത്തിന്റെമുഖം ലജ്ജയാൽ മ്ലാനമായി.

പ്രഭു:—അജ്ഞാതവാസംതന്നെ തുടരാമെന്നാണോ കുമാരാ, നീ വിചാരിക്കുന്നതു ?

പ്രഭാ:—അതും സമ്മതമല്ല. അയാൾക്കു രുദ്രസേനൻെറ പുത്രിയെ വിവാഹംചെയ്യണമെന്ന് ആഗ്രഹമുണ്ട്. ഇവർതമ്മിൽ മിക്കവാറും ദമ്പതിമാരായിക്കഴിഞ്ഞു.

പ്രഭു:—രുദ്രസേനൻെറ പുത്രിയെപ്പററി ഞാൻ കേട്ടിട്ടുണ്ട്. ഒരിക്കലോമററൊ കണ്ടിട്ടുംഉണ്ട്. അവളെപ്പററി ജനങ്ങൾക്കെല്ലാം വളരെ ബഹുമാനമാണുള്ളത്.

പ്രഭാ:—രുദ്രസേനൻ സമ്മതിക്കുന്നപക്ഷം വിവാഹംനടക്കട്ടെ; കുമാരനെ അദ്ദേഹത്തിൻെറ പിൻഗാമിയായി സ്വീകരിച്ചാൽമതി.

പ്രഭു:— എന്ത്? ആ ദുഷ്ടൻെറ മരണംവരെ കാത്തിരിക്കുകയോ? അവൻ ആര്? എങ്ങിനെ രാജാവായി? ഇതെല്ലാം ഇത്രക്ഷണം വിസ്മരിച്ചോ?

കാമവല്ലി:—ആ രാജകുമാരിക്കു സങ്കടകരമായി ഒരു കൃത്യം ചെയ്യുന്നതിൽ എനിക്കും വളരെ കുണ്ഠിതമുണ്ട്. ഇത്ര സുന്ദരിയും സുശീലയും ആയ ഒരു ബാലികയെ ഇതേവരെ ഞാൻ കണ്ടിട്ടില്ല.

പ്രഭു:—എന്നാൽ ഒന്നുചെയ്യാം. സൈന്യങ്ങളുമായി വിജയനഗരത്തേക്കു തിരിക്കാം. അവിടെ എത്തിയശേഷം ഒരു ദൂതനെ അയക്കാം.

പ്രഭാ:—എന്തിന്; യുദ്ധത്തിനു ക്ഷണിക്കാനോ?

പ്രഭു:—രുദ്രസേനൻ, പുത്രിയെ കുമാരനു നൽകിയശേഷം രാജ്യംവിട്ട് എവിടെയെങ്കിലും പോയി പാർത്തുകൊള്ളണം. ഇതു് അയാൾ സമ്മതിക്കുന്നപക്ഷം യുദ്ധം കൂടാതെ കഴിക്കാം.

കാമ:—അതേ; അതുതന്നെ കൊള്ളാം..

പ്രഭു:—കുമാരാ! നിൻെറ അഭിപ്രായമെന്തു ? ഉള്ളിൽ ഉള്ളതു് പുറത്തു പറയാൻ മടിക്കരുതു്.

മോഹ: —അവിടുത്തെ കല്പനപോലെ പ്രവർത്തിക്കാൻ ഞാൻ തയ്യാറാണു്. രുദ്രസേനൻെറ പുത്രിയാണെന്നു് അറിയാതെ ഞാൻ ...........അതു് അവിടുന്നു ക്ഷമിക്കണം. എനിക്കു് അസഹ്യമായ മനഃക്ലേശത്തിന്ന് ഇതു് കാരണമാക്കിയിരിക്കുന്നു. ഏതായാലും അവിടുന്നു കല്പിച്ചതാണു് ഉചിതമായ മാർഗ്ഗം.

പ്രഭു:—അതേ; അതുതന്നെ കൊള്ളാം. നിങ്ങളെല്ലാം നാളെത്തന്നെ അങ്ങോട്ടു പുറപ്പെടണം. എൻെറ ഭൃത്യന്മാരിൽ ചിലർ വേണ്ട വാഹനങ്ങളോടുകൂടി നാളെ ഇവിടെ എത്തും.

മോഹ: —അതുവേണ്ട; നാം വിജയനഗരത്ത് എത്തുന്നതുവരെ ഞങ്ങളെപ്പററി ശങ്ക ജനിക്കാൻ ഇടയാകരുതു്. ഇവിടെത്തന്നെ നാലഞ്ചു ഭൃത്യന്മാർ ഉണ്ടല്ലോ.

പ്രഭു:—കുഞ്ഞേ! നിന്റെ അമ്മ എന്റെ സഹോദരി; നീ എന്റെ ഭാഗിനേയൻ; നീ ജീവിച്ചിരിക്കുന്നു. വിവരം അറിഞ്ഞിട്ടുതന്നെ മാസങ്ങൾ ആറേഴായി. ഇത്രയുംകാലം കഴിഞ്ഞിട്ടും നിങ്ങളുടെ അജ്ഞാതവാസം അവസാനിപ്പിക്കാൻ കഴിഞ്ഞില്ല. ഇനിയെങ്കിലും കാലതാമസത്തിന് ഇടയാക്കരുത്.

മോഹ:—കാലതാമസം ഉദാസീനതയാൽ നേരിട്ടതല്ലല്ലോ.

പ്രഭു:—അല്ലെന്നു ഞാൻ സത്യംചെയ്യാം. ഈശ്വരൻ എന്നെ നല്ലപോലെ പരീക്ഷിച്ചു. എന്റെ മനസ്സുഖത്തെ നശിപ്പിച്ചു. ശരീരാരോഗ്യത്തെ തകർത്തു. ഇതിനിടയിൽ രണ്ടുമൂന്നു യുദ്ധങ്ങളിലും ഏർപ്പെടേണ്ടിവന്നു. ഈ ദുർഘടങ്ങൾ നേരിടാതിരുന്നുവെങ്കിൽ ഉഗ്രസേനന്റെ കഥമാത്രമേ ഇപ്പോൾ ശേഷിക്കയുള്ളായിരുന്നു.

പ്രഭ്വി:—(കാമവല്ലിയോട്) നിങ്ങളെല്ലാം അവിടെ വന്നു പാർക്കണമെന്ന് പലപ്പോഴും കുമാരനോട് ഞാൻ നിർബ്ബന്ധിച്ചിട്ടും അയാൾ വഴിപ്പെട്ടില്ല.

കാമ:—അത് എന്റെ വിസമ്മതംകൊണ്ടാണ്. ഭർത്തൃവിയോഗത്തിനുശേഷം ഒരു ക്ലിപ്തകാലം ഏകാന്തമായി താമസിച്ച് ഈശ്വരഭജനംചെയ്യണമെന്ന് എനിക്കു ആഗ്രഹമുണ്ടായിരുന്നു.

പ്രഭ്വി:—ഇങ്ങോട്ടുവന്ന് അന്വേഷിക്കാമെന്നുവെച്ചാൽ അതും കുമാരനു സമ്മതമല്ല.

മോഹ:—അവിടുന്നോ അമ്മാവനോ ഇങ്ങോട്ടുവന്നാൽ ജനങ്ങൾക്കു ഞങ്ങളെപ്പററി ദുശ്ശങ്ക ജനിക്കുമെന്നു ഭയന്നാണ് ഞാൻ വിസമ്മതിച്ചത്.

പ്രഭു:—നടന്ന കാര്യങ്ങളെപ്പററി പറഞ്ഞിട്ടു ഫലമില്ലല്ലോ. നാളെത്തന്നെ സൈന്യങ്ങളെ തയ്യാറാക്കാൻ സേനാനായകനോട് ആജ്ഞാപിക്കാം.

അനന്തരകരണീയങ്ങളെക്കുറിച്ചു സംഭാഷണംചെയ്തുകൊണ്ട് രണ്ടുമൂന്നു മണിക്കൂർ അവർ കഴിച്ചുകൂട്ടി. അനന്തരം അതിഥികൾ അവരുടെ സ്വദേശത്തേയ്ക്കു യാത്രതിരിച്ചു. കുമാരൻ അല്പദൂരം അവരെ അനുഗമിച്ചിട്ട് സ്വഭവനത്തിലേക്കു മടങ്ങി

അതിഥികൾ ആരെല്ലാമെന്നു വായനക്കാർ ഊഹിച്ചിരിക്കാം. മദനപുരത്തെ (രാജാവായ ഗംഗപ്രസാദനും മോഹനകുമാരന്റെ മാതുലനും) രാജ്ഞിയും ആണെന്നുള്ള പരമാർത്ഥം ഇനിയും ഗോപനം ചെയ്തിട്ടു ഫലമില്ലല്ലോ.

നമ്മുടെ കഥാനായകൻ, "നാനാവികാരപരിവാരിതനായി മുററത്ത് ലാത്തിക്കൊണ്ടി"രുന്നു കാമവല്ലിയും ചിന്താധീനയായിരുന്നു. എന്നാൽ ഇവരുടെ ചിന്താകുലത അധികനേരം നിലനിന്നില്ല. എന്തെന്നാൽ എവിടെനിന്നോ ഒരു ദൂതൻ കുമാരന്റെ സമീപത്തു

ചെന്നു അദ്ദേഹത്തെ വിനയപൂൎവ്വം അഭിവാദ്യംചെയ്തശേഷം ഒരു കത്തു് അദ്ദേഹത്തിൻെറപക്കൽ കൊടുത്തു. കുമാരൻ ദൂതനോടു കുശലപ്രശ്നങ്ങൾ ചെയ്തശേഷം വിശ്രമിക്കാൻ നിയോഗിച്ചിട്ടു കത്തു വായിക്കാൻ തുടങ്ങി. കാമവല്ലി ഉൽക്കണ്ഠാഭരിതയായി കുമാരനെത്തന്നെ നോക്കിക്കൊണ്ടിരുന്നു.

---

## അദ്ധ്യായം ൨൩.

---

"തിരാതുള്ളനതാപമാൎന്ന,ണഞ്ഞിയപ്പോഴും വിറയ്ക്കുന്നകൈ-
ത്താരാൽതനപികുറിച്ചയച്ചവിവരക്കത്തിൽപലേടത്തിലും
ആരംഗംചിതറീട്ടുമക്ഷരഗണാവിസ്പഷ്ടമാകായ്കിലും,
സാരാൎത്ഥഗ്രഹണത്തിനാസ്സുമുഖനുണ്ടായീലൊരായാസവും"

കുന്നിന്മേൽ ബംഗ്ലാവിൽ പുതുതായി ഒരാൾ വരികയും, മോഹനകുമാരൻെറ കയ്യിൽ ഒരു കത്തു കൊടുക്കുകയും ചെയ്തവിവരം കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താപിച്ചിട്ടുണ്ടല്ലൊ കുമാരൻ ഭൃത്യൻെറപക്കൽനിന്നു കത്തു വാങ്ങി വളരെ ബദ്ധപ്പെട്ടു പൊളിച്ചു വായിച്ചുതുടങ്ങി. തുറന്നുനോക്കിയതോടുകൂടിത്തന്നെ അയാളുടെ മുഖം പ്രസന്നമായി. എന്നാൽ വായിച്ചതിനോടുകൂടി അയാളുടെ മുഖശോഭ കുറഞ്ഞു. സന്തോഷത്തിൻെറ സ്ഥാനത്തു്, കോപസമ്മിളിതമായ സന്താപം സ്ഥലംപിടിച്ചു. കുമാരൻെറ മുഖത്തുതന്നെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്ന കാമവല്ലി, എഴുത്തു സുവൎണ്ണകുമാരിയുടേതാണെന്നു് ഊഹിച്ചു. കുമാരൻ ആ എഴുത്തു രണ്ടുമൂന്നാവൎത്തി വായിച്ചശേഷം ഭൃത്യൻെറ നേരെ തിരിഞ്ഞു് ഇങ്ങിനെ ചോദിച്ചു;

മോഹ:—നിങ്ങൾക്കു മാൎഗ്ഗക്ലേശങ്ങളൊന്നും ഉണ്ടായില്ലല്ലോ.

ഭൃത്യ:—ഇല്ല.

മോഹ:—മഹാരാജാവിനും രാജ്ഞിക്കും മററും ക്ഷേമംതന്നെയല്ലെ?

ഭൃത്യ:— അതെ.

മോഹ:—രാജകുമാരിയുടെവിവാഹത്തിനുള്ള വട്ടംകൂട്ടുകൾ തുടങ്ങിയോ?

ഭൃത്യ:—ഒരുക്കങ്ങളെല്ലാം മിക്കവാറും കഴിഞ്ഞിരിക്കുന്നു.

മോഹ:— നിങ്ങൾ വഴിനടന്നു ക്ഷീണിച്ചതല്ലേ; അപ്പുറത്തുപോയി ആഹാരം കഴിച്ചു് അല്പം വിശ്രമിക്കൂ.

കുമാരന്റെ നിയോഗപ്രകാരം ഭൃത്യൻ ഭക്ഷണത്തിനായി കൃഷ്ണദാസനെ അനുഗമിച്ചു. അനന്തരം കാമവല്ലി കുമാരനോടു ചോദിക്കുന്നു.

കാമ:— കുഞ്ഞേ! എഴുത്തു വിജയനഗരത്തുനിന്നല്ലേ?

മോഹ:—അതേ; രാജകുമാരികൊടുത്തയച്ചതാണ്.

കാമ:—രാജകുമാരിക്കു വിവാഹം നിശ്ചയിച്ചോ?

മോഹ:—ഉവ്വ്; എഴുത്തുകേൾക്കണം.

എന്നുപറഞ്ഞു് ഇങ്ങനെവായിച്ചു.

വിജയീഭവഃ

"സ്വർഗ്ഗതുല്യമായ കുമുദിനീതീരത്തെ വിട്ടു് ഈ ദുരിതഭൂമിയിൽ എത്തിയശേഷമുള്ള വിശേഷങ്ങൾ അവിടുത്തെ അറിയിക്കണമെന്നു വിചാരിച്ചു് രണ്ടു ഭൃത്യന്മാരെ ഞാൻ അങ്ങോട്ടു് അയച്ചു. എന്നാൽ എന്റെ നിർഭാഗ്യാതിരേകത്താൽ ഭൃത്യന്മാരെ രണ്ടു പേരെയും സരളാംഗി അമ്മ സ്വാധീനപ്പെടുത്തി കത്തുകൾ കൈക്കലാക്കി അവർക്കു ചില ദുരുപദേശങ്ങളും നൽകി തിരിച്ചയക്കുകയാണുചെയ്തതു്. ഗുരുഭൂതന്റെ കാരുണ്യത്താൽ, അദ്ദേഹത്തിന്റെ ഒരു ശിഷ്യൻമുഖേന അയക്കുന്ന ഈ കത്തെങ്കിലും അവിടെ കിട്ടുമെന്നു വിശ്വസിക്കുന്നു.

എന്നെ ഈ വരുന്ന ൧൨-ാംനു-കുമാരസേനൻ എന്ന ഒരു പ്രഭുകുമാരനെക്കൊണ്ടു വിവാഹംചെയ്യിക്കാൻ അച്ഛൻ തീർച്ചയാക്കിയിരിക്കുന്നു. അച്ഛന്റെ ഹിതത്തെ അനുവർത്തിക്കുന്നതിൽ എനിക്കുള്ള പ്രതിബന്ധങ്ങളെല്ലാം ഞാൻ തുറന്നുപറഞ്ഞെങ്കിലും സരളാംഗിഅമ്മയുടെ നിർബന്ധത്താൽ അച്ഛൻ, ആ നിശ്ചയത്തിൽനിന്നു തെല്ലുപോലും വ്യതിചലിക്കുന്നില്ല. അവിടുത്തേക്കു ലേശമെങ്കിലും, ഈ ആശ്രിതയിൽ കാരുണ്യമുള്ളപക്ഷം, ഉടൻതന്നെ ത്രിവിക്രമനോടൊന്നിച്ചു പുറപ്പെടണം. എങ്ങിനെയും അവിടുന്ന് വന്ന് എന്നെ രക്ഷിക്കാത്തപക്ഷം ഞാൻ എന്റെ ജീവനെ ഉപേക്ഷിക്കും. ഇവിടെവന്നാൽ കമലയുടെ ഗൃഹത്തിൽ താമസിക്കാം. അവിടുത്തെ ഞാൻ എങ്ങിനെയെങ്കിലും കണ്ടുകൊള്ളാം. ഒരിക്കൽ അവിടുന്നു രക്ഷിച്ച എന്റെ ജീവനെ വീണ്ടും രക്ഷിക്കുകയോ നശിപ്പിക്കുകയൊ ചെയ്യേണ്ടതു് അവിടുത്തെ ചുമതലയാണ്. അതു് എനിക്കുള്ളതല്ല. ഇതിൽ കൂടുതൽ എഴുതാൻ എനിക്കു ശക്തിയില്ല. എന്റെ സ്ഥിതി അവിടുന്ന് ഊഹിച്ചു് അറിഞ്ഞുകൊള്ളണം.

കാമ:—കുഞ്ഞേ! നീ എന്തുനിശ്ചയിച്ചു?

മോഹ:—ഞാൻ എന്തുചെയ്യണമെന്ന് അമ്മതന്നെ പറയണം.

കാമ:—നീ ഭൃത്യനോടൊന്നിച്ചു് വിജയനഗരത്തേയ്ക്കു പോകണം.

മോഹ:—അതുകൊണ്ടു് എന്തുപ്രയോജനം?

കാമ:—രാജകുമാരിയെക്കണ്ടു് ആശ്വസിപ്പിക്കണം.

മോഹ:—അവളുടെ വിവാഹം നിശ്ചയിച്ചുകഴിഞ്ഞില്ലേ; ആ നിശ്ചയത്തെ ഭേദപ്പെടുത്താൻ എനിക്കു ശക്തിയുണ്ടോ?

കാമ:—നീ ഇപ്പോൾതന്നെ പോകണമെന്നാണു് എന്റെപക്ഷം. പിന്നെ നിന്റെ ഇഷ്ടംപോലെ ചെയ്യു.

മോഹ:—ഞാൻ അവിടെ ചെന്നാൽ രാജകുമാരിയെക്കാണുന്നതെങ്ങിനെ? കണ്ടാൽതന്നെ എന്തുഫലം?

കാമ:—ആ ദുഷ്ടനല്ലേ വരൻ?

മോഹ:—അതെ.

കാമ:—കുമാരാ! നിവൃത്തിയുണ്ടെങ്കിൽ, ആ ദുഷ്ടന്റെ കൈയിൽ അകപ്പെടാതെ കുമാരിയെ രക്ഷിക്കണം.

മോഹ:—ഞാൻ ആലോചിച്ചിട്ടു് ഒരു വഴിയെ കാണുന്നുള്ളു. അടുത്തമാസം ൨൦-ാനു- യുദ്ധത്തിനു പുറപ്പെടത്തക്കവണ്ണം വേണ്ട ഒരുക്കങ്ങൾ ചെയ്വാൻ മാതുലൻ മന്ത്രിയോടു് ആജ്ഞാപിച്ചിട്ടുണ്ടു്. ഞാൻ വിജയനഗരത്തുപോയി നിവൃത്തിയുണ്ടെങ്കിൽ രാജകുമാരിയെ, ഇല്ലെങ്കിൽ കമലയെ, കണ്ടിട്ടു് മദനപുരത്തേക്കുപോകാം. ൨൩-ാനു-ക്കു മുൻപു സൈന്യങ്ങൾ വിജയനഗരത്തെത്തത്തക്കവണ്ണം പുറപ്പെടണമെന്നു മാതുലനോടു് അപേക്ഷിക്കാം.

കാമ:—അതുകൊള്ളാം. പക്ഷെ ദിവസം അടുത്തുപോയല്ലോ.

മോഹ:—ഏതായാലും കഴിയുന്നതും ശ്രമിച്ചുനോക്കാം.

കമ:—രാജകുമാരിയെ ഒരു പ്രഭുകുമാരനെക്കൊണ്ടു് വിവാഹം ചെയ്യിക്കാൻ തീർച്ചയാക്കിയല്ലോ.

മോഹ:—അവൻ സരളാംഗിക്കു കൈക്കൂലികൊടുത്തിരിക്കും.

കാമ:—എന്നാലൊ രുദ്രസേനന്റെ സമ്മതംകൂടാതെ വിവാഹം നടക്കുമോ?

മോഹ:—രുദ്രസേനൻ സരളാംഗിയുടെ ആജ്ഞയെ ധിക്കരിക്കയോ? അതിനു് അയാൾക്കു ധൈര്യമില്ല.

കാമ:—ഈ സരളാംഗി ഏതുരാജവംശത്തിൽ ജനിച്ചവളാണു്.

മോഹ:—"അവൾ ഒരു രാജവംശത്തിലും ജനിച്ചവളല്ല. അവൾ വിജയനഗരത്തുതന്നെ ജനിച്ചവളനു ഒരു ദാസിയാണു്.

കാമ:—രാജകുമാരിയുടെ മാതാവോ?

മോഹ:—അവർ ബലിപുരത്തെ രവീന്ദ്രവിക്രമരാജാവിന്റെ സഹോദരി ആയിരുന്നു

കാമ:—അവരുടെ മരണശേഷമാണോ, രുദ്രസേനൻ സരളാംഗിയെ വിവാഹംചെയ്തതു്?

മോഹ:—അല്ല; അവർ ജീവിച്ചിരിക്കുമ്പോൾ തന്നെ ആയിരുന്നു. പക്ഷേ, സരളാംഗിയുടെ വിവാഹത്തിനുശേഷം അധികംകാലം അവർ ജീവിച്ചിരുന്നില്ല.

കാമ:—അതു് ഭാഗ്യം തന്നെ.

മോഹ:—സരളാംഗി അവൾക്കു വിഷംകൊടുത്തു കൊല്ലുകയായിരുന്നാത്രെ.

കാമ:—രുദ്രസേനൻ ഇതു് അറിഞ്ഞിട്ടില്ലേ?

മോഹ:—ഉണ്ടു്; പക്ഷേ എന്തു ഫലം?

കാമ:—വല്ലവിധവും ആ ദുഷ്ടയെ ഇല്ലായ്മ ചെയ്യണം.

മോഹ:—സരളാംഗിയുടെ കഥകഴിഞ്ഞാൽ, കുമാരിയുടെ കഷ്ടത നീങ്ങും. പക്ഷേ, ഒരുപെണ്ണിനുവേണ്ടി സ്ത്രീവധം ചെയ്യുന്നതു് ധർമ്മമല്ലല്ലോ.

കാമ:—സൌകര്യമുള്ളപക്ഷം രാജകുമാരിയെ കൂട്ടിക്കൊണ്ടുപോന്നാലൊ?

മോഹ:—അതുതൊന്നും ആലോചിക്കാതിരുന്നില്ല. അവൾ വരുന്നപക്ഷം, കൊണ്ടുപോയി മദനപുരിയിൽ പാർപ്പിക്കാം.

കാമവല്ലിയും കുമാരനും ഇപ്രകാരം സംഭാഷണം ചെയ്തു കൊണ്ടിരിക്കെ, ഭക്ഷണത്തിനും വിശ്രമത്തിനുമായി കൃഷ്ണദാസനെ അനുഗമിച്ച ദൂതനും അവിടെഎത്തി.

മോഹ:—നിങ്ങൾ ഭക്ഷണം കഴിച്ചോ?

ദൂത:—ഉവ്വ്.

കാമ:—രാജകുമാരിക്കു സുഖം തന്നെയോ?

ദൂത:—ദേവിയുടെ സ്ഥിതി വളരെ സങ്കടകരമാണു്.

കാമ:—കുമാരിയുടെ സമ്മതം ചോദിക്കാതെയാണൊ വിവാഹം നിശ്ചയിച്ചതു്.

ദൂത:—നിശ്ചയം സരളാംഗീദേവി കഴിച്ചു. മഹാരാജാവും അതിനു് അനുകൂലിച്ചു.

കാമ:—രാജകുമാരിയോടു് ചോദിക്കാതെ അവളുടെ വിവാഹകാര്യം തീർച്ചയാക്കുന്നതു് ന്യായമാണൊ?

ദൂത:—ന്യായവും, നീതിയും എന്നെ വിജയനഗരം രാജ്യം വിട്ടിരിക്കുന്നു.

മോഹ:—ഈ വിവാഹാലോചനയെ ജനങ്ങൾ അനുകൂലിക്കുന്നോ?

ദൂത:—ഇല്ല; അവർക്കെല്ലാം ഒന്നുപോലെ വിരോധമാണു്.

കാമ:—അതിനു കാരണം എന്തു്?

# അദ്ധ്യായം ൨൭.

സുവർണ്ണകുമാരിയുടെ അപേക്ഷയനുസരിച്ച് വിജയനഗരത്തേക്കു പുറപ്പെട്ട മോഹനകുമാരൻ കമലയുടെ ഗൃഹത്തിൽകയറി വിശ്രമിക്കുകയായിരുന്നല്ലൊ. അദ്ദേഹത്തിൻെറ അനന്തരഗതിയെക്കുറിച്ച് അറിവാൻ വായനക്കാൎക്ക് അത്യാശയുണ്ടായിരിക്കാം. എന്നാൽ അതിനുമുൻപായി രാജധാനിയിൽനടന്ന ചില സംഭവങ്ങളെക്കുറിച്ച് അല്പം പ്രസ്താവിച്ചുകൊള്ളട്ടെ.

കുമാരനും ഭൃത്യനും കമലയുടെ ഗൃഹത്തിലേയ്ക്കു കയറുന്നതു കുമാരസേനൻകണ്ടു. അയാൾ അതിനടുത്തുള്ള ഒരു മദ്യഷാപ്പിൽ ഇരിക്കുകയായിരുന്നു. കുമാരൻെറ മുഖം നല്ലതുപോലെ പരിചിതമായിരുന്നതിനാൽ പ്രഥമവീക്ഷണത്തിൽതന്നെ അയാൾക്കു കുമാരനെ മനസ്സിലായി; അയാൾ ഉടനെതന്നെ സരളാംഗിയുടെ കൊട്ടാരത്തിലേക്കോടി. അവിടെ രുദ്രസേനനും സരളാംഗിയും അല്ലാതെമററാരും ഇല്ലായിരുന്നു. കുമാരസേനൻെറ പരിഭ്രമംകണ്ടു സരളാംഗി ഇങ്ങനെ ചോദിച്ചു.

സര.—നിങ്ങൾ ഓടിവിയൎത്തതുപോലെ തോന്നുന്നല്ലൊ. ഈ ബദ്ധപ്പാട് എന്ത്?

കുമാ:—രാജകുമാരിയെ കൈക്കലാക്കാൻ ആൾ എത്തിട്ടുണ്ട്. ഞാൻ അയാളെ വഴിക്കുവെച്ചുകണ്ടു.

സര:—നിങ്ങൾകണ്ടിട്ട് അധികനേരമായൊ?

കുമാ:—കഷ്ടിച്ച് അഞ്ചുമിനിട്ടു കഴിഞ്ഞിരിക്കും.

സര:—എങ്ങോട്ടുപോയി?

കുമാ:—കമലയുടെ ഗൃഹത്തിലേക്ക്"

സര:—ഞാൻ എപ്പോഴും പറയാറില്ലേ; ആ അസത്താണ് അവളെ ചീത്തയാക്കുന്നത്.

കുമാ:—അയാളെ ആളയച്ചു വരുത്തിയതാണ്.

രുദ്ര:—അത് എങ്ങിനെ തീൎച്ചയാക്കി?

കുമാ:—അയാളോടൊരുമിച്ചു നമ്മുടെ കവീന്ദ്രൻെറ ഒരു ശിഷ്യനും ഉണ്ടായിരുന്നു.

രുദ്ര:—അവൻ മററു എവിടെ എങ്കിലുംപോയിട്ടു തിരിച്ചുവരികയായിരിക്കും.

കുമാ:—എങ്കിൽ അവനും കമലയുടെ ഗൃഹത്തിലേക്കു കയറിയതു് എന്തിന്?

# അദ്ധ്യായം ൨൦.

---

സുവൎണ്ണകുമാരിയുടെ അപേക്ഷയനുസരിച്ച് വിജയനഗരത്തേക്കു പുറപ്പെട്ട മോഹനകുമാരൻ കമലയുടെ ഗൃഹത്തിൽ കയറി വിശ്രമിക്കുകയായിരുന്നല്ലൊ. അദ്ദേഹത്തിൻെറ അനന്തരഗതിയെക്കുറിച്ച് അറിയാൻ വായനക്കാൎക്ക് അത്യാശയുണ്ടായിരിക്കാം. എന്നാൽ അതിനുമുൻപായി രാജധാനിയിൽനടന്ന ചില സംഭവങ്ങളെക്കുറിച്ച് അല്പം പ്രസ്താവിച്ചുകൊള്ളട്ടെ.

കുമാരനും ഭൃത്യനും കമലയുടെ ഗൃഹത്തിലേയ്ക്കു കയറുന്നതു കുമാരസേനൻകണ്ടു. അയാൾ അതിനടുത്തുള്ള ഒരു മദ്യഷാപ്പിൽ ഇരിക്കുകയായിരുന്നു. കുമാരൻെറ മുഖം നല്ലതുപോലെ പരിചിതമായിരുന്നതിനാൽ പ്രഥമവീക്ഷണത്തിൽതന്നെ അയാൾക്കു കുമാരനെ മനസ്സിലായി; അയാൾ ഉടനെതന്നെ സരളാംഗിയുടെ കൊട്ടാരത്തിലേക്ക് ഓടി. അവിടെ രുദ്രസേനനും സരളാംഗിയും അല്ലാതെമററാരും ഇല്ലായിരുന്നു. കുമാരസേനൻെറ പരിഭ്രമംകണ്ടു സരളാംഗി ഇങ്ങനെ ചോദിച്ചു.

സര.—നിങ്ങൾ ഓടിവിയൎത്തതുപോലെ തോന്നുന്നല്ലൊ. ഇതുബദ്ധപ്പാട് എന്തു്?

കുമാ:—രാജകുമാരിയെ കൈക്കലാക്കാൻ ആൾ പുറപ്പെട്ടിട്ടുണ്ട്. ഞാൻ അയാളെ വഴിക്കുവെച്ചുകണ്ടു.

സര:—നിങ്ങൾകണ്ടിട്ട് അധികനേരമായൊ?

കുമാ:—കഷ്ടിച്ച് അഞ്ചുമിനിട്ടു കഴിഞ്ഞിരിക്കും.

സര:—എങ്ങോട്ടുപോയി?

കുമാ:—കമലയുടെ ഗൃഹത്തിലേക്ക്"

സര:—ഞാൻ എപ്പോഴും പറയാറില്ലേ; ആ അസത്താണ് അവളെ ചീത്തയാക്കുന്നത്.

കുമാ:—അയാളെ ആളയച്ചു വരുത്തിയതാണ്.

രുദ്ര:—അതു് എങ്ങിനെ തീൎച്ചയാക്കി?

കുമാ:—അയാളോടൊരുമിച്ചു നമ്മുടെ കവീന്ദ്രൻെറ ഒരു ശിഷ്യനും ഉണ്ടായിരുന്നു.

രുദ്ര:—അവൻ മററു എവിടെ എങ്കിലുംപോയിട്ടു തിരിച്ചുവരികയായിരിക്കും.

കുമാ:—എങ്കിൽ അവനും കമലയുടെ ഗൃഹത്തിലേക്കു കയറിയതു് എന്തിന്?

സര:—ഇതെല്ലാം ആ ഒരുപെണ്ണ് ഉണ്ടാക്കുന്നതാണ്. അവളുടെ തോന്ന്യാസങ്ങൾ നിങ്ങളാരും അറിഞ്ഞിട്ടില്ല. ആ കഴുവിനെ ഇപ്പോൾതന്നെ പുറത്താക്കണം. കുമാരിയെ പ്രത്യേകം സൂക്ഷിക്കയുംവേണം.

രുദ്ര:—ഈ ദുഷ്ടതകൾക്കൊന്നിനും ഞാൻ തയ്യാറില്ല.

സര: ഇല്ലെങ്കിൽ വേണ്ട; അച്ഛനും മകളുംകൂടി സുഖമായിരിക്കണം; എനിക്ക് എന്റെ പാട്ട് ജനങ്ങളുടെശകാരം കേൾക്കാൻ ഞാൻ തയ്യാറില്ല

രുദ്ര:—ജനങ്ങൾ ഭവതിയെ ശകാരിക്കയൊ? അതെന്തിന്?

സര:—തള്ളയില്ലാത്ത പെണ്ണിനെ ഞാൻ തല്ലിയോടിച്ചെന്നു പറയാതിരിക്കയില്ല. അതൊന്നും കേൾക്കാൻ ഞാനില്ല. എന്റെ പാട്ട് എനിക്ക്.

രുദ്ര:—ഞാൻ എന്തുചെയ്യണമെന്നാണു നീ പറയുന്നതു്?

സര:—ഒന്നുംവേണ്ട; സുഖമായികിടന്ന് ഉറങ്ങിക്കൊള്ളണം. മകൾ അവളുടെ പാട്ടിനുപോകട്ടെ; കഷ്ടം! മൂത്തുനരച്ചാലെങ്കിലും മനുഷ്യർക്കു വിവരമുണ്ടാകണം.

രുദ്ര:—എന്നാൽ ഭവതിതന്നെ വേണ്ടതെല്ലാം ചെയ്യു.

സര:—ഛെ ഛേ! എനിക്കു ഒന്നിനും ശക്തിയില്ല.........എന്റെ മക്കളൊമറ്റൊ ആയിരുന്നെങ്കിൽ ഇതിനുമുൻപ് തലയും ഉടലും രണ്ടു്.

രുദ്ര:—"എന്നാൽ വേഗംപോയി അതുതന്നെചെയ്യു" എന്ന് അല്പം ഈർഷ്യസൂചകമായ സ്വരത്തിൽ പറഞ്ഞു. ഇതുകേട്ടു സരളാംഗി അവൾ ഇരുന്നിടത്തുനിന്നും എഴുന്നേററു.

സര:—ഗുണവും ദോഷവും പറയാൻ നമുക്കു കാര്യമില്ല. ഞാനിതാ എന്റെ പാട്ടിനുപോകുന്നു. നിങ്ങൾ എല്ലാംതന്നെ സുഖമായിരിക്കിൻ.

സരളാംഗി മുറിവിട്ടു.

രുദ്രസേനൻ അവളുടെ ദുർഭാഷണംകേട്ടു കോപിച്ചിരിക്കയാണെന്നു വായനക്കാർ ശങ്കിക്കുന്നുണ്ടോ? അയാൾക്ക് അതുകൊണ്ടു ലേശവും കോപമില്ല. പക്ഷെ, സരളാംഗികോപിച്ച് ഇറങ്ങിപ്പോയതിൽ അയാൾക്കു സങ്കടമുണ്ട്. അയാൾ എഴുന്നേററു അവളുടെ പിന്നാലെചെന്നു കൈക്കുപിടിച്ചു. അവൾ രുദ്രസേനന്റെ കൈകളെതട്ടിയിട്ടു മുന്നോട്ടുപോയി.

"ദേവി; ഞാൻ പറഞ്ഞതെല്ലാം ക്ഷമിക്കണെ" എന്ന് അപേക്ഷിച്ചുകൊണ്ടു വീണ്ടും അവളെ തടഞ്ഞു.

സര:—വിടണം.

രുദ്ര:—വിട്ടില്ലെങ്കിലൊ?

സര:—കിട്ടുന്നതും കൂടി വാങ്ങിക്കൊള്ളണം.

രുദ്ര:—ദേവിതരുന്നതെല്ലാം വാങ്ങാൻ ഞാൻ തയ്യാറല്ലെ.

സര:—എനിക്ക് ഒന്നും തരാനും വാങ്ങാനും ശക്തിയില്ല; എന്റെപാട്ട് എനിക്ക്.

രുദ്ര:—ദേവീ! വരൂ; എന്റെ അപേക്ഷയെ ഉപേക്ഷിക്കരുത്.

സര:—അതിന്ന വേറെ ആളെ അന്വേഷിക്കണം.

രുദ്ര:—എന്റെ അപരാധമെല്ലാം ക്ഷമിക്കണം; ദേവിയുടെ ഹിതത്തിന്ന വിപരീതമായി ഒരു വാക്കപോലും ഞാൻ സംസാരിക്കയില്ല. കമലയെ ഇതാ ഈ നിമിഷത്തിൽ പുറത്താക്കാം. കുമാരിയെ അവളുടെ മുറിയ്ക്കകത്ത് അടച്ചുപൂട്ടി താക്കോലും ദേവിയെ എല്പിക്കാം.

രുദ്രസേനന്റെ വാക്കുകൾ വിടാഗ്രഗണ്യനായ കുമാരസേനനെപോലും പുച്ഛജനകമായിത്തീൎന്നു. അയാൾ സരളാംഗിയുടെ സാമൎത്ഥ്യത്തെ വിചാരിച്ചു സന്തോഷിച്ചു.

രുദ്രസേനന്റെ അപേക്ഷാനുസരണം സരളാംഗി അയാളോടൊന്നിച്ച് സുവൎണ്ണകുമാരിയുടെ കൊട്ടാരത്തിലേക്കുപോയി. അവിടെ കുമാരൻ വന്നവിവരം അറിയിച്ചുകൊണ്ടു കമലയും നില്ക്കുന്നുണ്ടായിരുന്നു. രുദ്രസേനൻ കമലയെനോക്കി ഇങ്ങനെ പറഞ്ഞു.

രുദ്ര—കമല വേഗം പുറത്തുപൊയ്ക്കോളു. മേലാൽ ഈ കൊട്ടാരത്തിനകത്തു കാണരുത്.

സുവ:—അഛാ! എന്നെയുംകൂടി.

രുദ്ര:—അതെ; പിന്നേ നിനക്ക് അവന്റെ പുറകേ പോകാം നീയും സൂക്ഷിച്ചോ; നിന്നെയും താമസിയാതെ മൎയ്യാദ പഠിപ്പിക്കും. നിങ്ങളുടെ കള്ളമൊന്നും മററാരും അറിയുന്നില്ലെന്നോ?

സുവ:—എന്റെ കുററത്തിന്ന കമലയും ശിക്ഷ അനുഭവിക്കണമോ? വല്ലവരുടേയും ഏഷണികേട്ട് അഛൻ ഇങ്ങനെ കല്പിക്കരുത്.

സര:—എടീ, അധികപ്രസംഗീ! ഏഷണി പറഞ്ഞതാര്?

സുവ:—ഞാൻ എന്റെ അഛനോടാണു പറഞ്ഞത്; എന്തിന്ന വഴക്കിനുവരുന്നു?

സര—ഞാൻ എങ്ങുനിന്നും വന്നുകയറിയവളല്ലെന്നു കരുതിക്കോ; അധികപ്രസംഗം പറഞ്ഞാൽ നാക്കിനെ അറുത്തുകളയും.

സുവ—എന്തിന്ന നാക്കറുക്കുന്നു; കഴുത്തുതന്നെയാകട്ടെ. എന്റെ അമ്മയുടെ പുറകെ എന്നെയും അയച്ചേക്കണം; മടിക്കണ്ടാ; വേണമെങ്കിൽ അഛൻതന്നെ ആയുധവും തരും.

സര—എടി വേശ്യേ! ആലോചിച്ചുസംസാരിക്കു.

സുവ—എന്തെങ്കിലും പറഞ്ഞുകൊള്ളണം. ഇപ്പോൾ പറഞ്ഞവാക്കുമാത്രം ഉച്ചരിക്കരുതേ.

സര—എടി വേശ്യേ!വേശ്യേ!! ആറായിരം വേശ്യേ! എന്നുതന്നെ വിളിക്കും; നീ എന്തുചെയ്യുമെന്നുകാണട്ടെ.

കമ—ദേവീ! അവിടുന്നു മിണ്ടാതിരിക്കണം അവർ എന്തെങ്കിലും പറഞ്ഞുകൊള്ളട്ടെ.

സര—ശവമേ! പുറത്തുകടക്കാനല്ലേ പറഞ്ഞതു്.

കമ—എൻെറകാൎയ്യംകൊണ്ടു ഖേദിക്കണ്ടാ; ഞാനിതാ പോകുന്നു. എൻെറ അമ്മതമ്പുരാട്ടിക്കു വിഷംകൊടുത്തു കൊന്നതിനും, സാധു, രാജകുമാരിയെ ഉപദ്രവിക്കുന്നതിനും, ദയാലുവായ മഹാരാജാവിനെ സങ്കടപ്പെടുത്തുന്നതിനും, ഈശ്വരൻ പ്രതിഫലംതരും. പണ്ടത്തെ തൊഴിൽ താമസിയാതെ തുടരേണ്ടിവന്നില്ലെങ്കിൽ ഈശ്വരനില്ല.

ഇത്രയും പറഞ്ഞിട്ടു് കമല രാജകുമാരിയുടെ നേരേതിരിഞ്ഞു് "ദേവീ! അവിടത്തെ ജഗദീശ്വരൻ അനുഗ്രഹിക്കും. അവിടുത്തേക്കു മേല്ക്കുമേൽ മംഗളംഭവിക്കട്ടെ" എന്നു് ആശംസിച്ചുകൊണ്ടു് അവൾ പുറത്തേയ്ക്കുപോയി.

കമലയുടെ ധിക്കാരവാക്കുകൾ കേട്ടിട്ടും രുദ്രസേനൻ അവളെ ശാസിക്കാതിരുന്നതിൽ വായനക്കാർ ആശ്ചൎയ്യപ്പെട്ടേക്കാം. അയാൾ ഒരു മനുഷ്യനല്ലേ? കമല പറഞ്ഞതെല്ലാം വാസ്തവവും ആണല്ലൊ. അവളുടെ ഓരോവാക്കും അയാളുടെ ഹൃദയത്തിൽ തറച്ചു. അതുതന്നെയാണു് അയാൾ ചലനരഹിതനായി നിന്നുപോയതു്.

കമല പോയ ഉടൻ സരളാംഗി രുദ്രസേനനെ പിടിച്ചുവലിച്ചു പുറത്തേക്കുകൊണ്ടുപോയി, അല്പനേരം മന്ത്രിച്ചശേഷം വീണ്ടും അകത്തുവന്നു.

രുദ്ര—കുമാരീ! നിന്നെ രണ്ടുമൂന്നുദിവസത്തേക്കു ബന്തവസ്സിൽ വയ്ക്കാൻ തീൎച്ചയാക്കിയിരിക്കുന്നു. എന്തിനാണെന്നു നിനക്കുതന്നെ അറിയാമല്ലൊ.

സുവ—എൻെറ ജീവനുപോലും അവിടുത്തേക്കു് അവകാശമുണ്ടു്.

സര—ഈ നല്ലബുദ്ധി ചിലപ്പോൾ കാണുന്നില്ലല്ലൊ.

ഇതിനു കുമാരി മറുപടിപറഞ്ഞില്ല: രുദ്രസേനൻ പുറത്തേക്കു കടന്നു. സരളാംഗിയും അയാളെ അനുഗമിച്ചു. രുദ്രസേനൻ പുറത്തുനിന്നു് മുറിയടച്ചുപൂട്ടി താക്കോൽ സരളാംഗിയെ ഏല്പിച്ചു. സരളാംഗിയുടെ മുഖം പ്രസന്നവുമായി.

കമല അവളുടെ ഗൃഹത്തിലേക്കു പോയി. അവിടെ എത്തി തൻെറ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന മോഹനകുമാര

നോട്ട് കൊട്ടാരത്തിൽനടന്ന സകലവിവരങ്ങളും പറഞ്ഞുകേൾപ്പിച്ചു. രാജകുമാരിയുടെ കാരാഗൃഹവാസം അവൾ അറിഞ്ഞിട്ടില്ലായിരുന്നതിനാൽ കുമാരനെ ഗ്രഹിപ്പിക്കാനും കഴിഞ്ഞില്ല.

കുമാരനു പെട്ടെന്നുണ്ടായ കോപത്തെക്കുറിച്ചു എന്തുപറയട്ടെ. അയാളുടെ കണ്ണുകൾ ചുവന്നു; കസാലയിൽനിന്നും ചാടി എഴുന്നേററു തന്റെ ഖഡ്ഗം കയ്യിലെടുത്തു. സരളാംഗീരുദ്രസേനന്മാരെ ആ നിമിഷത്തിൽ നിഗ്രഹിച്ച് രാജകുമാരിയേയുംകൊണ്ടു പോകുമെന്നുപറഞ്ഞു് അയാൾ മുററത്തു് ഇറങ്ങി. പക്ഷെ കമല, അയാളെ ആശ്വസിപ്പിച്ച് അകത്തേക്കു കൂട്ടിക്കൊണ്ടുപോയി. അവളുടെ നിർബ്ബന്ധത്താൽ ചായകഴിച്ചശേഷം ഒരു യോദ്ധാവിന് അനുരൂപമായവിധത്തിൽ വസ്ത്രധാരണംചെയ്തു. ഒരു ഖഡ്ഗം അരയിൽ തൂക്കിയിട്ടു് ഒരു നല്ല കഠാരിയും, ഇരട്ടക്കുഴൽ കൈത്തോക്കും ഉടുപ്പിനുള്ളിൽ ഒളിച്ചു. ഇങ്ങനെ ആവശ്യംനേരിട്ടാൽ ആരോടും നേരിടത്തക്കവണ്ണം തയ്യാറായശേഷം കൊട്ടാരത്തിലേക്കു തിരിച്ചു;

---

## അദ്ധ്യായം ൨൭.

---

"ഒന്നോടുണ്ണുള്ള വധൂവരന്മാ-
രന്യോന്യമന്യോന്യമനല്പരാഗം
പിന്നേടമെന്തോകഥമാനസത്തിൽ
വന്നേറിടുംമാലൊടുമാറിനിന്നു"

രുദ്രസേനൻ പുത്രിയുടെ വിവാഹകാര്യത്തെക്കുറിച്ച് ആലോചിച്ചുകൊണ്ടു് ഇരിക്കയായിരുന്നു. സരളാംഗി, പ്രധാനമന്ത്രി രവീന്ദ്രസേനൻ, മറെറാരു മന്ത്രിയായ മോഹനദാസ്സ്, രുദ്രസേനന്റെ പുത്രന്മാരായ രാജേന്ദ്രൻ, കൃഷ്ണവർമ്മൻ എന്നിവരും, വിവാഹത്തിനുള്ള കാലതാമസത്തെ ഓർത്തു് സങ്കടപ്പെട്ടുകൊണ്ടിരുന്ന കുമാരസേനനും ആലോചനയിൽ പങ്കുകൊണ്ടിരുന്നു. അവർ ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കെ, വരാന്തയിൽ ആരുടേയോ കാൽപ്പെരുമാററവും, "അദ്ദേഹം എന്തുചെയ്യുന്നു?" എന്നു് കാവൽശിപായിയോടു് സഗൌരവം ചോദിക്കുന്നതും കേട്ടു് രുദ്രസേനൻ പുറത്തേയ്ക്കുവന്നു അയാൾക്കു ദർശനമാത്രയിൽ മോഹനകുമാരനെ മനസ്സിലായി. കുമാരന്റെ മുഖഗാംഭീര്യവും ആകപ്പാടെയുള്ള ക്ഷാത്രതേജസ്സും അതിനു് അനുരൂപമായ വേഷവും എല്ലാംകൂടി കണ്ടു് രുദ്രസേനനിൽ പെട്ടെന്നു് ഒരു വികാരം ഉണ്ടായി. ആ വികാരം, ക്രോധം, ആശ്ചര്യം, ഭ

യം മുതലായവയുടെ സമ്മേളനത്താൽ ഉണ്ടായതത്രെ. ദുഷ്ടാഗ്രഗണ്യനായ രുദ്രസേനന് ഭയമോ? അതെ, ഭയംതന്നെ; താൻ ചെയ്തിട്ടുള്ളതും ചെയ്യുവരുന്നതുമായ ദുഷ്കൃത്യങ്ങളുടെ സ്മരണ അയാളിൽ ഭയംജനിപ്പിക്കുകതന്നെ ചെയ്തു. രുദ്രസേനന് കുമാരനെ അവമാനിച്ചു യാത്രയാക്കണമെന്നു മോഹംതോന്നി; എങ്കിലും അതിനു ധൈര്യപ്പെടാതെ അയാളെ അകത്തേക്കു ക്ഷണിച്ച് ആദരപൂർവ്വം സൽക്കരിച്ചു.

മോഹനകുമാരൻ അകത്തേക്കു പ്രവേശിച്ചതോടുകൂടി കുമാരസേനന്റെ മുഖപ്രസന്നത നിശ്ശേഷം നശിച്ചു. എന്നു മാത്രമല്ല, അയാളുടെ ശരീരം വിറയ്ക്കുകയും കൈകാലുകൾ തളരുകയും ചെയ്തു. കുമാരന്റെ മുഖത്തു നോക്കാൻ അയാൾക്കു ശക്തിയില്ല. സരളാംഗി കുമാരനെ ഇതിനുമുൻപു കണ്ടിട്ടില്ല; എങ്കിലും അവളും ആഗതനായ ആൾ സുവർണ്ണകുമാരിയുടെ ഹൃദയവല്ലഭനാണെന്ന് ഊഹിച്ചു. രുദ്രസേനൻ അല്പനേരം ചിന്താമഗ്നനായിരുന്നു. അനന്തരം മന്ത്രിമാരെ നോക്കിപ്പറയുന്നു.

രുദ്ര:—ഇദ്ദേഹത്തിനെ നിങ്ങളാരും അറിയുകയില്ലായിരിക്കാം. എനിക്കും പൂർണ്ണവിവരം ഇല്ല. കുമാരിയെ കുമുദിനീവനത്തിൽവെച്ചു രക്ഷിച്ചതു് ഇദ്ദേഹമാണ്.

മന്ത്രിമാർ രണ്ടുപേരും എഴുന്നേററ് ഇദ്ദേഹത്തിനെ വന്ദിച്ചു. അവർ കുമാരനെ ഉൽക്കണ്ഠയോടുകൂടി ഉററുനോക്കി. ഇത്ര സുന്ദരനും തേജസ്വിയുമായ ഒരു യുവാവിനെ ഭർത്താവായി വരിച്ച രാജകുമാരിയെ അവർ മനസാ അഭിനന്ദിച്ചു. മോഹനകുമാരൻ, സരളാംഗി, രുദ്രസേനൻ, മന്ത്രിമാർ, സരളാംഗിയുടെ പുത്രന്മാർ എന്നിവരെ സൂക്ഷിച്ചുനോക്കിയശേഷം കുമാരസേനന്റെ നേരേ തിരിഞ്ഞു.

മോഹ:—നിങ്ങളുടെ താമസം ഇവിടെത്തന്നെയോ?

കുമാരസേനൻ വളരെ പണിപ്പെട്ട് ചുണ്ടുകൾവിടുർത്തി "അല്ല" എന്നു മറുപടിപറഞ്ഞു.

മോഹ:—ഓഹോ; എനിക്കു തെററിപ്പോയി; വിവാഹത്തിനു കാപ്പുകെട്ടിയിരിക്കയാണല്ലോ.

രുദ്ര:—ഇതെല്ലാം ആരുപറഞ്ഞു?

മോഹ:—അരമനരഹസ്യം അങ്ങാടിയിൽ പരസ്യമല്ലെ?

രുദ്ര:—നിങ്ങളെ ഇങ്ങോട്ടു ക്ഷണിക്കണമെന്ന് അന്നുതന്നെ ഞാൻ വിചാരിച്ചു. ഇങ്ങോട്ടു വരാൻ ദയവുണ്ടായതിൽ ഞങ്ങൾക്കു വളരെ സന്തോഷമുണ്ട്.

മോഹ:—നിങ്ങളെ വന്നുകാണണമെന്നു ഞാൻ വളരെനാളായി ആഗ്രഹിക്കുന്നു. പക്ഷെ, ഇന്നുമാത്രമെ തരപ്പെട്ടൊള്ളു.

രുദ്ര:—ഈ യാത്രക്കു പ്രത്യേകിച്ചു കാരണം ഒന്നുമില്ലല്ലോ.

മോഹ:—ഉണ്ടു; അല്പം കാര്യമുണ്ട്.

രുദ്ര:—എന്താണെന്നുകേട്ടാൽ കൊള്ളാം.

മോഹ:—എനിക്കു രാജകുമാരിയെ ഒന്നു കാണണം.

രുദ്ര:—അവൾ ആവശ്യപ്പെട്ടിട്ടാണോ?

മോഹ:—അല്ല, എനിക്കു കാണേണ്ട ആവശ്യം ഉള്ളതുകൊണ്ടാണ്.

രുദ്ര:—അവളെ കാണാൻ നിവൃത്തിയില്ലല്ലോ.

മോഹ:—അതെന്ത്?

രുദ്ര:—അവളെ ബന്തോവസ്സിൽ വെച്ചിരിക്കയാണ്.

മോഹനകുമാരൻ, അയാൾ ഇരുന്നിരുന്ന കസാലയിൽനിന്നു എഴുന്നേററു. അയാളുടെ വലതുകയ്യ് ഖഡ്ഗത്തിന്റെ പിടിയിൽ എത്തി. എതാനംഭാഗം പുറത്തേയ്ക്കു വലിച്ചെടുത്തു; മുഖം, കോപംകൊണ്ട്, പൂർവ്വാധികം അരുണവർണ്ണമായി. നയനങ്ങൾ തീക്കട്ടപോലെ ജ്വലിച്ചു. ദന്തങ്ങൾ തമ്മിൽ ഇടറി രുദ്രസേനന്റെഅരികിലോട്ടു കുറേക്കൂടി അടുത്തിട്ട് "എന്ത്! രാജകുമാരി കാരാഗൃഹത്തിലോ!!" എന്നുചോദിച്ചു.

രുദ്രസേനനും എഴുന്നേററു.

രുദ്ര: കാരാഗൃഹത്തിലല്ല; കൊട്ടാരത്തിൽതന്നെ പ്രത്യേകം സൂക്ഷിച്ചിരിക്കയാണ്.

മോഹ:—നിങ്ങൾ എന്തിനായി ആ പാപകർമ്മം ചെയ്തു.

രുദ്ര:—അതിനെക്കുറിച്ചു ചോദ്യംചെയ്വാൻനിങ്ങൾക്കുകാര്യമില്ല.

മോഹ:—വാസ്തവംതന്നെ അതും നിങ്ങളുടെ രാജനീതികളിൽ ഒന്നായിരിക്കാം. ഇതിനെല്ലാം നിങ്ങൾ ദൈവസന്നിധിയിൽ സമാധാനം പറയണം.

രുദ്രസേനൻ സംസാരിക്കുന്നുണ്ടെങ്കിലും കുമാരന്റെ ദർശനംമുതൽ, ഈശ്വരൻ, അയാളിൽ പൂർവ്വസ്മരണ ഉളവാക്കി. അയാൾക്കു നന്നേ ഭയമുണ്ട്. അതു ദൈവത്തിനെയോ കുമാരനെയൊ എന്നു എനിക്കു നിശ്ചയമില്ല. കുമാരൻ സരളാംഗിയെനോക്കി, ഇങ്ങനെ പറഞ്ഞു.

മോഹ:—ഇദ്ദേഹത്തിനെക്കൊണ്ട് ഈ പാപകർമ്മങ്ങളെല്ലാം ചെയ്യിക്കുന്നതു നിങ്ങളാണ്. നിങ്ങൾക്കു ലഭിക്കാവുന്ന ഈശ്വരശിക്ഷയെത്തു ഞാൻ ഭയപ്പെടുന്നു.

സരളാംഗി "പ്രഭോ! ഞാൻ ഒന്നും അറിഞ്ഞതല്ലെ" എന്നുമാത്രം പറഞ്ഞിട്ടു ആ മുറിയിൽനിന്നു പോയി.

അനന്തരം കുമാരൻ, കുമാരസേനന്റെ നേരെ തിരിഞ്ഞു.

മോഹ:—എടാ, ദുഷ്ടാ! സാധുവായ രാജകുമാരിയെ ദ്രോഹിക്കാനുള്ള ആലോചനക്കു നീയും എത്തിയിരിക്കുന്നോ? നിന്റെ ഈ വിഷത്തല അന്നു ഞാൻ അറുത്തുകളയേണ്ടതായിരുന്നു. ദ്രോഹി! എ

ൻെറ അമ്മയെ അവമാനിക്കാൻ പുറപ്പെട്ടതുപോലും ഞാൻ ക്ഷമിച്ചു. ഇപ്പൊഴത്തെ നിൻെറ സാഹസത്തിന്, ഇന്നില്ലെങ്കിൽ നാളെ, എൻെറ ഖഡ്ഗം നിന്നെ ശിക്ഷിക്കും.

കമാരൻ സംഭാഷണം അവസാനിപ്പിക്കുന്നതിനു മുൻപുതന്നെ കുമാരസേനൻ ഇരുന്നിരുന്ന കസാലയിൽനിന്നു നിലത്തുപതിച്ചു. അയാളുടെ ജീവിതം അവസാനിച്ചു, എന്നുതന്നെ അയാൾ തീച്ച്യാക്കി. കുമാരൻ വീണ്ടും രുദ്രസേനനോടു പറയുന്നു.

മോഹ:—എനിക്കു രാജകുമാരിയെ കാണേണ്ട ആവശ്യമുണ്ടു്. അതിനു നിങ്ങൾ അനുവദിക്കണം.

രുദ്ര:— നിവൃത്തിയില്ലെന്നു ഒരിക്കൽക്കൂടി പറയുന്നു.

മോഹ:—നിങ്ങൾ വെറുതെ ശങ്കിക്കേണ്ട, യാതൊരു ദുരുദ്ദേശവും എനിക്കില്ല.

രുദ്രാ.—ഇല്ലായിരിക്കാം.

മോഹ:—അങ്ങുകൂടെ വന്നുകൊള്ളണം. വേണമെങ്കിൽ ഇവരുംവരട്ടെ.

മോഹനകുമാരൻെറ ഈ അപേക്ഷയെ അംഗീകരിക്കണമെന്നു മന്ത്രിമാർ നിർബന്ധിക്കുകയാൽ രുദ്രസേനൻ സമ്മതിച്ചു അവരെല്ലാംകൂടി രാജകുമാരിയുടെ കൊട്ടാരത്തിലേക്കു തിരിച്ചു. കുമാരനെ മാളികമുകളിലേക്കു അയച്ചിട്ടു രുദ്രസേനനും മന്ത്രിമാരും അയാളെപ്പററി സംഭാഷണം ചെയ്തുകൊണ്ടു താഴെനിന്നു.

മോഹനകുമാരൻ രാജകുമാരിയുടെ മുറിക്കുള്ളിൽ കടന്നു: അവിടെ, ആഹാരാദി ദിനചര്യ്യകളെല്ലാം വെടിഞ്ഞു്, അല്പപ്രാണയായി കിടക്കുന്ന സുവർണ്ണകുമാരിയെ അയാൾ കണ്ടു. അയാളുടെ ഹൃദയം തകന്നു. കണ്ണുകളിൽ കണ്ണുനീർ നിറഞ്ഞു. കുമാരൻ അവളുടെ സമീപത്തുചെന്നിരുന്നു് അവളെ തലോടി. അവൾ കണ്ണുതുറന്നു. എങ്കിലും പെട്ടന്നനെ അവളുടെ ശരീരം പൂവ്വാധികം തളന്നു. കുമാരൻ സമീപത്തു് ഇരുന്ന പാൽ എടുത്തു് അല്പാല്പമായി ഒഴിച്ചുകൊടുത്തു. ഏതാനും നിമിഷങ്ങൾ കഴിഞ്ഞു് കുമാരൻെറ സഹായത്തോടുകൂടി അവൾ എഴുന്നേററിരുന്നു. കുമാരൻ അവളെ മാറോടുചേത്തു് ആലിംഗനംചെയ്തുകൊണ്ടു പറയുന്നു.

മോഹ:—പ്രിയേ! വിവരമെല്ലാം ഞാൻ അറിഞ്ഞു. നമ്മുടെ ഉദ്ദേശങ്ങളെല്ലാം തെററി. എല്ലാം ഈശ്വരവിധിപോലെവരട്ടെ.

മോഹ:—നാഥാ! എന്നെ രക്ഷിക്കണേ!

മോഹ:—ഓമനേ; ഞാൻ ചില രഹസ്യങ്ങൾ പറയാം. ഇതു പുറത്താക്കുന്നതു് ഒരു നിശ്ചിതകാലത്തെ ആകാവു എന്നു നിർബന്ധമുണ്ടായിരുന്നതിനാൽ ഇതിനുമുൻപു പറയാതിരുന്നതാണ്. ഭവതിയുടെ അച്ഛനു മുൻപ് ഈ രാജ്യം ഭരിച്ചിരുന്നതു് സുരേന്ദ്രമഹാ

രാജാവാണെന്നു ഭവതി അറിഞ്ഞിരിക്കുമല്ലോ. അദ്ദേഹത്തിന്റെ മരണശേഷം, അഥവാ അദ്ദേഹത്തിനെ ഭവതിയുടെ പിതാവു നിഗ്രഹിച്ചശേഷം, അദ്ദേഹത്തിന്റെ പ്രിയതമയെയും രണ്ടോ മൂന്നോ വയസ്സുമാത്രം പ്രായം ഉണ്ടായിരുന്ന അദ്ദേഹത്തിന്റെ ഏക സന്താനത്തെയും നിഗ്രഹിക്കാൻ രുദ്രസേനൻ ചില ഘാതകന്മാരെ ചട്ടംകെട്ടി. അവർ രാജ്ഞിയെ നിഗ്രഹിച്ചു. പക്ഷെ, അപരാധിയായ ആ ശിശുവിനെ നിഗ്രഹിക്കാൻ അവൎക്കു ധൈൎയ്യം ഉണ്ടായില്ല. തന്മൂലം അവർ അതിനെ അവിടെ ഉപേക്ഷിച്ചിട്ടു് തിരിച്ചുപോന്നു. ആ ശിശുവിനെ ധൎമ്മപുരിയിലെ ഒരു പ്രഭു എടുത്തു വളൎത്തി. ഇങ്ങിനെയിരിക്കെ കഴിഞ്ഞ മൂന്നുകൊല്ലങ്ങൾക്കു മുൻപു് ആ പ്രഭു പരലോകപ്രാപ്തനായി. അദ്ദേഹത്തിന്റെ സഹോദരൻ പ്രഭുസ്ഥാനത്തിനു് അവകാശിയായിത്തീൎന്നു. അയാൾ പ്രകൃത്യാ ഒരു വിടനും ദുൎബ്ബുദ്ധിയും ആയിരുന്നതിനാൽ അയാൾ പ്രഭുപത്നിയെ സ്വാധീനപ്പെടുത്താൻ തുനിഞ്ഞു. അയാളുടെ ഉപദ്രവങ്ങളിൽ നിന്നു രക്ഷപ്പെടാൻ വഴികാണായ്കയാൽ ആ സാധ്വി, തന്റെ വളൎത്തുപുത്രനുമായി പ്രഭുമന്ദിരം വിട്ടു് അവർ ഇപ്പോൾ കുമുദിനീതീരത്തുള്ള കുന്നിന്മേൽബംഗ്ലാവിൽ താമസിക്കുന്നു.



ഇത്രയും കേട്ടപ്പോഴേയ്ക്കു രാജകുമാരി ഒന്നു ഞെട്ടി. അവളുടെ ഹൃദയം സന്തോഷസാഗരത്തിൽ നിമഗ്നമായി. അവൾ രാജകുമാരനെ ഗാഢമായി ആശ്ലേഷിച്ചു തെരുതെരെ ചുംബിച്ചുകൊണ്ടു പറയുന്നു.

സുമ:—അവിടുന്നു സുരേന്ദ്രമഹാരാജാവിന്റെ പുത്രനാണോ? ഈ രാജ്യത്തെ സിംഹാസനത്തിനു് അവകാശിയാണോ? ഈ പരമാൎത്ഥം ഇതേവരെ എന്നെ അറിയിക്കാതിരുന്നതു് എന്തു്? ഈശ്വരാ! നാടും വീടും ഇല്ലാത്ത ഒരുവനെ ഭൎത്താവായി വരിച്ചുവെന്നുള്ള ആക്ഷേപത്തിൽനിന്നു് ഞാൻ വിമുക്തയായി. ഇനി മരിച്ചാലും എനിക്കു സങ്കടമില്ല.

മോഹ:—രുദ്രസേനന്റെ ദുഷ്കൃത്യത്തിനു പ്രതികാരം ചെയ്വാൻ ഞാൻ ഒരുങ്ങിയിരുന്നു. മദനപുരം രാജ്യത്തെ രാജാവായ ഗംഗപ്രസാദ് എന്റെ മാതുലനാണു്. ഞങ്ങൾ രുദ്രസേനനെ നിഗ്രഹിച്ചു രാജ്യം വീണ്ടെടുക്കണമെന്നു തീൎച്ചയാക്കി. ഈ ഘട്ടത്തിലാണു ഭവതി കുമുദിനീതീരത്തു താമസിക്കാൻ വന്നതും നമുക്കു പുനസ്സന്ദൎശനത്തിനു യോഗം ഉണ്ടായതും. ഭവതി രുദ്രസേനന്റെ പുത്രിയാണെന്നു് അറിഞ്ഞതോടുകൂടെ എന്റെ പ്രതികാരേച്ഛ അസ്തമിച്ചു. ഇല്ലെങ്കിൽ ഇതിനുമുമ്പു് ഈ രാജ്യം ഞാൻ ഭരിക്കുമായിരുന്നു.

സുവ:—നാഥാ! അവിടുത്തെ അഭ്യുദയത്തെ ഞാൻ തടഞ്ഞു. ആ ദ്രോഹത്തിനുള്ള ശിക്ഷയാണ് ഞാൻ ഇപ്പോഠം അനുഭവിക്കുന്നതു്.

മോഹ:—പ്രിയേ! അങ്ങിനെ പറയരുതേ; ഭവതിയെ ലഭിക്കുന്നാപക്ഷം, രാജ്യവും എന്നുവേണ്ട, സർവ്വസ്വവും ഉപേക്ഷിക്കാൻ ഞാൻ തയ്യാറാണു്. ഭവതിയെ എനിക്കു വിവാഹംചെയ്തുതരണമെന്നു് ഞാൻ രുദ്രസേനനോടു് അപേക്ഷിക്കും. എൻെറ അപേക്ഷയെ അദ്ദേഹം സ്വീകരിക്കുന്നാപക്ഷം, സമാധാനമായിക്കഴിയാം. ഇല്ലെങ്കിൽ ഇന്നുതന്നെ ഞാൻ മദനപുരത്തേയ്ക്കുപോകും. കഷ്ടിച്ചു നാലഞ്ചു ദിവസത്തിനകം മദനപുര സൈന്യം ഈ രാജ്യത്തെ ആക്രമിക്കും. വിജയസിദ്ധിയിൽ എനിക്കു സംശയമില്ല. വിജയലക്ഷ്മിയും, രാജ്യലക്ഷ്മിയും, സർവ്വോപരി എൻെറ ഹൃദയലക്ഷ്മിയും എനിക്കു് അധീനകളാകും. അതുവരെ ഭവതി സമാധാനമായിരിക്കണം. ഈ ശരീരത്തെ ഇങ്ങനെ നശിപ്പിക്കരുതു്. വിവാഹദിവസത്തിനുമുമ്പു് സർവ്വവും മംഗളമായി കലാശിക്കും. അതിനു നമുക്കു് ദൈവത്തെ പ്രാത്ഥിക്കാം.

സുവ:—പ്രിയതമാ! എൻെറ പിതാവു മഹാദുഷ്ടൻതന്നെ; എങ്കിലും അവിടുന്നു് അദ്ദേഹത്തിനെ കൊല്ലരുതെ.

മോഹ:—ഭവതിയുടെ ആഗ്രഹം ഞാൻ ഒരിക്കലും വിസ്മരിക്കയില്ല.

ഈ അവസരത്തിൽ, ആരോ മുകളിലേക്കു വരുന്ന ശബ്ദംകേട്ടു് രണ്ടുപേരും എഴുനേററുമാറിനിന്നു. അരമണിക്കൂറിലധികം കഴിഞ്ഞിട്ടും കുമാരൻ തിരിച്ചുചെല്ലാഴികയാൽ രുദ്രസേനനും പ്രധാനമന്ത്രിയും മുകളിലേക്കു കയറുന്ന ശബ്ദമാണു് അവർ കേട്ടതു്. മന്ത്രി അകത്തുപ്രവേശിച്ചു് മോഹനകുമാരനോടു ഇങ്ങനെപറഞ്ഞു.

മന്ത്രി:—പ്രഭോ! അരമണിക്കൂറിൽ അധികം കഴിഞ്ഞിരിക്കുന്നു. അവിടുത്തെപ്പോലെയുള്ള യോഗ്യന്മാർ വാഗ്ദാനത്തെ ലംഘിക്കുന്നതു ഉചിതമാണൊ?

മോഹ—നിങ്ങഠം പറഞ്ഞതു വാസ്തവംതന്നെ ഞാൻ ഇതാ വരുന്നു.

മോഹ:—(രുദ്രസേനനോടു്) രാജകുമാരിയെ എനിക്കു് വിവാഹംചെയ്തുതരണമെന്നു് ഞങ്ങഠംക്കു രണ്ടുപേക്കുംവേണ്ടി ഞാൻ അപേക്ഷിക്കുന്നു.

രുദ്ര:—ഇല്ല; നിശ്ചയമായും അവളെ നിങ്ങഠംക്കു തരികയില്ല. അവളെ വിവാഹംചെയ്വാൻ വേറെ ആണുങ്ങളുണ്ടു്

മോഹ:—ഞാൻ ഏകാകിയാണെന്നു വിചാരിച്ചു് അഹമ്മതി വേണ്ട; നിങ്ങളെപ്പോലെ നൂറായിരംപേരോടു് എതിരിടാൻ ഈ ഖ

ഡ്ഗം മാത്രംമതി............കുമാരിയെ ഞാൻ കൊണ്ടുപോകും. നിങ്ങൾ എന്തുചെയ്യുമെന്നുകാണട്ടെ.

മന്ത്രി:—പ്രഭോ! അവിടുത്തെപ്പോലെയുള്ളവൎക്ക് അതു് ഉചിതമാണോ? രാജകുമാരിയെ, അവിടുത്തെ മാതാപിതാക്കന്മാരുടെ സമ്മതംകൂടാതെ കൊണ്ടുപോയാൽ ലോകർ അവിടുത്തെ പഴിക്കയില്ലെ? എന്നുതന്നെയുമല്ല, അതു സാദ്ധ്യവുമാണോ?

മോഹ:—നിങ്ങൾ പറഞ്ഞതു ന്യായംതന്നെ; പക്ഷെ സാദ്ധ്യമോ അസാദ്ധ്യമോ എന്നുസംശയിക്കേണ്ടാ.

മോഹ:—(രുദ്രസേനനോടു്) എന്തു്? "വേറെ ആണുങ്ങൾ ഉണ്ടു്" ഇല്ലെ? നിങ്ങളുടെ ഈ ധിക്കാരവാക്കിന് കഷ്ടിച്ചു നാലഞ്ചു നാൾക്കകം, ഈ കൈ നിങ്ങളെ ശിക്ഷിച്ചില്ലെങ്കിൽ, ഞാൻ ക്ഷത്രീയവംശത്തിൽ ജനിച്ചവനല്ല.

കാമദഹനോദ്യുക്തനായ രുദ്രമൂൎത്തിയെപ്പോലെ രുദ്രസേനനെ നോക്കി ഇത്രയും പറഞ്ഞിട്ടു് കുമാരിയുടെ നേരെ തിരിഞ്ഞു് അനുകമ്പാൎദ്രമായ ഒരു നോട്ടത്താൽ യാത്ര അറിയിച്ചു. അനന്തരം അവിടെനിന്നു യാത്രയായി. രുദ്രസേനനും മന്ത്രിമാരും അയാളെ അനുഗമിച്ചു. കുമാരൻ തിരിഞ്ഞുനോക്കുകപോലും ചെയ്യാതെ കമലയുടെ ഗൃഹത്തിലേക്കുപോയി.

---

## അദ്ധ്യായം ൨൯.

---

"ദൈവഗതിക്കഥവാ ഭുവനേസ്മിൻ
നൈവ കവാടനിരോധമൊരേടം"

കമലയുടെ ഗൃഹത്തിലേക്കു തിരിച്ച നമ്മുടെ കഥാനായകനെ പററി നമുക്കുപിന്തുടരാം. കുമാരൻ അവിടെ എത്തികൊട്ടാരത്തിൽ നടന്ന സകലസംഭവങ്ങളും കമലയെ അറിയിച്ചു. അനന്തരം ഭക്ഷണം കഴിച്ചെന്നും ഇല്ലെന്നും വരുത്തിയിട്ടു് കമലയെ വിളിച്ചു് ഇങ്ങനെ പറഞ്ഞു.

മോഹ:—കമലേ; രാജകുമാരി നിന്നെ ഒരു സഹോദരിയെപ്പോലെ സ്നേഹിക്കുന്നു. ഞങ്ങൾക്കുവേണ്ടി നീ ഒട്ടധികം കഷ്ടപ്പാടുകൾ അനുഭവിച്ചിട്ടുണ്ടു്. തന്മൂലം നീ എനിക്കും ഒരു സഹോദരിയായിത്തീൎന്നിരിക്കുന്നു. നിന്നോടു ഞാൻ ചില രഹസ്യങ്ങൾപറയാം. രാജകുമാരിയും ഇപ്പോൾമാത്രമെ ഈ സംഗതികൾ അറിഞ്ഞിട്ടുള്ളു.......
.........ഞാൻ ഇപ്പോൾതന്നെ മദനപുരത്തേക്കു പോകുന്നു. അവ!

ടത്തെ ഇപ്പോഴത്തെ മഹാരാജാവ് എന്റെ മാതുലനാണെന്നു പറയുമ്പോൾ, പക്ഷെ നീ അത്ഭുതപ്പെട്ടേക്കാം. എന്നാൽ ഇനിയും ഞാൻ പറയുന്ന സംഗതികൾ നീ വിശ്വസിക്കുമോ എന്നുതന്നെ സംശയമാണ്. രുദ്രസേനനു മുൻപ് ഈ രാജ്യം ഭരിച്ചിരുന്ന സുരേന്ദ്രമഹാരാജാവ് എന്റെ പിതാവാണ്. ഇതു പക്ഷെ, ആരും അറിഞ്ഞിരിക്കയില്ല. അഹരനെക്കൊന്നശേഷം എന്നെയും മാതാവിനെയുംകൂടി നിഗ്രഹിക്കാൻ രുദ്രസേനൻ ചിലരെ നിയോഗിച്ചു. എങ്കിലും ആ ദുഷ്ടന്മാർ അമ്മയെമാത്രമെ വധിച്ചുള്ളു. ഒരു പ്രഭുവിന്റെ കാരുണ്യത്താൽ ഒട്ടുമൂന്നുകൊല്ലങ്ങൾക്കു മുൻപുവരെ ഞാൻ അദ്ദേഹത്തിന്റെ സംരക്ഷണയിൽ വളർന്നു. എന്നാൽ പ്രഭുവിന്റെ മരണത്തോടുകൂടി ഞാൻ വീണ്ടും അനാഥനായി. എന്നുമാത്രമല്ല, അദ്ദേഹത്തിന്റെ പത്നിയും ചില കാരണങ്ങളാൽ എന്നോടുകൂടി പ്രഭുമന്ദിരം ഉപേക്ഷിച്ചു.

കമ:—അവിടുത്തെക്കൂടെ താമസിക്കുന്നതു് ആ പ്രഭ്വിയായിരിക്കാം. അവിടത്തെമാതാവ് എന്നാണ് ഞങ്ങൾ വിചാരിച്ചിരുന്നതു്.

മോഹ:—അതെ, വാസ്തവത്തിൽ എന്റെ മാതാവും പിതാവും എല്ലാം ആ അമ്മതന്നെ. അവർക്ക് മകനും ഞാനാണ്.

കമ:—ഇനിയും എന്തുചെയ്യണമെന്നാണ് അവിടുന്നു വിചാരിക്കുന്നതു ?

മോഹ:—അമ്മയും ഭൃത്യന്മാരും ഇന്നു മദനപുരത്തേക്കു പോയിരിക്കും. അവരുടെ യാത്രയ്ക്കു വേണ്ട ഏർപ്പാടുകൾ ചെയ്തിട്ടാണ് ഞാൻ പോന്നതു്. എത്രയോ മുൻപുതന്നെ, മദനപുരത്തേക്കു ചെല്ലണമെന്ന് മാതുലൻ നിർബന്ധിച്ചുകൊണ്ടിരുന്നു. പക്ഷെ, ഭർത്തൃവിയോഗത്താൽ പരിതപ്തയായി മൂന്നുകൊല്ലം പട്ടണങ്ങളിലും, സുഖാഡംബരങ്ങളിലുംനിന്നു ഒഴിഞ്ഞു് ഏകാന്തമായി താമസിച്ചു് വ്രതം അനുഷ്ഠിക്കണമെന്നു അമ്മനിശ്ചയിച്ചു. മൂന്നുകൊല്ലം പൂർത്തിയാകുന്ന ദിവസവും എണ്ണി ഞാൻ ഇതുവരെ കഴിച്ചുകൂട്ടി. ഇനിയും ക്ഷമിച്ചിരിക്കാൻ നിവൃത്തിയില്ല……ഞാൻ ഇപ്പോൾതന്നെ മദനപുരത്തേക്കു പോകുന്നു. വിവാഹദിവസത്തിനുമുൻപായി മദനപുരം സൈന്യം ഈ രാജധാനിയെ ആക്രമിക്കാം.

കമല! എന്റെ പ്രിയപ്പെട്ട അനുജത്തി! ഞങ്ങൾ ഇതാ പുറപ്പെടുന്നു. നീ ധൈര്യമായിരിക്കു. സാധിക്കുമെങ്കിൽ കുമാരിയെയും ആശ്വസിപ്പിക്കണം.

കൃഷ്ണദാസനും കുമാരനും യാത്രതിരിച്ചു. അവർ കണ്ണിൽനിന്നു മറയുന്നതുവരെ അവരെ നോക്കിനിന്നിട്ടു കമല അവളുടെ അറയിലേ

കപോയി. അവൾക്കു ഭാവിയെപ്പററി ഉണ്ടായിരുന്ന ആശങ്കകളെല്ലാം നീങ്ങി. അവളുടെ ഹൃദയം സന്തോഷനിമഗ്നമായി.

കുമാരനും കൃഷ്ണദാസനും വിജയനഗരം വിട്ടിട്ട് ദിവസം രണ്ടുകഴിഞ്ഞിരിക്കുന്നു. രാജകുമാരിയുടെ വിവാഹത്തിന് ഇനിയും അഞ്ചുദിവസമുണ്ട്. എങ്കിലും ഇന്നു സൂര്യോദയംമുതൽ ബാൻഡും നാഗസ്വരവും മററു മേളങ്ങളും മുഴങ്ങുന്നു. രാജധാനിയുടെ നാനാഭാഗങ്ങളിലായി വിവിധവിനോദങ്ങൾ നടക്കുന്നു. വിവാഹഘോഷങ്ങൾ ഇത്ര മുൻകൂട്ടി തുടങ്ങിയോ?

മോഹനകുമാരന്റെ ആഗമനത്തോടുകൂടി സുവർണ്ണകുമാരിയുടെ ഭാവിഗതിയെക്കുറിച്ചു രുദ്രസേനനും സരളാംഗിക്കും മററും ശങ്കജനിച്ചു. ധീരനായ കുമാരൻ അവളെ ഏതുപ്രകാരവും കൈക്കലാക്കി കൊണ്ടുപോയേക്കുമെന്ന് അവർ ഭയപ്പെട്ടു. കുമാരൻ പറഞ്ഞതുപോലെ ഒരു യുദ്ധം ഉണ്ടാകുമെന്നോ, തനിക്ക് ആപത്തുനേരിടുമെന്നോ രുദ്രസേനൻ ശങ്കിച്ചിരുന്നില്ല. കുമാരന്റെ വാക്കുകൾ, നിരാശാജന്യങ്ങളായ ഭീഷണികളായിട്ടേ അയാൾ കരുതിയുള്ളു. എങ്കിലും, വിവാഹമുഹൂർത്തം മാററി മുൻകൂട്ടി ആ കർമ്മം നടത്താൻ സരളാംഗി രുദ്രസേനനെ നിർബ്ബന്ധിച്ചു. ആ ദുർബ്ബുദ്ധി അവളുടെ നിർബ്ബന്ധത്തിനു കീഴടങ്ങി. ഇതാണ് വിജയനഗരം രാജ്യത്ത് കാണുന്ന ആഘോഷങ്ങൾക്ക് കാരണം സരളാംഗി ഉത്സാഹലഹരിയിൽ മതിമറന്നിരിക്കുന്നു. അവൾ കണ്ണിൽ കാണുന്നവരോടെല്ലാം "ഇവിടെ ഞാൻ വിചാരിക്കുന്നതുപോലെയല്ലാതെ യാതൊന്നും നടക്കുകയില്ല" എന്നു വീരവാദം പറഞ്ഞുവരുന്നു. മന്ത്രിമാർ പോലും സരളാംഗിയെ കൂടക്കൂടെ ചെന്നു കണ്ട് ഓരോ കാര്യങ്ങളെക്കുറിച്ച് ആലോചിക്കുന്നു. കുമാരസേനൻ "ക്ഷൌരവും കഴിച്ച് അഭ്യംഗസ്നാനവുംകഴിഞ്ഞു" രണ്ടുമൂന്നു "കുപ്പികളും ഒഴിച്ച്" കൃതകൃത്യനായിരിക്കുന്നു. സർവ്വാണിയും ദാനങ്ങളും മററും മദ്യശാലയിൽ വെച്ചുതന്നെ കഴിഞ്ഞു. സ്നേഹിതന്മാർക്കെല്ലാം ഒന്നാംതരം ഓരോ കുപ്പിയാണു ദാനംചെയ്തത്. ഇതിലധികം അയാൾ എന്തുസൽക്കർമ്മം നടത്തണം.

സുവർണ്ണകുമാരിയുടെ സ്ഥിതിക്കും സാധാരണയിൽനിന്ന് ചില മാററങ്ങൾ ഉണ്ടായിട്ടുണ്ട്. അവൾ സരളാംഗിയുടെ ഉപദേശപ്രകാരം അതിരാവിലെ എഴുന്നേററ് സ്നാനം സ്വാമിദർശനം മുതലായ സൽക്കർമ്മങ്ങൾ നടത്തിക്കഴിഞ്ഞിരിക്കുന്നു. അവളുടെ മുഖത്ത് സന്താപമോ, നിരാശയോ, ഗൌരവമോ, അഥവാ ഇതെല്ലാം കൂടിയോ സ്ഫുരിക്കുന്നതെന്നു ഖണ്ഡിച്ചു പറവാൻ നിവ്വാഹമില്ല. അണയാറായദീപത്തിന്റെ പ്രകാശംപോലെ, അവളുടെ മുഖത്തു തല്ക്കാലം പ്രത്യക്ഷപ്പെട്ടുന്നവികാരം എന്തായിരുന്നാലും അത് ശാശ്വതമല്ല. സരളാംഗി മണിക്കൂറിലൊരിക്കൽ കുമാരിയുടെ സമീപത്തുചെന്ന് ചിലതെ

ല്ലാം മന്ത്രിച്ചിട്ടുമടങ്ങും. സുവൎണ്ണകുമാരി, ഇന്നു സരളാംഗിയുടെ ഉപദേശപ്രകാരം പ്രവൎത്തിക്കാൻ തയ്യാറായിരിക്കുന്നു. സന്ധ്യക്കു അവൾചെന്നു ചിലതെല്ലാം കുമാരിയോടുമന്ത്രിച്ചിട്ടു ചില വിലയേറിയ ആഭരണങ്ങളും അവളെ അണിയിച്ചു.

സീത, ദമയന്തി, മുതലായ പുരാണമഹതികളെ അനുസ്മരിപ്പിക്കുമാറു ചാരിത്രശുദ്ധിയും സ്വഭാവഗുണവും തികഞ്ഞ ഒരു യുവതീരത്നത്തിനു, നേരിടാൻപോകുന്ന വിപത്തിനു സാക്ഷി നില്ക്കുന്നതിലുള്ള വൈമുഖ്യത്താലൊ എന്തോ സൂൎയ്യദേവൻ പശ്ചിമസമുദ്രത്തിൽ അന്തൎദ്ധാനം ചെയ്തു. ഉപരി സംഭവിക്കാൻപോകുന്ന ഘോരവിപത്തുകളുടെ ഭയങ്കരതയെ പ്രത്യക്ഷമാക്കുമാറു" അന്തരിക്ഷം അന്ധകാരമയമായി. നക്ഷത്രമണ്ഡലത്തെപ്പോലും കാർമേഘങ്ങൾ മൂടിക്കഴിഞ്ഞു. "ദിക്കെട്ടും പൊട്ടുമാറു" ഇടിനാദം മുഴങ്ങുന്നു. "തുമ്പിക്കൈവണ്ണത്തിൽ" പെയ്യുന്ന മഴകണ്ടു പ്രളയകാലം സമീപിച്ചോ എന്നു ജനങ്ങൾ ഭയപ്പെടുന്നു. ആഘോഷങ്ങളെല്ലാം നിൎത്തി, ജനങ്ങൾ അവിടവിടെ കൂടിനിന്നു ദുഃഖസൂചകമായ ഈ ഘോരമാരിയെയും വിവാഹകാൎയ്യങ്ങളെയും കുറിച്ചു സംസാരിക്കുന്നു.

ഈ അവസരത്തിൽ സുവൎണ്ണകുമാരി അവളുടെ മുറിയിൽ ഒരു കസാലയിൽ ഇരുന്നു എന്തോ ഗൌരവമേറിയ സംഗതിയെപ്പററി ആലോചിക്കുകയായിരുന്നു. ഏകദേശം രണ്ടുമണിക്കൂറോളം അവൾ ഈ സ്ഥിതിയിൽ കഴിച്ചുകൂട്ടി. അനന്തരം അവൾ ദീൎഘമായി ഒന്നു നിശ്വസിച്ചു. അവളുടെ ചിന്താഭാരം നീങ്ങിയതായി ആ ദീൎഘശ്വാസം സൂചിപ്പിച്ചു. അവൾ എഴുന്നേററു ആ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. ഒടുക്കൽ ഒരു അലമാര തുറന്നു ഒരു തുണിയിൽ പൊതിഞ്ഞുവച്ചിരുന്ന എന്തോ ഒരു സാധനം എടുത്തു സൂക്ഷിച്ചു നോക്കി. അതിനെ കണ്ണോടണച്ചിട്ടു "നീതന്നെ എനിക്കുനിൎവൃതി തരണം" എന്നു സാവധാനത്തിൽ മന്ത്രിച്ചുകൊണ്ടു വീണ്ടും അതിനെ തുണിയിൽ പൊതിഞ്ഞു പൂൎവ്വസ്ഥാനത്തുവെച്ചു അലമാരിയും അടച്ചു. പിന്നെയും ഒരു മണിക്കൂറോളം ലാത്തിക്കൊണ്ടിരുന്നശേഷം ഒരു കസാലയിൽ ചെന്നിരുന്നു കടലാസും, തൂവലും എടുത്തു എന്തൊക്കെയൊ എഴുതാൻതുടങ്ങി. ഇടയ്ക്കിടയ്ക്കു ആലോചനാനിമഗ്നയായി ഇരുന്നും ഇടയ്ക്കിടയ്ക്കു എഴുതിയും ഒന്നൊന്നരമണിക്കൂർകൊണ്ടു എഴുത്തു പൂൎത്തിയാക്കി. അതിനെ രണ്ടുമൂന്നാവൎത്തി വായിച്ചിട്ടു മേശപ്പുറത്തുവെച്ചു.

നേരം മണി പതിനൊന്നുകഴിഞ്ഞിരിക്കും; അതിവൎഷമോ, ക്രൂരതയോ മാറിയിട്ടില്ല. സുവൎണ്ണകുമാരി ദാസിയെ വിളിച്ചു മുഹൂൎത്തം സമീപിക്കുമ്പോൾ തന്നെ വിളിക്കണമെന്നു ചട്ടംകെട്ടിയിട്ടു അലമാ

രി തുറന്നു എന്തോ എടുത്തുകൊണ്ട് ഉറക്കറയിൽ കയറി വാതിലും അടച്ചു.

വിവാഹത്തിനുള്ള മുഹൂർത്തം നാലുമണിക്കായിരുന്നു. എങ്കിലും അതിനു മുൻപു ജാത്യാചാരപ്രകാരമുള്ള മംഗലസ്നാനം, ഹോമം മുതലായവ നടത്തേണ്ടിയിരുന്നതിനാൽ ഏകദേശം രണ്ടു മണിയോടുകൂടി സരളാംഗി ചില ദാസിമാരുമായി സുവർണ്ണകുമാരിയുടെ കൊട്ടാരത്തിൽ എത്തി. അവർ അകത്തു കടന്നു കുമാരിയെ വിളിച്ചു. നാലഞ്ചു വിളിച്ചിട്ടും വാതിൽ തുറന്നുകാണായ്കയാൽ സരളാംഗിയുടെ കോപാഗ്നി ജ്വലിച്ചു. അവൾ അത്യുച്ചത്തിൽ വിളിക്കാനും, "കതകിന് ഇടിക്കാനും" തുടങ്ങി. പക്ഷെ, അതുകൊണ്ടും ഫലം ഉണ്ടായില്ല. അവളുടെ നിയോഗപ്രകാരം ഒരു ഭൃത്യൻ പോയി രുദ്രസേനനോ വിവരം അറിയിച്ചു. അയാൾ കുപിതനായി ഓടി എത്തി. "കണ്ടോ പെണ്ണിന്റെ ദുർബുദ്ധി! ഞാൻ എത്രനേരമായി വിളിക്കുന്നു മനുഷ്യരായാൽ അല്പമെങ്കിലും വിവേകം വേണം." എന്നിങ്ങനെയുള്ള സരളാംഗിയുടെ മുള്ളുവാക്കുകൾ രുദ്രസേനന്റെ ക്രോധത്തെ വർദ്ധിപ്പിച്ചു. അയാൾ ഇണങ്ങിയും പിണങ്ങിയും വിളിച്ചുനോക്കി. പക്ഷെ കുമാരി കതകുതുറന്നില്ല; പുറത്തുനിന്നു തുറക്കുകയല്ലാതെ നിവൃത്തിയില്ലെന്നായി. രുദ്രസേനന്റെ നിയോഗപ്രകാരം ചില ഭൃത്യന്മാർ ബലംപ്രയോഗിച്ചു കതകുതുറന്നു. രുദ്രസേനൻ അകത്തേക്കുകടന്നു.

ഹാ! എന്തു ഭയങ്കരമായ കാഴ്ച! മുറി മുഴുവൻ രക്തമയമായിരിക്കുന്നു. കുമാരി ഒരു കട്ടിലിന്റെ കീഴിൽ മരിച്ചുകിടക്കുന്നു. അവളുടെ വസ്ത്രം ശരീരത്തിൽനിന്നു വേർപെട്ട്, തലമുടി അഴിഞ്ഞലഞ്ഞും കിടക്കുന്നു. സൌന്ദര്യത്തിന്റെ കേളീരംഗമായിരുന്ന ആ മുഖത്തിന് ഇപ്പോഴുള്ള ഭയങ്കരത്വം നമുക്കു ദർശനീയമല്ല. മകളെ ശാസിക്കാൻ ബദ്ധപ്പെട്ടുവന്ന രുദ്രസേനന്റെ കൈയിൽനിന്നു വിളക്കു പൊട്ടുന്നനെ നിലത്തുവീണു. ഉത്തരക്ഷണത്തിൽ അയാളും നിലംപതിച്ചു. സരളാംഗിയും ഭൃത്യജനങ്ങളും എന്തുചെയ്യേണ്ടുവെന്നറിയാതെ സംഭ്രമിച്ചു നിന്നുപോയി. ഈ വിവരമെല്ലാം കർണ്ണാകർണ്ണികയാ അറിഞ്ഞു് മന്ത്രിമാരും മററുചില ഉയർന്നഉദ്യോഗസ്ഥന്മാരും അവിടെഎത്തി. അവർ രുദ്രസേനനെ താങ്ങി എഴുന്നേൽപ്പിച്ചു മറെറാരു മുറിയിലേക്കു കൊണ്ടുപോയി. അനന്തരം പ്രധാന മന്ത്രിയായ രവീന്ദ്രസേനൻ വേറേ ചിലരുമായി സുവർണ്ണകുമാരിയുടെ സമീപത്തുചെന്നു പരിശോധിച്ചു. കുമാരി ആത്മഹത്യ ചെയ്തതാണെന്നും അതിന് അവൾ ഉപയോഗിച്ച ആയുധം, സമീപത്തുകിടന്ന രക്തമയമായ കഠാരിയാണെന്നും അവർ തീർച്ചയാക്കി.

കഷ്ടം! സുവർണ്ണകുമാരിയുടെ ഇഹലോകവാസം അവസാനിച്ചു. താൻ സ്വയംവരിച്ച ഭർത്താവിനെ ഉപേക്ഷിച്ച്, തനിക്ക് ഒരു പ്രകാരത്തിലും അനുരൂപനല്ലാത്ത ഒരു നീചനെ വരിക്കണമെന്ന പിതാവു ആജ്ഞാപിച്ചു. "മരിച്ചാലുംശരി, ഇരുന്നാലുംശരി; രണ്ടും എനിക്ക് ഒന്നുപോലെ തന്നെ. ഏതായിരുന്നാലും ഈ ജന്മം മററൊരാളെ ഭർത്താവായി ഞാൻ സ്വീകരിക്കുന്നതല്ല" എന്ന് അവൾ സത്യം ചെയ്തു. ആ സത്യം ഇങ്ങനെ നിറവേററിയിരിക്കുന്നു. മററുപ്രകാരത്തിൽ തന്റെ സത്യത്തെയോ, പാതിവ്രത്യത്തെയോ പരിപാലിക്കാൻ തനിക്കു സാധിക്കയില്ലെന്ന ബോദ്ധ്യം വരികയാലാണഅവൾ ഈ സാഹസത്തിന് ഒരുമ്പെട്ടത്. ഏതായിരുന്നാലും, ഇനിയും സരളാംഗിക്കോ, മററ് ആൎക്കെങ്കിലുമോ അവളെ ദ്രോഹിക്കാൻ കഴിയുന്നതല്ല.

രവീന്ദ്രസേനന്റെ ആജ്ഞപ്രകാരം വാദ്യഘോഷങ്ങളും വിനോദങ്ങളും നിൎത്തൽചെയ്തു. വിവാഹഘോഷത്തിൽ പങ്കുകൊള്ളാൻവന്നവർ, വിവരംഅറിഞ്ഞു സങ്കടത്തോടുകൂടി സ്വഗൃഹങ്ങളിലേക്കു മടങ്ങിത്തുടങ്ങി ചിലർ അങ്ങുമിങ്ങും കൂട്ടംകൂടി സരളാംഗി രുദ്രസേനൻ കുമാരസേനൻ മുതലായവരെ ദൂഷിക്കുന്നു. സുവർണ്ണകുമാരിയുടെ മരണവാൎത്ത കേട്ടുണ്ടായ തീവ്രവേദനയാൽ മതിമയങ്ങി ചിലർ കുമാരസേനന്റെ സമീപത്തുചെന്ന് അയാളെ പഴിച്ചു അതിന്റെ ഫലമായുണ്ടായ ലഹളയിൽപെട്ട് കുമാരസേനനും രുദ്രസേനന്റെ ഒരു പുത്രനും വധിക്കപ്പെട്ടു. സരളാംഗിയെ പുറത്തെങ്ങാനും കണ്ടിരുന്നുവെങ്കിൽ അവളെയും ജനങ്ങൾ നിഗ്രഹിക്കുമായിരുന്നു. എന്നുവേണ്ട, ഈ ദുരിതങ്ങൾക്കെല്ലാം കാരണഭൂതനായ രുദ്രസേനനെപ്പോലും വധിക്കാൻ ജനങ്ങൾ സന്നദ്ധരായിരുന്നു.

---

## അദ്ധ്യായം ൩൦.

---

വീണിതല്ലൊകിടക്കുന്നുധരണിയിൽ
ശോണിതവുമണിഞ്ഞയ്യോ! ശിവ!ശിവ!!

രവീന്ദ്രസേനൻ മുതലായവരുടെ ഉപദേശത്താൽ രുദ്രസേനൻ ഒരുവിധം ധൈൎയ്യം അവലംബിച്ച് എഴുന്നേററിരുന്നു. എങ്കിലും പുത്രിയുടെ ഗുണധോരണികളെ വാഴ്ത്തി വിലപിച്ചുകൊണ്ടിരുന്നു. സരളാംഗിയുടെ മുഖത്തും ശോകരസം സ്ഫുരിക്കുന്നുണ്ട്. അതു പക്ഷെ വിവാഹം നടക്കാതിരുന്നതിലുള്ള സങ്കടംകൊണ്ടോ ഭർത്താവിന്റെ ദയനീയാവസ്ഥയിലുള്ള അനുതാപംകൊണ്ടോ ആയിരിക്കാം.

കഷ്ടം! കഷ്ടിച്ച് ഒരു മണിക്കൂറിനുമുൻപ് സോല്ലാസം വർത്തിച്ചിരുന്നവരെല്ലാം മ്ലാനമുഖന്മാരായി കണ്ണുനീർ ഒലിപ്പിച്ചുകൊണ്ട് അങ്ങുമിങ്ങും നില്ക്കുന്നു. രവീന്ദ്രസേനൻ മുതലായ ഉദ്യോഗസ്ഥന്മാർ അനന്തരകരണീയങ്ങളെപ്പററി ആലോചിക്കുന്നു. വിവാഹത്തിനു വട്ടം കൂട്ടിക്കൊണ്ടിരുന്നവർ ശവസംസ്കാരത്തിനു വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നു. ഇതിനിടയിൽ മേശപ്പുറത്തു കിടന്ന ഒരു കത്ത് രവീന്ദ്രസേനന്റെ "അക്ഷികൾക്കുലക്ഷീഭവിച്ചു" രുദ്രസേനന്റെ ആജ്ഞപ്രകാരം, അദ്ദേഹം അതു തുറന്നു ഇങ്ങിനെ വായിച്ചു.

പിതൃപാദങ്ങളിൽ നമസ്കാരം

പ്രിയപ്പെട്ട പിതാവേ; എന്റെ ഇഹലോകവാസം അവസാനിപ്പിക്കാൻ ഞാൻ തീർച്ചയാക്കിയിരിക്കുന്നു. അതിനുള്ള കാരണം വിസ്തരിക്കേണ്ട ആവശ്യം ഇല്ലല്ലോ. എന്റെ ശൈശവത്തിൽതന്നെ എന്റെ മാതാവ് പരലോകപ്രാപ്തയായി. അമ്മയുടെ മരണഹേതു അക്കാലത്തു ഞാൻ അറിഞ്ഞിരുന്നില്ലെങ്കിലും, അവിടുത്തെ ഭർത്തൃഭോഗ്യയുടെ,—എന്റെ വളർത്തമ്മയുടെ,—ദൌഷ്ട്യമാണെന്ന്, അനന്തരം, എനിക്ക് അറിയാൻ കഴിഞ്ഞു. വിശ്വാസയോഗ്യങ്ങളായ തെളിവുകൾ അഛനും ലഭിച്ചിട്ടുണ്ടല്ലോ. അമ്മയുടെ മരണത്തോടുകൂടി എന്റെ ജീവിതം അഛന്റേയും സരളാംഗി അമ്മയുടെയും സംരക്ഷണയിൽ സമർപ്പിക്കപ്പെട്ട് എനിക്ക് ഓർമ്മയായശേഷം മനസ്സുഖം ഞാൻ കണികണ്ടിട്ടുപോലും ഇല്ല. സരളാംഗിഅമ്മ എന്നോടുവർത്തിച്ചുവരുന്നതു് എങ്ങിനെയെന്നും, അഛനെ തെററിദ്ധരിപ്പിച്ചു എന്റെ തെററിനും ന്യായത്തിനും വിരുദ്ധമായി എന്തെല്ലാം അഛനെക്കൊണ്ടു ചെയ്യിച്ചിട്ടുണ്ടെന്നും അഛൻതന്നെ ആലോചിക്കുക. ഇങ്ങനെ, മററുള്ളവരുടെയെല്ലാം ശകാരങ്ങളും ചിലപ്പോൾ കൈയേററങ്ങൾപോലും സഹിച്ചു ജീവിതത്തെ ഞാൻ ഇതേവരെ നയിച്ചുവന്നു. ഇതിനിടയ്ക്കു കുമുദിനീവനത്തിൽവെച്ച്, എന്റെ ജീവരക്ഷചെയ്ത പുരുഷകേസരി-വിജയനഗരം രാജ്യത്തെ വളരെക്കാലം ഭരിച്ചിരുന്ന സുരേന്ദ്രമഹാരാജാവിന്റെ ഏകപുത്രൻ—എന്റെ ഹൃദയത്തെ അപഹരിച്ചു. എന്റെ പ്രാണരക്ഷചെയ്ത അദ്ദേഹത്തിനെ, ആ നിമിഷംമുതൽ എന്റെ പ്രാണനാഥനായി ഞാൻ മനസാ വരിച്ചു. ഞങ്ങൾക്കു പരസ്പരദർശനത്തിനുപോലും മാർഗ്ഗം ഇല്ലാതെ ഞാൻ സങ്കടപ്പെട്ടതും അഛന്റെ അനുമതിപ്രകാരം ഞാൻ വീണ്ടും കുമുദിനീതീരത്തേക്കു പോയതും, അവിടെവെച്ചു ഞങ്ങൾക്കു പുനസ്സന്ദർശനത്തിനു ഭാഗ്യം സിദ്ധിച്ചതും മററും അഛനും അറിഞ്ഞിട്ടുണ്ടല്ലോ. എന്റെ ജീവിതത്തിൽ, എനിക്കു സുഖാനുഭവം ഉണ്ടായിട്ടുണ്ടെങ്കിൽ, അതു് ഞാൻ അവിടെത്താമസിച്ചിരുന്നകാലത്തു മാത്രമാണ്. ഒരു സായാഹ്നത്തിൽ കുമുദിനീതീരത്തുള്ള ഒരു ശിലാതലത്തിൽവെച്ച് ഞങ്ങളുടെ വിവാഹകർമ്മവും നിറവേ

ററി. സരളാംഗിഅമ്മയുടെ നിർബ്ബന്ധപ്രകാരം അഛൻ അവിടെവന്ന് എന്നെ കൂട്ടിക്കൊണ്ടുപോന്നതും, ഞങ്ങളുടെ വിവാഹം നടത്തിത്തരണമെന്നുള്ള എൻെറയും, എൻെറ പ്രിയതമൻെറയും (അതെ; എന്നുതന്നെ ഞാൻ പറയും.) അപേക്ഷയെ നിർദ്ദയം ഉപേക്ഷിച്ചതും അഥവാ സരളാംഗിഅമ്മ ഉപേക്ഷിപ്പിച്ചതും, ഞാൻ സ്വാത്മനിർവിശേഷം സ്നേഹിക്കുന്നകമലയെആട്ടിപ്പായിച്ചതും, എന്നെബന്ധനത്തിൽ ആക്കിയതും മററും അഛൻതന്നെ ചെയ്തിട്ടുള്ള, അല്ലെങ്കിൽ അഛനെക്കൊണ്ടു സരളാംഗിഅമ്മ ചെയ്യിച്ചിട്ടുള്ള കൃത്യങ്ങളാണല്ലൊ. ഇതുവരെ എനിക്കു നേരിട്ട സങ്കടങ്ങളെല്ലാം ഞാൻ സഹിച്ചു. എന്നാൽ ഇപ്പോൾ നേരിട്ടിരിക്കുന്ന ധർമ്മസങ്കടം മനസ്സുകൊണ്ടു മാത്രമല്ല, കർമ്മംകൊണ്ടുപോലും എൻെറ ഭർത്താവായി വരിച്ചിട്ടുള്ള പുരുഷശ്രേഷ്ഠനെ ഉപേക്ഷിച്ച്, അതിനീചനായ ഒരുവനെ വരിക്കാരിൽ നിർബന്ധിക്കുന്നതിലുള്ള സങ്കടം—സഹിക്കാൻ എനിക്കു ശക്തിയില്ല. ഒരു സ്ത്രീയ്ക്കു് പാതിവ്രത്യത്തെക്കാൾ ശ്രേഷ്ഠമായ ഒരു ധനം ഇല്ലെന്നുള്ളതു് സർവസമ്മതമായ ഒരുവിശിഷ്ടസിദ്ധാന്തമാണല്ലൊ. എന്നിരിക്കെ, ആ ഉൽകൃഷ്ടഗുണത്തെ ഉപേക്ഷിച്ചു്, ദൈവകോപത്തിനുകൂടിയും പാത്രീഭവിക്കുന്നതിന് ഞാൻ തയ്യാറില്ല. അനന്യശരണയായ ഈ സാധുവിനു അഛൻെറ ഉദ്യമത്തെ തടയാൻ ശക്തിയില്ല. അതിനാൽ എൻെറ ജീവിതം എങ്ങിനെയെങ്കിലും അവസാനിപ്പിക്കാൻ തീർച്ചയാക്കി. സരളാംഗിഅമ്മക്കു് ഒരുലക്ഷം ഉറുപ്പിക നഷ്ടപ്പെട്ടുമെങ്കിലും, എൻെറ മരണം അവൾക്കു സന്തോഷകരമായിരിക്കും. അതുകണ്ടു അഛനും തൃപ്തിപ്പെടാമല്ലൊ.

അവസാനമായി, അഛനോടും മററു ബന്ധുജനങ്ങളോടും, എൻെറ പ്രിയപ്പെട്ട പ്രജകളോടും ഞാൻ യാത്രപറഞ്ഞുകൊള്ളുന്നു. എൻെറ മരണവാർത്ത എങ്ങിനെയും എൻെറ പ്രിയതമൻ അറിയാതിരിക്കയില്ല. മാതാപിതാക്കന്മാരെ നിഗ്രഹിച്ചു് രാജ്യം കൈക്കലാക്കിയതിന് പകരംവീട്ടാൻ പണ്ടേതന്നെ ഉദ്ദേശിച്ചിരിക്കുന്ന ആ പുരുഷകേസരി മർമ്മഭേദകമായ ഈ വാർത്തകേട്ടാൽ— എൻെറ മരണവാർത്ത നിശ്ചയമായും അദ്ദേഹത്തിന് മർമ്മഭേദകമായിരിക്കും— ഉടൻ യുദ്ധത്തിനു പുറപ്പെട്ടേക്കും. അങ്ങിനെ ചെയ്യുന്നപക്ഷം; അദ്ദേഹത്തിനെ ജയിച്ചു് രാജ്യം ഭരിക്കാമെന്നു് അഛൻ ആശിക്കരുതു്. അതിന് അച്ഛനെന്നല്ലാ ഈ ലോകത്തിൽ ആർക്കുംതന്നെ സാധിക്കയില്ല. അച്ഛന് ജീവനിൽ കൊതിയുണ്ടെങ്കിൽ രാജ്യം വിട്ടുകൊടുക്കണം. ഇല്ലെങ്കിൽ ഭവിഷ്യൽ ഫലങ്ങളെ അനുഭവിക്കയേതരമുള്ളു, ഈ ദുരിതങ്ങൾക്കൊന്നിനും— യുദ്ധത്തിനോ, മരണത്തിനോ, രാജ്യം നഷ്ടപ്പെടുന്നതിനോ— ഇടയാക്കരുതെന്നു് ഞാൻ ആഗ്രഹിച്ചുവെ

ങ്കിലും എന്റെ ആഗ്രഹം വിഫലമായി ഇനിയും പറഞ്ഞിട്ടും ഫലവ മില്ലല്ലോ. ഏതായാലും നല്ലതുപോലെ ആലോചിച്ചു പ്രവൎത്തിക്ക ണം. എന്റെ അജ്ഞതമൂലം ഞാൻ വല്ല അപരാധങ്ങളും ചെയ്തി ട്ടുണ്ടെങ്കിൽ അവയെല്ലാം ക്ഷമിച്ച് എന്നെ അനുഗ്രഹിക്കണമെന്നു ഞാൻ പ്രാൎത്ഥിക്കുന്നു. വീണ്ടും എല്ലാവരോടും യാത്രപറഞ്ഞുകൊ ള്ളുന്നു "

എന്ന്, മകൾ
സുവൎണ്ണകുമാരി,

കത്തുമുഴുവൻ രവീന്ദ്രസേനൻ വായിച്ചുതിന്നതോടുകൂടി രുദ്രസേ നൻ ചാടി എഴുന്നേററ് അടുത്തമുറിയിലേക്ക്—കുമാരിമരിച്ചു കിട ക്കുന്നമുറിയിലേക്ക്—പോയി, ഉത്തരക്ഷണത്തിൽ രക്തമയമായ ഒരു കഠാരിയും കൊണ്ട് തിരിച്ചുവന്നു. അദ്ദേഹം രവീന്ദ്രസേനനെനോക്കി ഇങ്ങനെപറഞ്ഞു. "എന്റെ കുഞ്ഞിന്റെ മരണഹേതു വ്യക്തമാ യി. ഇതിനുകാരണം ഈ നിൽക്കുന്ന ദുഷ്ടയാണ്. അവളുടെ ഉപ ദേശപ്രകാരം ഞാൻ പലപ്പോഴും സങ്കടപ്പെടുത്തിയിട്ടുണ്ട് എന്നു ഞാൻ സമ്മതിക്കുന്നു. ഏതായിരുന്നാലും അവൾ എന്നെ ഉപേക്ഷി ച്ചു. ഇനിയും ജീവിച്ചിരിക്കാൻ എനിക്ക് ആഗ്രഹമില്ല. പക്ഷെ, അ തിനുമുൻപ് ഇവളേയും ഞാൻ കൊല്ലുന്നുണ്ട്; ഇത്രയുംപറഞ്ഞു രുദ്ര സേനൻ മുൻപോട്ടുകുതിച്ചു. ആൎക്കെങ്കിലും തടുക്കാൻ കഴിയുന്നതി നുമുൻപ് കഠാരിയുടെ പിടിവരെ അവളുടെ നെഞ്ചത്ത് കുത്തിയിറ ക്കിക്കഴിഞ്ഞു. ശ്രീരാമശരം ഏററ താടകയെപ്പോലെ അവൾ നി ലംപതിച്ചു. രവീന്ദ്രസേനനും മററും രുദ്രസേനനെ തടയാതിരുന്നു വെങ്കിൽ ആ കഠാരിതന്നെ അയാളുടെ നെഞ്ചിലും തറയ്ക്കുമായിരുന്നു. മന്ത്രിമാരും മററു ബന്ധുജനങ്ങളുംകൂടി രുദ്രസേനനെ ആശ്വസി പ്പിച്ചു.

കുമാരികുമാരന്മാരുടെ വിവാഹത്തിൽ സംബന്ധിക്കാൻ വന്നി രുന്നവർ അവരുടെ ശവസംസ്കാരവും നിൎവ്വഹിച്ചു. അവരെ അനു മോദിക്കാൻ വന്നവർഅവരുടെ മരണത്തിൽ അനുശോചിച്ചുകൊണ്ടു സ്വഗൃഹങ്ങളിലേക്കു മടങ്ങി.

---

# അദ്ധ്യായം ൧൫.

"കൊടിയപീഡകളെത്രഭവിക്കിലും
വെടിയുകില്ലമനസ്വികൾപൌരുഷം"

മോഹനകുമാരനും സൈന്യങ്ങളും മദനപുരത്തുനിന്നും പുറപ്പെട്ടതിന്റെ നാലാംദിവസം, അല്ലെങ്കിൽ സുവൎണ്ണകുമാരി ആത്മഹത്യ ചെയ്തതിന്റെ രണ്ടാംദിവസം, രാവിലെ അവർ വിജയനഗരം രാജ്യത്തിന്റെ അതൃത്തിയിൽഎത്തി, അവിടെ ഉണ്ടായിരുന്ന സൈന്യങ്ങളെ നിഷ്പ്രയാസം തോല്പിച്ച് അവർ മുൻപോട്ടുനടന്നു. ഏകദേശം മദ്ധ്യാഹ്നത്തോടുകൂടി രാജധാനിക്കു പത്തുമൈലിനുസമീപം എത്തി കൂടാരം ഉറപ്പിച്ചു. അനന്തരം ഒരു നല്ലയോദ്ധാവും, വാഗ്മിയുമായ കൃഷ്ണവൎമ്മനെ സന്ദേശപത്രവും നൽകി രാജധാനിയിലേക്ക് അയച്ചു. കൃഷ്ണവൎമ്മൻ രുദ്രസേനനെക്കണ്ടു് സന്ദേശപത്രം നൽകി. പുത്രിയുടെ മരണത്താൽ ദുഃഖിതനായി, നിരുന്മേഷനായി, ഇരുന്ന രുദ്രസേനൻ സന്ദേശംവായിച്ച് സംഭ്രാന്തനായി മന്ത്രിമാരെ കൂട്ടിക്കൊണ്ടുവരാൻ ആജ്ഞാപിച്ചു. സൈന്യങ്ങളുംമറ്റും എന്നു തിരിക്കുമെന്നുള്ള ചോദ്യത്തിന് "അവർ പത്തുമൈൽ അകലെ എത്തി കൂടാരം ഉറപ്പിച്ചിരിക്കുന്നു." എന്നുള്ള ദൂതന്റെ മറുപടികേട്ടു് രുദ്രസേനൻ ഒൻഞെട്ടി; അയാളുടെ പരിഭ്രമം ശതഗുണീഭവിച്ചു. അല്പനേരം ചിന്താമഗ്നനായിരുന്നു; അപ്പോഴേക്കു മന്ത്രിമാരും വന്നുചേൎന്നു. രുദ്രസേനന്റെ പരിഭ്രമവും, ദൂതന്റെ നിലയുംകണ്ടു് അവരും വിവശരായി. രുദ്രസേനൻ, കുമാരൻ അയച്ച സന്ദേശപത്രം പ്രധാനമന്ത്രിയുടെ കൈയിൽ കൊടുത്തിട്ട് ഇങ്ങനെപറഞ്ഞു.

രുദ്ര:— ഉറക്കെ വായിക്കൂ; എല്ലാവരും കേൾക്കട്ടെ.

പ്ര: മന്ത്രി:—

"വിജയനഗരം രാജ്യത്തെഭരിക്കുന്ന മഹാരാജമാന്യരാജശ്രീ രുദ്രസേനൻ ഗ്രഹിക്കുന്നതിന്.

നിങ്ങൾ, എന്റെപിതാവും, ആ രാജ്യത്തെരാജാവും ആയിരുന്ന സുരേന്ദ്രമഹാരാജാവിനെയും എന്റെ പ്രിയപ്പെട്ട മാതാവിനേയും നിഗ്രഹിച്ച് ഇതേവരെ രാജ്യംഭരിച്ചു. എന്റെപ്രജകൾ നിങ്ങളുടെ സംരക്ഷണയിൽ അനുഭവിക്കുന്ന സങ്കടങ്ങളും, ആ രാജ്യത്തുനടക്കുന്ന അഴിമതികളും ഞാൻ സവിസ്തരം അറിഞ്ഞിരിക്കുന്നു. എന്റെ പ്രജകളുടെ സങ്കടത്തെ പരിഹരിക്കാനും, എന്റെ പൂൎവ്വികന്മാർ അലങ്കരിച്ചിരുന്നതും എനിക്കു ജന്മാവകാശത്താൽ സിദ്ധിക്കേണ്ടതും ആയ സിംഹാസനം വീണ്ടെടുക്കുന്നതിനും ഞാൻ ബാദ്ധ്യസ്ഥനാണ്.

അതിനാൽ നിങ്ങൾ അന്യായമായി കൈക്കലാക്കിയിട്ടുള്ള സിംഹാസനത്തെ ഉപേക്ഷിച്ച് നമ്മെ ശരണം പ്രാപിച്ചുകൊള്ളണമെന്നും അങ്ങിനെ ചെയ്യാത്തപക്ഷം നാളെ സൂര്യോദയത്തോടുകൂടി എൻെറ സൈന്യങ്ങൾ നിങ്ങളുടെ രാജധാനിയെ ആക്രമിക്കുന്നതാണെന്നും ഇതിനാൽ തെര്യപ്പെടുത്തിക്കൊള്ളുന്നു.

മോഹനകുമാരൻ (ഒപ്പ്)

സന്ദേശത്തിലെ ഓരോ വാചകം വായിക്കുന്തോറും രുദ്രസേനൻെറയും മന്ത്രിമാരുടെയും ഭീതി വർദ്ധിച്ചുകൊണ്ടിരുന്നു.

രുദ്ര:—ഇതിന് ഇപ്പോൾതന്നെ മറുപടികൊടുക്കണം.

പ്ര-മന്ത്രി:—ദൂതൻ പുറത്തുപോയി വിശ്രമിക്കട്ടെ; ഒരു മണിക്കൂറിനകം മറുപടി തയ്യാറാക്കാം.

പ്രധാനമന്ത്രിയുടെ നിശ്ചയപ്രകാരം ദൂതൻ പുറത്തുപോയി. രുദ്രസേനനും മന്ത്രിമാരും ആലോചനയും തുടങ്ങി.

രുദ്ര:—നാം എന്താണു ചെയ്യേണ്ടതു്?

പ്ര: മന്ത്രി:—യുദ്ധംചെയ്യുകതന്നെ വേണം.

ദ്വി: മന്ത്രി:—മറുപടികൊടുത്തയച്ചിട്ട് സൈന്യങ്ങളെ സജ്ജീകരിക്കാൻ സേനാനായകനോട് ആജ്ഞാപിക്കണം.

തൃ: മന്ത്രി:—അയാളോടുകൂടി അധികം സൈന്യങ്ങൾ ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല.

ദ്വി: മന്ത്രി:—അതെങ്ങിനെ? വീടാകൂടോപോലും ഇല്ലാത്തവന് സൈന്യങ്ങൾ എവിടെനിന്ന് ഉണ്ടാകും?

രുദ്ര.—നമ്മുടെ സൈന്യബലത്തെക്കുറിച്ച് എനിക്ക് ഭയം ഇല്ല. യുദ്ധത്തിൽ നമുക്ക് വിജയം ഉണ്ടാകുമെന്നും തീർച്ചതന്നെ.

പ്ര: മന്ത്രി:—അതിൽ ആർക്കും ശങ്കയില്ല.

രുദ്ര:—ഇത്ര നിസ്സാരനായ ഒരുവനോടു യുദ്ധംചെയ്യുന്നതു് നമുക്ക് കുറച്ചിൽ അല്ലെ? ഏതായിരുന്നാലും, മറുപടിഎഴുതുക.

ദ്വി: മന്ത്രി:—മറുപടി അടിയൻ എഴുതാം

മന്ത്രിമാർ മൂന്നുപേരുംകൂടി ആലോചിച്ച് ഒരു മറുപടി തയ്യാറാക്കി. അനന്തരം, പ്രധാനമന്ത്രി വാങ്ങി ഇങ്ങനെ വായിച്ചു.

"മോഹനകുമാരൻ ഗ്രഹിക്കുന്നതിന്:—തൻെറ എഴുത്തുകണ്ടു തൻെറ വിവേകമില്ലായ്മയിൽ അനുതപിക്കുന്നു. എങ്കിലും താൻ നമ്മുടെ സന്നിധിയിൽ വന്ന് തൻെറ അപരാധങ്ങൾക്കു ക്ഷമായാചനം ചെയ്യുന്നപക്ഷം മേലാലും തനിക്കു ജീവിച്ചിരിക്കാം. യുദ്ധത്തിനു നാം തയ്യാറായിരിക്കുന്നുഎന്ന്.

കല്പനപ്രകാരം
പ്രധാനമന്ത്രി
രവീന്ദ്രസേനൻ (ഒപ്പ്)

മറുപടി വായിച്ചുകേട്ട്, രുദ്രസേനൻ സംതൃപ്തനായി. അയാളുടെ ആജ്ഞപ്രകാരം പ്രധാന ദൂതനെ വിളിച്ച് മറുപടി കൊടുത്തു.

പ്ര: മന്ത്രി:—ഈ മറുപടി കൊണ്ടുപോയി തന്റെ യജമാനനു കൊടുക്കൂ. അയാൾക്കു ജീവനിൽ കൊതിയുണ്ടെങ്കിൽ വന്നവഴി തിരിച്ചുപൊയ്ക്കൊള്ളട്ടെ.

ദൂതൻ:—അതിനല്ല, അദ്ദേഹം പുറപ്പെട്ടിട്ടുള്ളത്. രാജ്യം വിട്ടുകൊടുത്താൽ സമാധാനമായി കഴിയാം.

രുദ്ര:—അധികപ്രസംഗം പറയാതെ പുറത്തുപോകൂ.

ദൂത:—"വിനാശകാലെ വിപരീതബുദ്ധി" എന്നുപറഞ്ഞു യാത്രതിരിച്ചു.

ഈ ഘട്ടത്തിൽ വിജയനഗരം സൈന്യവകുപ്പിലെ ഒരു ഉദ്യോഗസ്ഥൻ ബദ്ധപ്പെട്ട് ഓടിഎത്തി. രുദ്രസേനനൊ മന്ത്രിമാരൊ എന്തെങ്കിലും ചോദിക്കുന്നതിനു മുൻപായി "പൊന്നുതിരുമേനി! ശത്രുക്കൾ, ശത്രുക്കൾ, എത്തിക്കഴിഞ്ഞു. അടുത്തുപോയി; എന്ന് അവ്യക്തസ്വരത്തിൽ പറഞ്ഞു.

രുദ്ര:—അതിനെന്തു? ആരെങ്കിലും വരട്ടെ.

ഉദ്യോ:—അവർ അടുത്ത് എത്തിയിരിക്കുന്നു.

രുദ്ര:—താൻ എങ്ങിനെ അറിഞ്ഞു?

ഉദ്യോ:—അടിയൻ ഈ പഴംകണ്ണുകൾകൊണ്ടു കണ്ടതാണ്.

രുദ്ര:—ധാരാളം ആളുകൾ ഉണ്ടോ? യുദ്ധം കണ്ടിട്ടുള്ളവരെങ്കിലുമാണോ

ഉദ്യോ:—കൊള്ളാം! മദനപുരത്തെ സൈന്യങ്ങൾ യുദ്ധം കണ്ടിട്ടുണ്ടോ എന്നു കല്പിച്ചു ശങ്കിക്കുന്നോ?

രുദ്ര:—മദനപുരത്തെ സൈന്യങ്ങളാണെന്ന് ആരുപറഞ്ഞു?

ഉദ്യോ:—അവിടുത്തെ മഹാരാജാവും, പ്രധാന സേനാനായകനും, കഴിഞ്ഞ ദിവസം ഇവിടെ വന്നിരുന്ന യുവാവുംകൂടി കൂടാരത്തിന്റെ മുൻവശത്തു ലാത്തുന്നതു് അടിയൻ കണ്ടതല്ലേ? മദനപുരം സൈന്യങ്ങളേയും അടിയൻ കണ്ടിട്ടുണ്ടല്ലോ.

രുദ്ര:—എന്തു്! ഗംഗപ്രസാദനോ!

ഉദ്യോ:—അതെ.

രുദ്ര:—അവനു് അദ്ദേഹത്തിന്റെ സഹായം എങ്ങിനെ ലഭിച്ചു?

പ്ര: മന്ത്രി:—അയാൾ പറഞ്ഞതു വാസ്തവമാണെങ്കിൽ, അദ്ദേഹം അയാളുടെ മാതുലനാണല്ലോ. രാജകുമാരിയുടെ ആദ്യലേഖനത്തിൽ എഴുതിയിരുന്നതും അങ്ങിനെയാണല്ലോ.

ദ്വി: മന്ത്രി:—നാടുനീങ്ങിയ തിരുമനസ്സിലെ ഛായ അയാൾക്കുണ്ടെന്നു് അടിയനു തോന്നി.

രുദ്ര:-- ഞാനും ചിലപ്പോൾ ശങ്കിച്ചിട്ടുണ്ടു്. പക്ഷെ, ചത്തവൻ എങ്ങിനെ ജീവിച്ചുവരുമെന്നു വിചാരിച്ചിരുന്നു?

ദ്വി: മന്ത്രി:—അവിടുത്തെ ഇപ്പോഴത്തെ സേനാനായകൻ ആരാണാവൊ?

പ്ര: മന്ത്രി:—അയ്യോ! അയ്യോ ആ പേരുപറയാൻപോലും ഭയം തോന്നുന്നു. വിജയസിംഹനെപ്പോലെ പരാക്രമിയും തന്ത്രജ്ഞനമായ ഒരു യോദ്ധാവു് ഇതേവരെ ഉണ്ടായിട്ടില്ല. ഒരുലക്ഷം യുദ്ധവീരന്മാരെ ജയിക്കാൻ അയാൾക്കു് ഒരു ഖഡ്ഗം മാത്രംമതി.

ദ്വി: മന്ത്രി:—ഇതെല്ലാം വിചാരിച്ചു ഭയപ്പെട്ടാൽ രാജ്യം ആണുങ്ങൾ കൊണ്ടുപോകും.

രുദ്ര:—എന്റെ പ്രിയപ്പെട്ട മന്ത്രിമാരെ! നിങ്ങൾ ഉപേക്ഷ വിചാരിക്കരുതെ; നമ്മുടെ കോട്ടയിൽ അററകുററമുള്ള ഭാഗങ്ങളെല്ലാം ഈ രാത്രികൊണ്ടു നന്നാക്കിക്കണം. വേണ്ടതെല്ലാം നിങ്ങൾതന്നെ ആലോചിച്ചു ചെയ്യിക്കുവിൻ; എനിക്കു് ഒന്നിനും ശക്തിയില്ല. എന്തായിരുന്നാലും ഒരുമിനിട്ടുപോലും വെറുതെ കളയരുതു്. അതിരാവിലെ ശത്രുക്കൾ എത്തിയേക്കും.

രുദ്രസേനനും മന്ത്രിമാരും ഓരോ പ്രവൃത്തികൾക്കായി പിരിഞ്ഞു. അവർ അന്നു രാത്രിമുഴുവൻ വിവിധകാര്യവ്യാപൃതന്മാരായി കഴിച്ചു.

ഇനിയും കൂടാരത്തിൽ–മോഹനകുമാരനും ഗംഗാപ്രസാദനും താമസിക്കുന്ന കൂടാരത്തിൽ–നടന്ന ചില സംഭവങ്ങളെക്കുറിച്ചു് ചിലതെല്ലാം പ്രസ്താവിച്ചുകൊള്ളട്ടെ. രുദ്രസേനന്റെ മറുപടിയുംകൊണ്ടു ദൂതൻ മടങ്ങി എത്തി. കുമാരൻ അതുവാങ്ങി വായിച്ചശേഷം മാതുലനെ ഏല്പിച്ചു. അനന്തരം അവർ രുദ്രസേനന്റെ ധിക്കാരത്തേയും, ദുഷ്ടതകളേയും കുറിച്ചു സംസാരിക്കാൻ തുടങ്ങി. പക്ഷെ, അതിനിടയ്ക്കു് രാജകുമാരിയുടെ ആത്മഹത്യയെപ്പററി ദൂതൻ പ്രസ്താവിച്ചു. ഈ ദുഃഖവാർത്തകേട്ടു് “അയ്യോ! ജഗദീശ!!” എന്നു് പ്രലപിച്ചുകൊണ്ടു് കുമാരൻ ഇരുന്നിരുന്ന പീഠത്തിൽനിന്നും വീണു. ഗംഗപ്രസാദൻ ഭാഗിനേയന്റെ വ്യസനാധിക്യത്തെ നീക്കാൻ പല സാന്ത്വനവാക്കുകളും പറഞ്ഞുതുടങ്ങി.

ഗംഗ:—കുഞ്ഞേ! ഇതിനുള്ള അവസരമാണോ ഇതു്?

മോഹ:—അയ്യോ! എനിക്കു് യുദ്ധവുംവേണ്ട, രാജ്യവും വേണ്ട;

ഗംഗ:—കുമാരാ! ധൈര്യപ്പെടു; നാം ഇതുവരെ വന്നിട്ടു തിരിച്ചു പോയാൽ ശത്രുക്കൾ നമ്മെ അപഹസിക്കയില്ലേ?

മോഹ:—ആരെങ്കിലും അപഹസിക്കട്ടെ; എനിക്കു് ഒന്നിനുംശക്തിയില്ല; വല്ലവിധവും ഞാൻ എന്റെ ജീവനെ ഉപേക്ഷിക്കും.

ഗംഗ:—കുഞ്ഞേ! അങ്ങിനെ ശഠിക്കരുതു്. ആ ദുഷ്ടൻ നിന്റെ മാതാപിതാക്കന്മാരെ നിഗ്രഹിച്ചതും, നിന്നെ അപമാനിച്ചതും, നീ ഇത്ര ക്ഷണം മറന്നോ? നിന്റെ പ്രേമഭാജനത്തിന്റെ മരണത്തിന് കാരണഭൂതൻ ആര്? അവളെ ലഭിക്കാൻ നിനക്കു ഭാഗ്യമില്ലെന്നു സമാധാനപ്പെടൂ. എല്ലാം ഈശ്വരേച്ഛപോലെയല്ലാതെ നടക്കുമോ?

മോഹ:— കുമാരിയെ കൂടാതെ ഞാൻ എന്തിനു ജീവിക്കുന്നു?

ഗംഗ:—രുദ്രസേനന് ഒരുപുത്രി ഇല്ലായിരുന്നെങ്കിലോ! വിവേകം ഇല്ലാത്തവരെപ്പോലെ വിലപിക്കാതെ എഴുന്നേല്ക്കൂ. നിസ്സാരമായ ഒരു കാരണത്തെ ആസ്പദമാക്കി അവനവന്റെ കർത്തവ്യകർമ്മങ്ങളിൽനിന്ന് ഒഴിയുന്നതു് പുരുഷധർമ്മമാണോ? രാജവംശത്തിൽ ജനിച്ച നീ രാജ്യഭാരംചെയ്യാനുള്ളവനല്ലേ? അതിനു സംഗതിയാകാതെ ഇതേവരെ ഒരുസാധാരണമനുഷ്യനെപ്പോലെ കഴിക്കയാൽനിന്റെരാജ്യം അന്യൻ ഭരിക്കുന്നു. ആ അന്യനോ! നിന്റെ മാതാപിതാക്കന്മാരെ കൊന്നമഹാപാപി; നിന്റെ പ്രേമഭാജനത്തിനെ ആത്മഹത്യചെയ്യിച്ച ദുഷ്ടൻ; നിന്റെ സംരക്ഷണയിൽ സുഖമായികഴിയേണ്ട അനവധി പ്രജകളെപീഡിപ്പിക്കുന്ന ദ്രോഹി; പുരാതനമായ ഒരു രാജവംശത്തിലെ അംഗങ്ങൾ ഇതേവരെ അലങ്കരിച്ചിരുന്ന സിംഹാസനത്തെ ദുഷിപ്പിക്കുന്ന നീചൻ; ഇതെല്ലാം അറിഞ്ഞിരുന്നിട്ടും "ഞാൻ ജീവനെ ഉപേക്ഷിക്കും" എന്നു പറഞ്ഞു കൊച്ചുകുട്ടികളെപ്പോലെ വിലപിക്കുന്നല്ലോ! കഷ്ടം! സകല ശാസ്ത്രങ്ങളും ഗ്രഹിച്ചിട്ടുള്ള നിനക്ക് ആത്മഹത്യയെക്കുറിച്ചു ചിന്തിക്കാൻതന്നെ എങ്ങിനെകഴിയും? ഒരു പെണ്ണിനെ കിട്ടായ്കകൊണ്ടു്, ആത്മഹത്യചെയ്താൽ ജനങ്ങൾ എന്നെന്നേക്കും പഴിക്കയില്ലേ? രുദ്രസേനനെ കൊന്നു രാജ്യംവീണ്ടെടുക്കാത്തപക്ഷം സത്യഭംഗവും നേരിടുകയില്ലേ? നിന്റെ പിതാവിന്റെ പരിശുദ്ധമായ യശസ്സിനെ സംരക്ഷിക്കേണ്ടതു് നിന്റെ കടമയാണ്.

ഏവംവിധങ്ങളായ സാന്ത്വനോക്തികൾ കേട്ടു് കുമാരൻ ലബ്ധധൈര്യനായിത്തീർന്നു; ഖഡ്ഗവുമായിച്ചാടി എഴുന്നേറ്റു, പുത്രവിയോഗാർത്തനായ പാർത്ഥനെപ്പോലെ "നാളെ സൂര്യാസ്തമനത്തിനുമുൻപ് ആ മഹാപാപിയുടെ തല ഞാൻ അറുക്കുന്നുണ്ട്" എന്നു സത്യവും ചെയ്തു.

ഗംഗ:—അതു പുരുഷത്വം; അതിനു പകരം സ്ത്രീകളെപ്പോലെ വിലപിച്ചുകഴിയുന്നതു എത്രനികൃഷ്ടം?

അനന്തരം, അവൻ കൃത്യാന്തരങ്ങൾക്കായി സംഭാഷണം കഴിഞ്ഞു എഴുന്നേറ്റു.

---

# അദ്ധ്യായം ൩൨.

“ഖലമറന്നതിരാളിയെനോക്കിടാ-
തലമുയൎന്നു ഞെളിഞ്ഞു കളിക്കുകിൽ
ഫലമിതെന്നൊരു ചാരുവിഭേദകമി-
കലമെന്നരുളുന്നു...............”

നേരം പ്രഭാതമായി. സൈന്യങ്ങൾ അവരുടെ മഹാരാജാവിന് വിജയം ആശംസിച്ചു് ആൎത്തുവിളിച്ചു. ഗംഗപ്രസാദനും ഭാഗിനേയനും ഈശ്വരപ്രാൎത്ഥന കഴിഞ്ഞു് യാത്രക്കു തയ്യാറായി. പട്ടാളക്കാർ അന്നു വെടികളാൽ അവരെ ആദരിച്ചശേഷം സേനാനായകന്റെ ആജ്ഞപ്രകാരം യാത്രതുടൎന്നു. രാജധാനിക്കു് ഏകദേശം ഏഴെട്ടു മൈൽ സമീപത്തുവെച്ചു് സൈന്യങ്ങളെ രണ്ടായി പിരിച്ചു ഒരു ഭാഗത്തെ മധുസൂദനദാസ്സന്റെ (സേനാനായകന്റെ) നേതൃത്വത്തിൽ രാജധാനിയുടെ പടിഞ്ഞാറുഭാഗത്തേക്കു അയച്ചു. മറേറഭാഗത്തെ പൂൎവ്വഭാഗത്തേക്ക് മോഹനകുമാരൻ തന്നെ നയിച്ചു. ഗംഗപ്രസാദൻ, മധുസൂദനദാസ്സ് (ഗംഗപ്രസാദന്റെ പുത്രൻ) എന്നിവരും ആ ഭാഗത്തുചേൎന്നു. പ്രധാനയുദ്ധരംഗം പൂൎവ്വഭാഗമായതുകൊണ്ടു് അശ്വസൈന്യങ്ങളിൽ ഏറിയകൂറും കുമാരനെ അനുഗമിച്ചു.

കുമാരനും കൂട്ടരും കഷ്ടിച്ചു് ഒരു മൈലിൽ കൂടുതൽ മുന്നോട്ടു പോകാൻ കഴിഞ്ഞില്ല. എന്തെന്നാൽ ശത്രുക്കളുടെ ഗതിയെ തടയാൻ വിജയനഗരം സൈന്യം അവിടെ സന്നദ്ധരായിരുന്നു. ദൃഢഗാത്രന്മാരും എന്തിനും സന്നദ്ധരുമായ ശത്രുക്കളുടെ സംഖ്യാധിക്യം കണ്ടു് രുദ്രസേനനും കൂട്ടരും അത്യന്തം പരിഭ്രമിച്ചു. ശത്രുക്കളെ സമീപിച്ചയുടൻ കുമാരൻ മുന്നോട്ടുചെന്നു് “യുദ്ധമോ, സമാധാനമോ” എന്നു അത്യുച്ചത്തിൽ ചോദിക്കുകയും “യുദ്ധം” എന്നു് രുദ്രസേനൻ മറുപടി പറയുകയുംചെയ്തു. ഉത്തരക്ഷണത്തിൽ യുദ്ധവും ആരംഭിച്ചു. പിന്നീടു നടന്ന ഭയങ്കരസംഭവങ്ങളെ വൎണ്ണിക്കാൻ എന്റെ തൂലികയ്ക്കു ശക്തിയില്ല.

ഹിരണ്യാക്ഷനെക്കണ്ട നരസിംഹമൂൎത്തിയെപ്പോലെ, രുദ്രസേനനെക്കണ്ടു് ശത്രുസൈന്യങ്ങളുടെ മുന്നണികൾ ഭേദിച്ചു് രുദ്രസേനനോടു അടുക്കാൻ കുമാരൻ അതിയായ യത്നംചെയ്തു. കഷ്ടിച്ചു നാലഞ്ചുമണിക്കൂറിനുള്ളിൽ ആ യത്നം സഫലവുമായി. രുദ്രസേനന്റെ സൈന്യങ്ങൾ ശത്രുക്കളുമായി കഠിനമായ പോർചെയ്തു ക്ഷീണിച്ചു. ഇതുകണ്ടു് അവരുടെ അണികൾ ഭേദിച്ചു മുമ്പോട്ടുകടക്കാൻ കുമാരൻ തന്റെ സൈന്യങ്ങളോടു ആജ്ഞാപിച്ചു. അധികം താമസിയാതെ

വിജയനഗരം സൈന്യം ഛിന്നഭിന്നമായി. കുമാരൻ ഈ ലാക്കിൽ രുദ്രസേനനോടു അടുത്തു. അവർ തമ്മിൽ ഭയങ്കരമായ സമരം തുടങ്ങി. കുമാരൻ ശത്രുവിന്റെ മാറിടത്തെ ലക്ഷ്യമാക്കി രണ്ടുമൂന്നു ആവൎത്തി തന്റെ ആയുധമായ കുന്തം പ്രയോഗിച്ചുവെങ്കിലും അപ്പോഴെല്ലാം രുദ്രസേനൻ അത്ഭുതജനകമാംവണ്ണം ഒഴിഞ്ഞുകളഞ്ഞതിനാൽ കുമാരന്റെ ഉദ്ദേശം ഫലിച്ചില്ല. വീണ്ടും പ്രവൃദ്ധരോഷ്മളനായി അടുത്തു് നാലാമതും തന്റെ ആയുധം പ്രയോഗിച്ചു. ഇക്കുറി അതു ഉദ്ദിഷ്ടഫലത്തെ പ്രദാനംചെയ്തു. രുദ്രസേനൻ കുതിരപ്പുറത്തുനിന്നു വീണു. ഉത്തരക്ഷണത്തിൽ കുമാരൻ ഖഡ്ഗവുമായി താഴെച്ചാടി; രുദ്രസേനന്റെ കണ്ഠത്തെ ലക്ഷ്യമാക്കി ഒന്നു വെട്ടി. രുദ്രസേനന്റെ കഥയും കഴിഞ്ഞു. അയാളുടെ ഉത്തമാംഗം ശരീരത്തിൽനിന്നു വേർപെട്ടു. ഇതിനു മുൻപുതന്നെ രവീന്ദ്രസേനൻ, സേനാനായകൻ മുതലായ പല പ്രമാണികളും ഗംഗപ്രസാദന്റെ ഖഡ്ഗത്തിനു് ഇരയായി. രുദ്രസേനന്റെ മരണത്തിനു ഏകദേശം ഒരു മണിക്കൂർ മുൻപുതന്നെ ജയസിംഹനും കൂട്ടരും പശ്ചിമഗോപുരത്തെ ഭേദിച്ചു അകത്തു കടന്നു് രാജധാനി കൈവശപ്പെടുത്തിക്കഴിഞ്ഞു. ശത്രുസൈന്യങ്ങൾ "ജയ, ജയ, മോഹനകുമാരമഹാരാജാ, ജയ, ജയ ഗംഗപ്രസാദമഹാരാജ" എന്നു് ആൎത്തുവിളിക്കുന്നതുകേട്ടു യുദ്ധം നിർത്താൻ കുമാരൻ തന്റെ സൈന്യങ്ങളോടു ആജ്ഞാപിച്ചു. രുദ്രസേനന്റെ ശേഷിച്ച മന്ത്രിമാരിൽ ചില ഉദ്യോഗസ്ഥന്മാരുമായി മുമ്പോട്ടുചെന്നു് മോഹനകുമാരനേയും ഗംഗപ്രസാദനേയും അഭിവാദ്യംചെയ്തിട്ടു ഇപ്രകാരം പറഞ്ഞു. "[illegible]ന്മാരേ! ഞങ്ങളുടെ തമ്പുരാനെ ലഭിച്ചതിൽ ഞങ്ങൾ സന്തോഷിക്കുന്നു. ഇപ്പോഴെങ്കിലും ഞങ്ങളെ രക്ഷിക്കാൻ അവിടുത്തേക്കു കാരുണ്യമുണ്ടായതിനു് ഞങ്ങൾ ഭക്തിപൂൎവ്വം നന്ദിപറഞ്ഞുകൊള്ളുന്നു. ജീവനിലുള്ള കൊതിമൂലം അവിടത്തേക്കു വിപരീതമായിനിന്നു യുദ്ധംചെയ്തതിനു തിരുവുള്ളക്കേടുണ്ടാകരുതെന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു. മേലാൽ അവിടുത്തെ ഭരണത്തിൽ രാജഭക്തരും, സമാധാനപ്രിയന്മാരുമായി കഴിഞ്ഞുകൊള്ളാമെന്നു സത്യം ചെയ്തുകൊള്ളുന്നു"

മോഹനകുമാരൻ:—എന്റെ പ്രിയപ്പെട്ട പ്രജകളേ! എന്റെ പിതാവിന്റെ സംരക്ഷണയിൽനിന്നു് നിർഭാഗ്യത്താൽ വേർപെട്ടുപോയ ഈ രാജ്യത്തെ വീണ്ടെടുക്കുന്നതിനും രാജഭക്തിയിൽ അദ്വിതീയന്മാരും, എന്റെ വംശവുമായി പണ്ടേക്കുപണ്ടേ ബന്ധപ്പെട്ടവരുമായ എന്റെ പ്രിയപ്പെട്ട പ്രജകളെ അവരുടെ സമ്മതപ്രകാരംതന്നെ ഭരിക്കുന്നതിനും ഇടയായതിൽ എനിക്കു് അനല്പമായ സന്തോഷമുണ്ടു്. നമ്മുടെ ഭാവി ശുഭോദർക്കമായിത്തീരുന്നതിനു് ജഗദീശ്വരൻ കടാക്ഷിക്കട്ടെ. ഇതേവരെ, ഒരു ചെറിയകുടുംബത്തെ മാത്രമേ

ഞാൻ ഭരിച്ചിരുന്നുള്ളു. ഇപ്പോഴാകട്ടെ, എത്രയോ ലക്ഷം ജനങ്ങളുടെ ശ്രേയസ്സിനായി പ്രയത്നിക്കാൻ ഞാൻ കടപ്പെട്ടവനായിത്തീർന്നിരിക്കുന്നു. ശ്രമകരമായ ഈ ഉദ്യമത്തിൽ സമാധാനതല്പരന്മാരായ എന്റെ പ്രജകളുടെ സഹായസഹകരണങ്ങൾ ഉണ്ടാകുമെന്നുള്ള പ്രതീക്ഷയാണ് എന്നെ ആശ്വസിപ്പിക്കുന്നത്. നിങ്ങളുടെ ക്ഷേമത്തെ മാത്രം ലാക്കാക്കി ജീവിച്ചുകൊള്ളാമെന്ന് ഞാൻ വാഗ്ദാനം ചെയ്യുന്നു"

മോഹനകുമാരനെ, വിജയനഗരം രാജാവായി ആ രാജ്യവാസികൾ സന്തോഷപൂർവ്വം സ്വീകരിച്ചു. സൈന്യങ്ങളെ അവരവരുടെ താവളങ്ങളിലേക്ക് പിരിച്ചയച്ചു. അനന്തരം കുമാരൻ ഗംഗപ്രസാദനോടൊന്നിച്ച് കമലയുടെ ഗൃഹത്തിലേക്കു പോയി. കുമാരദർശനത്തിൽ കമലയ്ക്ക് സന്തോഷത്തിനു പകരം സന്താപമാണ് ഉളവായത്. അതിനു കാരണം സുവർണ്ണകുമാരിയെക്കുറിച്ചുള്ള സ്മരണതന്നെ ആയിരുന്നു. കമലയുടെയും കുമാരന്റെ നയനങ്ങളും അശ്രുപൂർണ്ണങ്ങളായി. രണ്ടുപേരെയും ഗംഗപ്രസാദൻ സമാശ്വസിപ്പിച്ചു.

വിജയനഗരം നിവാസികൾ അത്യാനന്ദനിമഗ്നരായിരിക്കുന്നു. അവർ പിറേറന്നുണ്ടാകുന്ന പട്ടാഭിഷേകത്തിനായി, രാത്രി ഉറക്കം ഒഴിഞ്ഞ് ജോലി ചെയ്തു. രാജ്യമെങ്ങും കൊടിക്കൂറകളും തോരണങ്ങളും കുലവാഴകളുംകൊണ്ടു നിറഞ്ഞ് ആകപ്പാടെ ആ രാജ്യവാസികളുടെ മനോഭാവം ശരിക്കും ദ്യോതിപ്പിക്കുന്നതായി അവരുടെ പ്രവൃത്തികൾ സ്പഷ്ടമാക്കുന്നു.

മേൽവിവരിച്ച സംഭവങ്ങൾ നടന്നിട്ട് സുമാർ അഞ്ചുവർഷം കഴിഞ്ഞിരിക്കുന്നു. ഇത്രയും കാലംകൊണ്ട് മോഹനകുമാരമഹാരാജാവിന്റെ പേരിൽ ജനങ്ങൾക്ക് ഉണ്ടായിട്ടുള്ള സ്നേഹബഹുമാനങ്ങൾ സീമാതീതമാണ്. അഞ്ചുകൊല്ലംകൊണ്ട് ആ രാജ്യത്തിന് ഉണ്ടായിട്ടുള്ള അഭ്യുദയവും അസാധാരണമാണ്. "ഓരോ ദിവസവും സൂര്യൻ ഉദിക്കുന്നതോടുകൂടി ജനക്ഷേമകരമായ ഓരോ പുതിയ പരിഷ്കാരം വിജയനഗരരാജ്യത്ത് ഉണ്ടായിക്കൊണ്ടിരിക്കും" എന്ന് അന്യരാജ്യക്കാർ പോലും പ്രശംസിക്കുന്നു.

ഉഗ്രസേനന്റെ കാലത്തുണ്ടായിരുന്ന ഉദ്യോഗസ്ഥന്മാരിൽ യോഗ്യന്മാരെ മാത്രം സ്വീകരിക്കുകയും ബാക്കിയുള്ളവരെ സർവ്വീസിൽനിന്നു പിരിച്ചയച്ച് പഠിപ്പും, പ്രപ്തിയും ഉള്ള യോഗ്യന്മാരെ നിയമിക്കുകയും ചെയ്തു. യുദ്ധത്തിൽ മരണം പ്രാപിച്ച സേനാനായകനു പകരം ഗംഗപ്രസാദന്റെ സമ്മതപ്രകാരം, വിജയസിംഹനെ നിയമിച്ചു. സൈന്യത്തിൽ കൂടുതൽ ആളുകളെ ചേർത്തും അവരെ വേണ്ടവണ്ണം പരിശീലിപ്പിച്ചും സൈന്യബലം വർദ്ധിപ്പിച്ചു. കൊട്ടാരങ്ങളുടെയും

പബ്ളിക്ക് ആപ്പീസുകളുടെയും അററകുററങ്ങൾ പോക്കി പരിഷ്കരിച്ചു. അത്യാവശ്യങ്ങളായ പല പുതിയ കെട്ടിടങ്ങളും പണിയിച്ചു. ഉഗ്രസേനൻ ഏപ്പെടുത്തിയിരുന്ന നികുതികളിൽ ന്യായവിരുദ്ധങ്ങളായവ നിൎത്തൽചെയ്തു. ഗ്രാമങ്ങൾതോറും വിദ്യാലയങ്ങളും ഗ്രന്ഥശാലകളും ഏൎപ്പെടുത്തി. കൃഷിവാണിജ്യ വ്യവസായങ്ങളെ പുഷ്ടിപ്പെടുത്താൻ പല ഏൎപ്പാടുകളും ചെയ്തു. ഇങ്ങനെ മോഹനകുമാരമഹാരാജാവ് തന്റെ പ്രജകളുടെ ക്ഷേമത്തിനായി ചെയ്തിട്ടുള്ള വിവിധപരിഷ്കാരങ്ങൾ അനേകമുണ്ട്.

സുരേന്ദ്രമഹാരാജാവിന്റെ മരണകാലത്തു കൊലക്കുററം ചുമത്തി, തൂക്കിക്കൊല്ലപ്പെട്ട അമലസേനന്റെ കുടുംബത്തിനു പ്രതിവൎഷം ൧൨൦൦൦ ക. അടുത്തൂൺ അനുവദിച്ചു. സുവൎണ്ണകുമാരിയുടെ സ്മരണയെ നിലനിൎത്തുന്നതിനായി അവർ പാൎത്തിരുന്ന കൊട്ടാരം ഇടിച്ചുനിരത്തി ആ സ്ഥാനത്തു് മനോഹരമായ ഒരു സ്മാരകം പണിയിച്ചു. അതിന്റെ മുൻവശത്തായി കുമാരിയുടെ ഒരു ലോഹപ്രതിമയും സ്ഥാപിച്ചു. അതിന്റെ ചുവട്ടിലായി "പാതിവ്രത്യത്തെ പരിപാലിക്കുന്നതിനായി.........മാണ്ട്.......മാസം......-ാംതു- ആത്മഹത്യ ചെയ്ത സൌഭാഗ്യവതി സുവൎണ്ണകുമാരീദേവി" എന്നു് വലിയക്ഷരങ്ങളിൽ കൊത്തിയിട്ടുണ്ട്. ആ സ്ഥലം ഒരു ദേവാലയംപോലെ പരിശുദ്ധമാക്കി സൂക്ഷിക്കുന്നതിനു വേണ്ട ഏൎപ്പാടുകളും ചെയ്തു. കുമാരൻ ഒരുദിവസമെങ്കിലും ആ സ്ഥലം സന്ദൎശിച്ചു് കണ്ണുനീർപൊഴിക്കാതിരിക്കയില്ല. ഇതുപോലെ തന്റെ ആലോചനാമണ്ഡപത്തിന്റെ മുൻവശത്തായി സുരേന്ദ്രമഹാരാജാവിന്റെയും ഒരു പ്രതിമ സ്ഥാപിച്ചു.

കുമാരൻ തന്റെ ജീവിതകാലം മുഴുവൻ ബ്രഹ്മചൎയ്യം അനുഷ്ഠിക്കാൻ തീൎച്ചയാക്കി. പലരും പലകുറി നിർബന്ധിച്ചിട്ടും അദ്ദേഹത്തിന്റെ മനഃസ്ഥിതി മാററാൻ കഴിഞ്ഞില്ല. "തിരുമനസ്സിലെ പിൽക്കാലം അടിയങ്ങൾ വീണ്ടും അനാഥരാകുമല്ലോ" എന്നുള്ള പൌരാവലിയുടെ സങ്കടത്തെപരിഹരിക്കാനായി, കമലയെ അമലസേനന്റെ പുത്രനും, അതിബുദ്ധിമാനും, സൽസ്വഭാവിയുമായ സുകുമാരൻ എന്ന പ്രഭുകുമാരനെക്കൊണ്ടു വിവാഹം ചെയ്യിക്കുകയും അവളെ രാജവംശത്തിലേക്കു ദത്തെടുക്കുകയും ചെയ്തു. ഇതുമുതൽ കാമാക്ഷി വിജയനഗരത്തെ മഹാറാണിയും കമല ഇളയറാണിയും ആയിത്തീൎന്നു. ഇങ്ങനെയിരിക്കെ ഗംഗപ്രസാദനും അദ്ദേഹത്തിന്റെ ഏകപുത്രനും മസൂരിരോഗത്താൽ പരലോകപ്രാപ്തരായി. ഗംഗപ്രസാദനു വേറെ സന്താനങ്ങൾ ഇല്ലാതിരുന്നതിനാൽ റാണിയുടെ നിർബന്ധവും ജനങ്ങളുടെ അപേക്ഷയും അനുസരിച്ചു് മദനപുരവും വിജയനഗരത്തോടുചേൎത്തു് സുകുമാരനെ (കമലയുടെ പ്രിയതമനെ) രാജപ്രതിനിധിയായി

ന്നിയമിച്ചു. മദനപുരത്തിനു പുറമെ, സുഗ്രസേനൻറ കാലത്തു്, സ്വാതന്ത്ര്യഭരണം സിദ്ധിച്ചതും അതുവരെ വിജയനഗരം രാജാക്കന്മാരുടെ മേൽനോട്ടത്തിലിരുന്നതുമായ പല രാജ്യങ്ങളും മോഹനകുമാരനെ ഭയന്നു് അദ്ദേഹത്തെ തങ്ങളുടെ ചക്രവത്തിയായി സ്വീകരിച്ചു.

രാജകുടുംബത്തിൽ ജനിച്ചു്, പ്രഭുകുടുംബത്തിൽ വളന്നു്, ഒട്ടധികം സങ്കടങ്ങളും, കഷ്ടതകളും അനുഭവിച്ചശേഷം, ഒടുവിൽ മോഹനകുമാരൻ വിജയനഗരത്തെ രാജാവും മദനപുരം മുതലായ പല രാജ്യങ്ങളുടെയും ചക്രവത്തിയും ആയിത്തീന്നു തൻറ ഉദ്ദേശങ്ങൾ ഒട്ടുമുക്കാലും സാധിച്ചെങ്കിലും സുവണ്ണകുമാരിയുടെ വിയോഗം അയാളെ ജീവാവസാനംവരെ ക്ലേശിപ്പിച്ചുകൊണ്ടിരുന്നു.

സുവണ്ണകുമാരി ആത്മഹത്യചെയ്തു് ലോകരംഗത്തിൽ നിന്നു് തിരോധാനം ചെയ്തെങ്കിലും ആ മഹതിയുടെ നാമധേയം ലോകം ഉള്ള കാലംമുഴുവൻ, പാതിവ്രത്യത്തിൻറ ചെസ്തൂയമായി നിലനില്ക്കുന്നതാണു്. കുമാരീകുമാരന്മാരുടെ ജീവചരിത്രങ്ങൾ പല സന്മാർഗ്ഗപാഠങ്ങളും നമുക്കു പ്രദാനം ചെയ്യുന്നു. ഇതുപോലെതന്നെ ഉഗ്രസേനൻ, സരളാംഗി, കുമാരസേനൻ കാമവല്ലി, കമല മുതലായവരുടെ ജീവിതരീതികളിലും പലതത്വങ്ങളും അന്തർല്ലീനങ്ങളായിട്ടുണ്ടു്. ഈ തത്വങ്ങൾ ലോകം മുഴുവൻ പ്രചരിച്ചു് മനുഷ്യജീവിതത്തെ പരിശുദ്ധമാക്കുമാറു് ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ.

---

ശുഭം.





"ശ്രീരാമവിലാസം" പ്രസ്സ്,—കൊല്ലം.

